661
മേയ് 15, 1988

# കലാകൗമുദി

വില: 2 രൂ. 75 പൈസ



മുഖചിത്രം: കളർ ട്രാൻസ്പരൻസി
ശ്രീ. ജയരാജൻ, വലിയശാല.

രാഷ്ട്രീയ ലേഖകൻ

# റബ്ബർ കണ്ണീർ

അതിർത്തിയിൽ സിയാ ഉൾ ഹക്ക് പട്ടാളക്കാരെ പറഞ്ഞിളക്കുമ്പോൾ മനസ്സിലാക്കണം പാകിസ്ഥാനിൽ ആഭ്യന്തരക്കുഴപ്പമെന്തോ മൂർച്ഛരിച്ചിരിക്കുന്നതായി. അതുപോലെയാണിവിടെ കേരളാ കോൺഗ്രസുകളുടെ കാര്യം. ജോസഫ്ഗ്രൂപ്പുകാർ ജാഥനടത്തി കോൺഗ്രസ്-ഐക്കാരെ ചീത്തവിളിക്കുമ്പോൾ മനസ്സിലാക്കണം അകലത്തെവിടെയോ തിരഞ്ഞെടുപ്പിൻെറ ഇടിമുഴക്കം വരുന്നുവെന്ന്. അല്ലെങ്കിൽ മാണിഗ്രൂപ്പിന് കോൺഗ്രസ്-ഐക്കാർ ഏതോ അവിഹിതസമ്മാനം നല്കിയെന്ന്. തിരഞ്ഞെടുപ്പിലെ സീറ്റുവിഭജനം വരുമ്പോൾ വേണ്ടവിധം ഗൗനിച്ചുകൊള്ളാമെന്ന് വടക്കന്മാരാരെങ്കിലും വന്ന് ഉറപ്പുനല്കുവോളവും ജോസഫ്ഗ്രൂപ്പ് കുതറിനില്ക്കും.

നിരവധിത്തവണ കേരളം കണ്ടിട്ടുള്ള ഈ കുതറിക്കളി ഇപ്പോൾ വീണ്ടും നടന്നുകൊണ്ടിരിക്കുന്നു. തിരഞ്ഞെടുപ്പിൻെറ ഇടിമുഴക്കമാണോ? മാണിഗ്രൂപ്പ് ഒരടിമുന്നോട്ടു കയറിയതാണോ? രണ്ടായാലും കളികൊഴുത്തു. അധികാരമൊന്നുമില്ലാതെ കിടന്ന് നരകിക്കുന്ന യു.ഡി.എഫ് എന്ന കോൺഗ്രസ്-ഐ മുന്നണി വിട്ട് ജോസഫ് പുതിയ മേച്ചിൽപ്പുറങ്ങൾ തേടിത്തുടങ്ങിയതായി അഭ്യൂഹങ്ങൾ പരക്കാനും തുടങ്ങി. എന്നും ഇതിങ്ങനെ ആയിരുന്നുവല്ലോ. യു.ഡി.എഫിൽ നില്ക്കണമെങ്കിൽ കൂടുതൽ വില നല്കേണ്ടിവരുമെന്നും അല്ലെങ്കിൽ അപ്പുറത്ത് പൊയ്ക്കളയുമെന്നുള്ള ഭീഷണികൾ വഴിയായിരുന്നു ജോസഫ്ഗ്രൂപ്പും മാണിഗ്രൂപ്പുമൊക്കെ മുൻകാലങ്ങളിൽ കോൺഗ്രസ്-ഐയെ വരച്ച വരയിൽ നിറുത്തിപ്പോന്നത്. ഇമ്മാതിരിയുള്ള സമ്മർദ്ദതന്ത്രക്കൂട്ടങ്ങളുമായി മേലിൽ ബാന്ധവമേയില്ലെന്ന് പ്രഖ്യാപിച്ചുകൊണ്ട്, മാർക്സിസ്റ്റുപാർട്ടി ഒരു പുതിയ രാഷ്ട്രീയ ലൈൻ എടുത്തതോടെയാണ് ഈ വിരട്ടൽ രാഷ്ട്രീയം അടങ്ങിപ്പോയത്. അതിനാൽ ജോസഫ് ഗ്രൂപ്പിൻെറ പുതിയ നീക്കം കൗതുകം സൃഷ്ടിച്ചു. വി.പി. സിംഗിൻെറയും മറ്റും പുതിയ മുന്നണിയിൽ കയറിപ്പറ്റി, ദേശീയ രാഷ്ട്രീയത്തിലൂടെ കേരളരാഷ്ട്രീയത്തിൽ വീണ്ടും അധികാരത്തോടൊപ്പം നില്ക്കാനും മാണിയെ വകവരുത്താനും ജോസഫ് മെനയുന്ന പുതിയ തന്ത്രമായിവരെ ഇത് വ്യാഖ്യാനിക്കപ്പെട്ടു. കേന്ദ്രസർക്കാരിൻെറ പുതിയ ഇറക്കുമതി-കയറ്റുമതി നയമാണ് ജോസഫിന് ഇതിനെല്ലാമുള്ള വഴി തുറന്നിട്ടുകൊടുത്തത്.

കഴിഞ്ഞയാഴ്ച കോട്ടയത്തുവച്ച് ജോസഫ്ഗ്രൂപ്പ് ജാഥ നടത്തിയും യോഗം നടത്തിയും കോൺഗ്രസ്-ഐ നേതാക്കളെ ശരിക്കും ചീത്തവിളിച്ചു. പേരെടുത്തു പറഞ്ഞുതന്നെ. ഈ ബഹളംകേട്ട് പതിവുപോലെ ആദ്യം കെ.എസ്.യു. നേതാക്കളുണർന്നു. പിന്നാലെ യൂത്ത് കോൺഗ്രസ് നേതാക്കളുണർന്നു. ഒടുവിൽ വലിയ കോൺഗ്രസുകാരും ചിലരുണർന്നു. അവർ ജോസഫിനെ തിരിച്ചാക്രമിച്ചു; മര്യാദയ്ക്ക് നിന്നില്ലെങ്കിൽ ശരിപ്പെടുത്തിക്കളയുമെന്ന് ഭീഷണിയും പുറപ്പെടുവിച്ചു.

സീറ്റുകളിൽ നോട്ടംവച്ച് തമിഴ്നാട്ടിൽ ജയലളിതയും മൂപ്പനാരും നടത്തുന്ന അന്യോന്യപ്പോർവിളികൾപോലെ ജോസഫ്ഗ്രൂപ്പും കോൺഗ്രസ്-ഐയും ഇങ്ങനെ മപ്പടിച്ചുനില്ക്കെ, സൂത്രശാലിയായ കരുണാനിധിയെപ്പോലെ കെ.എം. മാണി ഒരു വിദ്യപ്രയോഗിച്ചു. കോട്ടയത്ത് ജോസഫ് ജാഥയുടെയും യോഗത്തിൻെറയും അവസാന ഒരുക്കങ്ങളിൽ മറ്റെല്ലാംമറന്ന് വ്യാപൃതനായിരുന്ന വേളയിൽ മാണി ന്യൂഡൽഹിയിലേക്ക് വിമാന ടിക്കറ്റെടുത്തു. ടി.എം. ജേക്കബ് തുടങ്ങിയ ലഫ്ടനൻറുമാരൊത്ത് അദ്ദേഹം ഡൽഹിയിൽച്ചെന്നിറങ്ങി നേരെ പ്രധാനമന്ത്രിയുടെ ഓഫീസിലേക്കുതന്നെ മാർച്ചുചെയ്തു. പുതിയ ഇറക്കുമതി നയം കേരളത്തിനു വരുത്തിവയ്ക്കാൻ പോകുന്ന ഭീകരമായ വിനാശങ്ങളെപ്പറ്റി ഒരു 'ഡേ ആഫ്റ്റർ' ചിത്രം തൻെറ ഉച്ചസ്ഥായിയിലുള്ള വാഗ്സരസ്വതിയിലൂടെ മാണി പ്രധാനമന്ത്രിയുടെ മുന്നിൽ നിരത്തിവച്ചു. കഥ പിടികിട്ടിയോ എന്നറിയില്ല. വേണ്ടതു ചെയ്യാം എന്ന് മാണിക്ക് പ്രധാനമന്ത്രി ഉറപ്പും നല്കി.

മൂപ്പനാർ, അർജ്ജുൻസിംഗ് തുടങ്ങിയ പ്രമാണിമാരോടൊപ്പം പോലും ചിരിച്ചുകൊണ്ടിരിക്കാത്ത പ്രധാനമന്ത്രിയോടൊത്തിരുന്ന് താനും മറ്റു നേതാക്കളും ചിരിക്കുന്ന ഗ്രൂപ്പ്ഫോട്ടോ പിടിച്ച് മാണി പത്രങ്ങൾക്ക് നല്കി പ്രസിദ്ധീകരിപ്പിക്കുകയും ചെയ്തു.

ജോസഫിൻെറ ഉള്ളുകാളി. മാണി തന്നെ കടത്തിവെട്ടിയിരിക്കുന്നു. വിടാൻപാടില്ല. കോൺഗ്രസ്-ഐയുടെ കൈയില്ലാതെ മാണിക്ക് ഇതു സാദ്ധ്യമാകാൻ വഴിയില്ല. പകരം വീട്ടണം. ജോസഫുമെടുത്തു ന്യൂഡൽഹിക്ക് ഒരു വിമാനടിക്കറ്റ്. അവിടെച്ചെന്നിറങ്ങിയപ്പോഴാണ് പ്രധാനമന്ത്രിയെ നേരിട്ടു കാണാനുള്ള പ്രയാസം തൻെറ ഗ്രൂപ്പിലെ എം.പി. ആയ മോഹൻദാസ് ബോദ്ധ്യപ്പെടുത്തിയത്. കാണാതെ മടങ്ങിപ്പോരാൻ പറ്റുകയില്ല. എവിടെയെങ്കിലും വച്ച് കണ്ടേതീരൂ. വളരെ പാടുപെട്ട് ഒരു യോഗസ്ഥലത്തുവച്ച് പ്രധാനമന്ത്രിയെക്കണ്ടു. ഇറക്കുമതി നയം കേരളത്തിലുളവാക്കാൻ പോകുന്ന ഭയങ്കരമായ പ്രത്യാഘാതങ്ങളെപ്പറ്റി ഒരുവാക്കെങ്കിലും പറയാൻ അവിടെവച്ച് തരപ്പെടുകയും ചെയ്തു. സ്വാതന്ത്ര്യത്തിൻെറ നാല്പതാം വാർഷികവും ജവഹർലാൽ നെഹ്റുവിൻെറ നൂറാം പിറന്നാളുമാഘോഷിക്കുന്നതിനെപ്പറ്റിയുള്ള ആ ആലോചനായോഗത്തിൻെറ തിരക്കിൽ, കേരളത്തിലെ റബ്ബർടൈക്കൂൺസ് നേരിടാൻ പോകുന്ന വിപത്തിൻെറ അടികാണാത്ത ആഴം കണ്ടെത്തിയ പ്രധാനമന്ത്രി, ജോസഫിനോടും പറഞ്ഞു, നോക്കാം. വിജയശ്രീലാളിതനായി ജോസഫും കേരളത്തിലേക്കു മടങ്ങി—മാണിയുടെ ചീട്ടിനുമുകളിൽ തുറുപ്പുഗുലാൻ വച്ചതിൻെറ ഗമയോടെ.

ജോസഫിൻെറയും മാണിയുടെയും ഇറക്കുമതി-കയറ്റുമതി യുദ്ധം ഇങ്ങനെ നീളവേ കേരളത്തിലെ കോൺഗ്രസുകാർ വെറുതേ ഇരിക്കുകയായിരുന്നില്ല. കാരണം അവരുടെ മുഖ്യ എതിരാളികളായ മാർക്സിസ്റ്റുകാരും ഇടതുമുന്നണിയും ഇറക്കുമതി-കയറ്റുമതി നയത്തിൽപ്പിടിച്ച് കോൺഗ്രസ്-ഐയെ കശക്കിക്കൊണ്ടിരിക്കുകയായിരുന്നു. റബ്ബറിനും ഗ്രാമ്പൂവിനും കറുകപ്പട്ടയ്ക്കും കൊപ്രയ്ക്കും കയറിനുമൊന്നും ഈ നയം കൊണ്ട് വലിയ കുഴപ്പമൊന്നും ഉണ്ടാവുകയില്ലെന്നും, യഥാർത്ഥത്തിൽ ഇറക്കുമതി നയം അങ്ങനെ മാറ്റിയിട്ടില്ലെന്നും വ്യക്തമാക്കിക്കൊണ്ട് അവർ രംഗത്തു നിരന്നു. ഇറക്കുമതി നയത്തിലെ പോരായ്മകളെല്ലാം നികത്താമെന്ന് പ്രധാനമന്ത്രി ഉറപ്പുനല്കിയ കാര്യം അപ്പോഴും മാണിഗ്രൂപ്പ് പുരമുകളിൽ നിന്ന് വിളിച്ചുപറയുന്നുണ്ടായിരുന്നു.

കേരള കോൺഗ്രസുകൾ തമ്മിലുള്ള കുടിപ്പകയുടെ കാര്യം എന്തായാലും, ഈ ഇറക്കുമതി-കയറ്റുമതി നയം കാരണം കേരളത്തിനുണ്ടാകാൻ പോകുന്ന കുഴപ്പം എന്തെല്ലാമാണെന്ന് ഇവിടത്തെ ജനങ്ങൾക്ക് ഇനിയും പിടികിട്ടിയിട്ടില്ല. വൻകുഴപ്പം എന്ന് ഈ നേതാക്കൾ പറയുന്നതിനാൽ, എന്തോ അത്യാപത്തുണ്ടെന്ന് ഒരു ധാരണ പരന്നിട്ടുണ്ടെന്നുമാത്രം. വലിയ കുഴപ്പമൊന്നുമില്ലെന്ന് കോൺഗ്രസ്നേതാക്കളും ഇറക്കുമതി നയത്തിൽ മാറ്റം വരുത്തിയിട്ടില്ലെന്ന് കേന്ദ്രഗവൺമെൻറിൻെറ പ്രതിനിധികളും പറഞ്ഞിട്ടുള്ളതിനാൽ ഒരുതരം ആശയക്കുഴപ്പവും ജനങ്ങൾക്കുണ്ട്. എന്താണ് കേന്ദ്രസർക്കാർ വരുത്തിവച്ചിരിക്കുന്ന വിനയെന്ന് വ്യക്തമാക്കാനുള്ള ബാദ്ധ്യതയില്ലേ ഈ ബഹളമായ ബഹളമൊക്കെ ഉണ്ടാക്കുന്ന നേതാക്കൾക്ക്?

എന്നാൽ ജനങ്ങൾ വേറെ ചിലതു ശ്രദ്ധിക്കുന്നുണ്ട്. ഈ നാട്ടിലെ ഏറ്റവും വലിയ ഒരു വിഭാഗമാണ് നാളികേരകൃഷിക്കാർ. വൻകിടക്കാർ മാത്രമല്ല, ലക്ഷക്കണക്കിനു സാധാരണക്കാർവരെ ഈ വിഭാഗത്തിൽപ്പെടും. എത്രയോ വർഷങ്ങളായി ഈ കൃഷിക്കാർ കേന്ദ്രത്തിൻെറ ഇറക്കുമതി നയംമൂലം നരകിക്കുന്നു. അവർക്കുവേണ്ടി ആത്മാർത്ഥമായി ഒരു തുള്ളിക്കണ്ണുനീർ പൊഴിക്കാൻ ഇന്നുവരെ ഇവർ മെനക്കെട്ടിട്ടുണ്ടോ? കഴിഞ്ഞമന്ത്രിസഭ കാറ്റിലാടി വീഴാൻ നില്ക്കെ, തേങ്ങയുടെ പേരിൽ ഒരു ട്രെയിൻ

ശേഷം 40-ാം പേജിൽ



റോയി മാത്യു

# കാലിത്തൊഴുത്താക്കിയ വിദ്യാഭ്യാസ വകുപ്പിനെ വൃത്തിയാക്കുന്നു

**ന്യൂനപക്ഷാവകാശങ്ങൾ എന്തൊക്കെയെന്ന് വ്യക്തമായി നിർവ്വചിക്കപ്പെടാതിരിക്കുകയും സുപ്രീം കോടതിയുടെ മുമ്പിൽ ഇതൊരു തർക്കമായി അവശേഷിക്കുകയും ചെയ്യുന്ന സാഹചര്യത്തിൽ സുപ്രീംകോടതിയുടെ തീരുമാനത്തിനുശേഷം പുതിയൊരു സംവിധാനം ഏർപ്പെടുത്തും. അതിനിടയിൽ കാലിത്തൊഴുത്താക്കിയ വിദാഭ്യാസ വകുപ്പിനെ ശുദ്ധമാക്കാനാണ് ഗവൺമെൻറ് ശ്രമിക്കുന്നത്—പതിനൊന്നാം വകുപ്പു സംബന്ധിച്ച ചർച്ചയിൽ പങ്കെടുത്തുകൊണ്ട് വിദ്യാഭ്യാസമന്ത്രി കെ. ചന്ദ്രശേഖരൻ പറയുന്നു.**

സ്വകാര്യമേഖലയിലെ കോളേജുകളിലേയും സ്കൂളുകളിലേയും അദ്ധ്യാപകരെ പി.എസ്.സി. മുഖാന്തിരം തിരഞ്ഞെടുക്കുകയാണെങ്കിൽ അത് സ്വകാര്യമേഖലയിലെ എല്ലാത്തരം വിദ്യാഭ്യാസസ്ഥാപനങ്ങൾക്കും ബാധകമാകത്തക്കവിധമൊരു സംവിധാനമായിരിക്കും ഏർപ്പെടുത്തുക. പതിനൊന്നാം വകുപ്പിനെക്കുറിച്ചുള്ള ചർച്ചയിൽ പങ്കെടുത്ത് വിദ്യാഭ്യാസ വകുപ്പുമന്ത്രി കെ.ചന്ദ്രശേഖരൻ പറഞ്ഞു. അദ്ദേഹം തുടർന്നു: കാരണം ചില വിഭാഗക്കാർക്ക് നിയമം ബാധകമാവുകയും മററുള്ളവർക്ക് ബാധകമാകാതിരിക്കുകയും ചെയ്യുന്ന ഒരു സ്ഥിതിവിശേഷത്തെക്കുറിച്ച് ചിന്തിച്ചിട്ട് കാര്യമില്ല. കേരളത്തിലെ വിദ്യാഭ്യാസനിയമത്തിലെ ചില വകുപ്പുകളെക്കുറിച്ചുള്ള തർക്കവുമായി എൻ.എസ്.എസ്സും എസ്.എൻ.ട്രസ്ററും സുപ്രീംകോടതിയെ സമീപിച്ചപ്പോൾ അവരിങ്ങനെ ബോധിപ്പിക്കുകയുണ്ടായി—ന്യൂനപക്ഷ വിഭാഗത്തിൽപ്പെട്ട സമുദായക്കാർക്ക് വിദ്യാഭ്യാസ സ്ഥാപനങ്ങൾ നടത്തുന്നതിന് ലഭിക്കുന്ന ആനുകൂല്യങ്ങളും സംരക്ഷണങ്ങളും തങ്ങൾക്കുംകൂടി ലഭിക്കണമെന്നായിരുന്നു അവരുടെ വാദം. കോടതി സർക്കാരിനോടാജ്ഞാപിച്ചു, എല്ലാവർക്കും തുല്യ പരിഗണന നല്കുവാൻ. എല്ലാവരെയും തുല്യരായിത്തന്നെ കാണാനാണ് ശ്രമിക്കുന്നത്. ന്യൂനപക്ഷങ്ങളുടെ സ്ഥാപനങ്ങളിൽ നിയമനത്തിനുള്ള അധികാരം ഉടമസ്ഥരായ തങ്ങൾക്കു മാത്രമാണെന്നാണ് അവരുടെ വാദം. ഈ അവകാശം അവരുടേതാണോ അല്ലയോ എന്ന് പശ്ചിമബംഗാളിൽ നിന്നുള്ള ചില കേസുകളിൽ സുപ്രീംകോടതി പരിശോധിച്ചുകൊണ്ടിരിക്കുകയാണ്. കഴിഞ്ഞ മൂന്നു കൊല്ലമായി കോടതിയുടെ മുമ്പാകെ ഈ കേസുകൾ കിടക്കുകയാണ്. ഇന്നുള്ള കോടതിവിധികൾ പ്രകാരം ന്യൂനപക്ഷത്തിൻെറ ഈ അവകാശത്തെ മറികടക്കാനാവുമോ എന്നത് സംശയകരമാണ്. നിയമമുണ്ടാക്കി കേസും വക്കാണവുമായി കോടതി കയറുന്നതിനേക്കാൾ നന്ന് സുപ്രീംകോടതി മുമ്പാകെയുള്ള കേസുകൾ വിധി വരുന്നതുവരെ കാത്തിരിക്കയാണ്. അപ്പോൾ കാര്യങ്ങൾ കുറേക്കൂടി വ്യക്തമാവും. അതിൻെറ അടിസ്ഥാനത്തിലൊരു നിയമം ഉണ്ടാക്കാമെന്നാണ് ഞങ്ങളിപ്പോൾ കരുതുന്നത്.

അതേ സമയം പുതിയ ഏതെങ്കിലും സ്കൂളുകളോ, ടെക്നിക്കൽ സ്ഥാപനങ്ങളോ സ്വകാര്യമേഖലയിൽ ആരംഭിക്കുമ്പോൾ ഇത്തരമൊരു നിബന്ധന കൊണ്ടുവരാൻ കഴിയുമോ എന്ന് ഗവൺമെൻറ് പരിശോധിച്ചുവരികയാണ്. പുതിയ സ്കൂളോ, കോളേജോ സ്വകാര്യമേഖലയിൽ അനുവദിക്കണമെന്നാവശ്യപ്പെട്ടുവരുന്നവർ പി.എസ്.സി വഴി അദ്ധ്യാപകരെ നിയമിക്കുന്നത് അംഗീകരിക്കുമെങ്കിൽ മാത്രമേ മേലിൽ സ്വകാര്യ സ്ഥാപനങ്ങൾ അനുവദിക്കൂ—എന്ന് പറയാൻ കഴിയുമോ എന്നിപ്പോൾ ഞങ്ങൾ പരിശോധിച്ചുവരികയാണ്. ഇക്കാര്യമിപ്പോൾ സർക്കാരിൻെറ സജീവപരിഗണനയിലുണ്ട്. പതിനൊന്നാം വകുപ്പ് കേരള വിദ്യാഭ്യാസവകുപ്പ് അവതരിപ്പിച്ച സമയത്തേതുപോലെയുള്ള രൂപത്തിലും ഭാവത്തിലും ഇന്ന് കൊണ്ടുവരണമെന്നുണ്ടെങ്കിൽ ഞാനാദ്യം പറഞ്ഞ കേസു

കെ. ചന്ദ്രശേഖരൻ

കളിലെ സുപ്രീംകോടതിയുടെ തീർപ്പുവരേണ്ടിയിരിക്കുന്നു.

സ്വകാര്യമേഖലയിലെ വിദ്യാഭ്യാസരംഗത്തെ കൈക്കൂലിയും അഴിമതിയും കുറെയെങ്കിലും അവസാനിപ്പിക്കണമെന്ന് കരുതിയാണ് ഈ സർക്കാർ അധികാരത്തിൽ വന്നപ്പോൾ സ്വകാര്യസ്കൂൾ—കോളേജ് മാനേജരന്മാരെക്കൂടി അഴിമതി നിരോധന ബില്ലിന്റെ പരിധിയിൽ കൊണ്ടുവന്നത്. അതിപ്പോൾ കേന്ദ്രസർക്കാരിന്റെ അനുമതി കാത്തുകിടക്കുന്നു. ജനങ്ങൾ അഴിമതിക്കാരായ മാനേജ്മെന്റുകൾക്കെതിരെ പരാതി ബോധിപ്പിക്കാൻ തയ്യാറാവണം. അങ്ങനെ ഒരു സ്ഥിതി വന്നാൽ ഒട്ടുമിക്കവരും കുടുങ്ങും. സ്കൂൾ—കോളേജ് നിയമനങ്ങളിലെ അഴിമതിയെക്കുറിച്ച് അന്വേഷിക്കാൻ ഒരു കമ്മിഷനെ നിയമിക്കുന്നത് കേരളത്തിലാദ്യമാണ്. നിശ്ചയമായും ഇതൊരു ശ്രദ്ധേയമായ കാൽവയ്പാണ്.

ന്യൂനപക്ഷാവകാശങ്ങൾ എന്തൊക്കെയാണെന്ന് വ്യക്തമായി നിർവ്വചിക്കപ്പെടാതിരിക്കുകയും ഇത്തരമൊരു തർക്കമിപ്പോൾ സുപ്രീംകോടതി മുമ്പാകെ നിലനില്ക്കുകയും ചെയ്യുന്ന സാഹചര്യത്തിൽ സുപ്രീംകോടതിയുടെ തീരുമാനമനുസരിച്ചൊരു നിയമസംവിധാനം ഏർപ്പെടുത്തണമെന്നാണ് ഞങ്ങൾ കരുതുന്നത്. സ്വകാര്യമേഖലയിൽ എന്തായാലും ഈ അദ്ധ്യയനവർഷം സ്കൂളൊന്നും അനുവദിക്കണ്ടാ എന്നാണ് സർക്കാരിന്റെ തീരുമാനം. കേരളത്തിലെ വിദ്യാഭ്യാസവകുപ്പിനെ ഒരു കാലിത്തൊഴുത്താക്കി വച്ചിരിക്കുകയായിരുന്നു മുൻ സർക്കാർ.

സർക്കാരിനിന്ന് തലവേദന സൃഷ്ടിച്ചിരിക്കുന്നത് അൺഎയിഡഡ്, അൺറെക്കഗ്നൈസ്ഡ് സ്കൂളുകളാണ്. കഴിഞ്ഞ സർക്കാരിന്റെ ആശീർവാദത്തോടെ പലരും തുടങ്ങിയവയാണിവയൊക്കെ. ഇത്തരം സ്കൂളുകൾ മുഴുവനും നിയമത്തിനെതിരായി, വിദ്യാർത്ഥികളെ കബളിപ്പിക്കുകയും വഞ്ചിക്കുകയും ചെയ്യുന്നു. കുട്ടികളെ ഈ സ്കൂളുടമകൾ സത്യത്തിൽ ചതിക്കുകയാണ് ചെയ്യുന്നത്. ഇന്ത്യൻ ശിക്ഷാനിയമം 420-ാം വകുപ്പു പ്രകാരം ചതിക്കും വഞ്ചനയ്ക്കുമായി ഇവരുടെപേരിൽ വേണമെങ്കിൽ കേസെടുക്കാം. അത്ര കണ്ട് ഹീനവും വഞ്ചനാപരവുമാണ് ഈ സ്കൂൾ മാനേജരന്മാരുടെ സ്കൂൾ നടത്തിപ്പ്. ഇത്തരം ഒരു സൊസൈററി കുട്ടികളെ പരീക്ഷയ്ക്കിരുത്താൻ സർക്കാരിനോട് സമ്മതം ചോദിച്ചു. പ്രൈവററ് മേഖലയിൽ കുട്ടികളെ എസ്.എസ്.എൽ.സി. പരീക്ഷയ്ക്കിരുത്തണമെങ്കിൽ പതിനേഴ് വയസ്സ് പൂർത്തിയായിരിക്കണമെന്നാണ് നിയമം. ഏതുകൊല്ലമാണ് പരീക്ഷയ്ക്കിരിക്കുന്നത് ആ വർഷം മാർച്ച് ഒന്നാംതീയതി 17 വയസ്സ് പൂർത്തിയായിരിക്കണം. എയിഡഡ്, അംഗീകൃത സ്കൂളുകൾ, സർക്കാർ സ്കൂളുകൾ എന്നിവയിലാണെങ്കിൽ പതിന്നാലുവയസ്സ് പൂർത്തിയായാൽ എസ്.എസ്.എൽ.സി. പരീക്ഷ എഴുതാം. നിയമവിധേയമല്ലാത്ത സ്ഥാപനങ്ങളെ തടയാനാണ് ഈ പ്രായവ്യത്യാസം വച്ചിരിക്കുന്നത്. ഇക്കൊല്ലം വന്ന എല്ലാ അപേക്ഷകളും വിദ്യാഭ്യാസവകുപ്പ് നിരാകരിച്ചു. സാധാരണയായി സർക്കാർ കുറെയൊക്കെ അംഗീകരിച്ചുകൊടുക്കുക പതിവായിരുന്നു. ഇക്കൊല്ലം പതിനേഴ് വയസ്സ് പൂർത്തിയാക്കാത്ത ഒററ ഒരു പ്രൈവററ് വിദ്യാർത്ഥിയും പരീക്ഷ എഴുതിയില്ലാ എന്നത് പുതിയ ഒരു സംഭവമാണ്. ഈ സൊസൈററി ഹൈക്കോടതിയിൽ അപ്പീൽ പോയി. ആദ്യം ഹൈക്കോടതി അവരുടെ വാദം അംഗീകരിച്ചു. സർക്കാർ കഠിനമായി എതിർത്തു. ഹൈക്കോടതി ആദ്യം പുറപ്പെടുവിച്ച ഉത്തരവ് പിൻവലിക്കുകയുണ്ടായി. ഇത്തരം സ്കൂളുകളെ പാടേ നിരോധിക്കാനും അവയ്ക്കുമേൽ നടപടികളെടുക്കാനുംവേണ്ടി കേരള വിദ്യാഭ്യാസ വകുപ്പിൽ ഭേദഗതി വരുത്താൻ പോവുകയാണ്. ഈ സംസ്ഥാനത്തുള്ള ഈ കച്ചവടമേഖലയെ ആദ്യം നിയന്ത്രിക്കാൻ ഞങ്ങൾ കെ.ഇ.ആറിൽ ആദ്യമായി ഭേദഗതി വരുത്തുകയാണ്. പാവം കുട്ടികളെ ചതിക്കുന്ന ഈ വഞ്ചകരെ നിയമവിധേയമാക്കി ശിക്ഷിക്കാനും, അത്തരം സ്കൂളുകളെ ഇല്ലാതെയാക്കാനും നടപടികൾ എത്രയും പെട്ടെന്ന് കൈക്കൊള്ളും. എന്തായാലും വിദ്യാഭ്യാസരംഗത്തെ അഴിമതികളെ നിയന്ത്രിക്കാനുള്ള സംവിധാനങ്ങൾ കഴിയുന്നതുംവേഗം നടപ്പിലാക്കാനുള്ള ശ്രമത്തിലാണ് ഈ സർക്കാർ.

കഴിഞ്ഞ അഞ്ചാറുവർഷങ്ങളായി കേരളത്തിലെ ഏററവും കുത്തഴിഞ്ഞ ഒരു വകുപ്പായിരുന്നു വിദ്യാഭ്യാസവകുപ്പ്. ഒരു മന്ത്രിസഭയുടെ പതനത്തിനുപോലും വഴിതെളിച്ചത് ഈ വകുപ്പിലെ അഴിമതിയും ക്രമക്കേടുകളുമായിരുന്നു. അത്രകണ്ട് ആഭാസവും ഹീനവുമായ രീതിയിലായിരുന്നു മുൻ വിദ്യാഭ്യാസവകുപ്പുമന്ത്രിയും കുറെ ഉദ്യോഗസ്ഥരും അവരുടെ പാർശ്വവർത്തികളും പ്രവർത്തിച്ചിരുന്നത്. ലക്ഷക്കണക്കിന് കുട്ടികളുടെ ഭാവിയെ സംബന്ധിക്കുന്ന തീരുമാനങ്ങൾ കൈക്കൊള്ളാൻ ബാദ്ധ്യസ്ഥമായ ഒരു വകുപ്പിലെ തലവൻമാർ, കാട്ടിക്കൂട്ടിയ കോപ്രായങ്ങളെക്കുറിച്ചിനിയും വിവരിക്കാതിരിക്കുന്നതല്ലേ ഭംഗി?" അദ്ദേഹം ഒരു ചോദ്യത്തിനുത്തരമായി പറഞ്ഞു. അദ്ദേഹം തുടർന്നു: "ഈ വകുപ്പിൽ കഴിഞ്ഞ ഒരുവർഷമായി ഞാൻ നേട്ടങ്ങളുടെ പ്രളയമൊന്നും ഉണ്ടാക്കിയില്ല. വിദ്യാഭ്യാസവകുപ്പിനെ ഒരു വിദ്യാഭ്യാസവകുപ്പാക്കി മാററാനുള്ള ബദ്ധപ്പാടിലായിരുന്നു കഴിഞ്ഞ ഒരുവർഷക്കാലം. അടുക്കും ചിട്ടയുമില്ലാതെ കിടന്നിരുന്നിടത്തിന്ന് ഇപ്പോൾ ഒരു ശാന്തത വന്നിട്ടുണ്ട്." ശരിയല്ലേ, പഴയ കോലാഹലം അവസാനിച്ചില്ലേ?

ചോദ്യം: താങ്കൾ വിദ്യാഭ്യാസവകുപ്പു മന്ത്രിയായി ചാർജ്ജെടുക്കുമ്പോൾ കേരള വിദ്യാഭ്യാസവകുപ്പിന്റെ സ്ഥിതി എന്തായിരുന്നുവെന്ന് വിവരിക്കാമോ?

മന്ത്രി: വിദ്യാഭ്യാസവകുപ്പിലെ ഓരോ തൂണിലും തുരുമ്പിലും അഴിമതികൊണ്ട് നിറഞ്ഞുനില്ക്കുകയായിരുന്നു. സർവ്വകലാശാലകളെ സംബന്ധിച്ച് സ്ഥിതി ഏററവും മോശമായിരുന്നു. പരീക്ഷകൾ ഒന്നും സമയത്ത് നടത്തിയിരുന്നില്ല. പരീക്ഷാത്തീയതികളെക്കുറിച്ച് ഒരു തിട്ടവുമില്ലായിരുന്നു. പരീക്ഷ കഴിഞ്ഞ് മാസങ്ങൾ കഴിഞ്ഞ് ഫലപ്രഖ്യാപനം നടത്തുന്ന ഒരു സമ്പ്രദായമായിരുന്നു ഉണ്ടായിരുന്നത്. ആ സ്ഥിതിയിൽ മാററം വന്നിട്ടുണ്ട്. കേരളത്തിലെ മൂന്ന് സർവ്വകലാശാലകളിലും കലണ്ടർ പ്രസിദ്ധീകരിച്ചിട്ടുണ്ട്; പരീക്ഷകൾക്ക് പണമടയ്ക്കേണ്ട തീയതി, ഫലപ്രഖ്യാപനത്തീയതി, ഇങ്ങനെ ചിട്ടയായ ഒരു സംവിധാനം ഏർപ്പെടുത്തി. ഏതാണ്ട് അതുപോലെതന്നെ നടന്നുപോകുന്നു.

പല രക്ഷാകർത്താക്കന്മാരും എന്നെ നേരിൽക്കണ്ട് പറയുകയുണ്ടായി, വളരെ മാററങ്ങൾ വിദ്യാഭ്യാസവകുപ്പിൽ വന്നിട്ടുണ്ടെന്ന്. യൂണിവേഴ്സിററി പരീക്ഷകൾ സമയത്ത് നടക്കാത്തതുകൊണ്ടും ഫലപ്രഖ്യാപനത്തീയതി വൈകുന്നതുകൊണ്ടും കേരളത്തിലെ കുട്ടികൾക്ക് സംസ്ഥാനത്തിന് പുറത്തുപോയി പഠിക്കാനുള്ള സാഹചര്യങ്ങൾ നഷ്ടപ്പെടുന്ന പതിവായിരുന്നു നിലനിന്നിരുന്നത്. ഈ സ്ഥിതിക്കൊരു മാററം വരുത്തണമെന്ന് വിചാരിച്ചുതന്നെയാണ് കൃത്യമായും പരീക്ഷകൾ സമയത്തുതന്നെ നടത്തണമെന്ന് തീരുമാനിച്ചത്.

കേരള സർവ്വകലാശാലയുടെ സ്ഥിതി അത്യന്തം മോശമായിരുന്നു. അതിന്റെ ഉള്ളിലൂടെ വൈസ്ചാൻസലർക്ക് നടക്കണമെന്നുണ്ടെങ്കിൽ ഒരു പട്ടാളം അദ്ദേഹത്തിന്റെകൂടെ വേണം. ഞാൻ ചാർജ്ജെടുത്ത അവസരത്തിൽ ഉണ്ടായിരുന്ന വൈസ്ചാൻസലർ ഉള്ളപ്പോൾ അവിടെ പോകുമ്പോൾ എങ്ങോട്ടുതിരിഞ്ഞാലും അവിടെനില്ക്കുന്ന സെക്യൂരിററി ഗാർഡുകളുടെ ഷൂസിന്റെ ടപ്,ടപ് എന്ന ശബ്ദമായിരുന്നു കേൾക്കാനുണ്ടായിരുന്നത്. ഒരുതരം മിലിട്ടറി ക്യാമ്പിന്റെ പ്രതീതി. യൂണിവേഴ്സിററി ഓഫീസിലെ ഓരോ വാതില്ക്കലും കാക്കിവേഷധാരി തോക്കുംപിടിച്ചു നില്ക്കുന്ന സ്ഥിതി! ഇതെന്തൊരു ബോറാണ്. ഇന്നിപ്പോൾ സമാധാനപരമായി അവിടെ നടക്കാനാവുന്നു. അനാവശ്യമായി ഉണ്ടായിരുന്ന പാറാവുകാരെ മുഴുവനും നീക്കംചെയ്ത് വൈസ്ചാൻസലർക്ക് എങ്ങും എവിടേയും ശാന്തമായി സഞ്ചരിക്കാം. ജോലികളൊക്കെ സമാധാനപരമായി നടക്കുന്നു. മുമ്പുനടന്ന ക്രമക്കേടുകളെക്കുറിച്ചും പുതിയ തീരുമാനങ്ങളെക്കുറിച്ചും അന്വേഷിച്ചറിയാൻ ജസ്ററിസ് നരേന്ദ്രനെ കമ്മിഷനായി നിയമിച്ചിട്ടുണ്ട്. വിദ്യാഭ്യാസനിയമത്തെക്കുറിച്ചും, കേരളത്തിലെ വിദ്യാഭ്യാസ സമ്പ്രദായങ്ങളെക്കുറിച്ചും തികഞ്ഞ പരിജ്ഞാനമുള്ള ജസ്ററിസ് നരേന്ദ്രന്റെ ശ്രമങ്ങളെക്കുറിച്ചു സർക്കാരിന് തികഞ്ഞ മതിപ്പുണ്ട്. കമ്മിഷൻ പ്രധാനമായും അന്വേഷിക്കുന്നത് രണ്ടു കാര്യങ്ങളാണ്, ഒന്ന് സർവ്വകലാശാലയിൽ കഴിഞ്ഞകാലങ്ങളിൽ നടന്ന അഴിമതിയെക്കുറിച്ച് അന്വേഷിക്കുകയും കുററവാളികളെ ശിക്ഷിക്കാനുള്ള നടപടി ഉണ്ടാവുകയും ചെയ്യുക. മേലിൽ ഇത്തരം കാര്യങ്ങൾ ഉണ്ടാവാതിരിക്കാൻ എന്തൊക്കെ തീരുമാനങ്ങളെടുക്കണം.

മഹാത്മാഗാന്ധി സർവ്വകലാശാലയിൽ കഴിഞ്ഞ അഞ്ചുവർഷമായി ക്രിയാത്മകമായി യാതൊന്നും നടന്നിരുന്നില്ല. ഉദ്യോഗസ്ഥന്മാർക്ക് കൃത്യമായി ശമ്പളം കൊടുക്കുക എന്നതല്ലാതെ മറെറാന്നും നടത്താനോ, അതിനാവശ്യമായ പണം കണ്ടെത്താനോ നിർവ്വാഹമില്ലാത്ത ഒരവസ്ഥയായിരുന്നു നിലനിന്നിരുന്നത്. യു.ജി.സിയുടെ അംഗീകാരമില്ലായിരുന്നു. ഈ സർക്കാർ വന്നാണ് യു.ജി.സിയുടെ അംഗീകാരം വാങ്ങിയത്. സർവ്വകലാശാലയിൽ നിന്നയയ്ക്കുന്ന ചില പ്രത്യേക സ്കീമുകൾക്ക് യു.ജി.സി ധനസഹായം നല്കാമെന്ന് സമ്മതിച്ചിട്ടുണ്ട്. യു.ജി.സിയുടെ പരിപൂർണ്ണ അംഗീകാരത്തിനുവേണ്ടി അവരുടെ നിർദ്ദേശപ്രകാരമുള്ള ഒരു നിയമസംവിധാനക്രമത്തിന് രൂപംകൊടുത്തു; പരിപൂർണ്ണ അംഗീകാരം ഇനിയും ലഭിക്കാത്ത സ്ഥിതിയിൽ സർവ്വകലാശാല പിരിച്ചുവിടുകയേ നിവൃത്തിയുണ്ടായിരുന്നുള്ളു. കഴിഞ്ഞ മന്ത്രിസഭയിലെ ചില മന്ത്രിമാരെയും അവരുടെ പാർശ്വവർത്തികളെയും തൃപ്തിപ്പെടുത്താനായി യാതൊരു ദീർഘവീക്ഷയുമില്ലാതെ തട്ടിക്കൂട്ടിയ ഈ സർവ്വകലാശാലയുടെ ദുരിതങ്ങളിനിയും അവസാനിച്ചിട്ടില്ല. മഹാത്മാഗാന്ധി ഓർഡിനൻസ് ഈ നിയമസഭാ സമ്മേളനത്തിൽ പാസ്സാക്കിയെടുക്കാനുള്ള ശ്രമത്തിലാണ്. യു.ജി.സിയുടെ സമ്പൂർണ്ണ അംഗീകാരം അതോടെ ഉണ്ടാവും. എല്ലാവിധ ഗ്രാൻറുകൾക്കും സർവ്വകലാശാല അതോടെ അർഹമായിത്തീരും.

കോഴിക്കോട് സർവ്വകലാശാലയുടെ സ്ഥിതി അല്പം മെച്ചപ്പെട്ട രീതിയിലായിരുന്നു. അതിനൊരു കാരണമുണ്ട്. വിദ്യാഭ്യാസ വിദഗ്ദ്ധനൊന്നുമല്ലെങ്കിലും വിദ്യാഭ്യാസരംഗത്തെക്കുറിച്ച് സാമാന്യവിവരമുള്ള ഒരാളായിരുന്നു അവിടത്തെ വി.സി. ടി.എൻ. ജയചന്ദ്രൻ. പരീക്ഷകൾ അവിടെയും കൃത്യമായി നടന്നിരുന്നില്ല.

കേരളത്തിലെ ഒരു സർവ്വകലാശാലയിലും വിദ്യാഭ്യാസരംഗത്ത് വൈദഗ്ദ്ധ്യമുള്ള ഒരാളുമുണ്ടായിരുന്നില്ല. എല്ലാ തുറകളിലും സ്ഥിതി ഇതുതന്നെയായിരുന്നു, അടിതൊട്ട് മുടിവരെ സ്ഥിതി തഥൈവ ആയിരുന്നു. എല്ലാ രംഗത്തും ക്ളാർക്കുമാരുടെ വാഴ്ചയായിരുന്നു. ക്ളാർക്കുമാർ എന്ന പദം മോശമായ രീതിയിലല്ല ഞാനുപയോഗിക്കുന്നത്. മിനിസ്ററീരിയൽ സർവ്വീസ് എന്നുള്ളനിലയിൽ ഞാനാ പദം ഉപയോഗിക്കുന്നു. ബ്രിട്ടീഷ് ഹൗസ് ഓഫ് കോമൺസിൽ ഏററവും വലിയ ഉദ്യോഗസ്ഥൻ 'ക്ളർക്ക് ടു ദി ഹൗസ് ഓഫ് കോമൺ'സാണ്. ക്ളർക്ക് മോശമാണെന്ന് പറഞ്ഞുകൂടാ. (ഇന്ത്യയുടെ ലോക്സഭയിൽ അത് സെക്രട്ടറി ജനറൽ, രാജ്യസഭയുടെ സെക്രട്ടറി ജനറൽ, നിയമസഭയുടെ സെക്രട്ടറി.) ഏത് വലിയ ഉദ്യോഗസ്ഥനായാലും വേണ്ടില്ല, അയാൾക്കീ മിനിസ്ററീരിയൽ സംഗതികളെക്കുറിച്ചേ വിവരമുള്ളു. അത്തരം ആൾക്കാരെയാണ് സർവ്വകലാശാലകളുടെ തലപ്പത്ത് വച്ചിരുന്നത്. കൃഷി വൈദഗ്ദ്ധ്യമുള്ള ഒരാളെ ആദ്യമായി ഈ സർക്കാർ വന്നതിനുശേഷം കാർഷിക സർവ്വകലാശാലയുടെ അധിപനായി നിയമിച്ചു. കേരളത്തിലെ മൂന്ന് സർവ്വകലാശാലകളിലും ഐ.എ.എസ്സുകാരെ ആയിരുന്നു നിയമിച്ചിരുന്നത്. ഇന്നാ സ്ഥിതി മാറിയിട്ടുണ്ട്. ഉയർന്ന ബിരുദങ്ങളും വിദ്യാഭ്യാസരംഗത്ത് തികഞ്ഞ വിവരവുമുള്ള പ്രഗല്ഭരെത്തന്നെയാണ് വി.സി.മാരായി നിയമിച്ചിരിക്കുന്നത്. കൊച്ചിൻ യൂണിവേഴ്സിററി ഓഫ് സയൻസ് ആൻഡ് ടെക്നോളജി എന്നാണ് സർവ്വകലാശാലയുടെ പേരെങ്കിലും അവിടത്തെ വൈസ്ചാൻസലറായിരുന്ന വ്യക്തി കേന്ദ്ര വിദ്യാഭ്യാസ വകുപ്പിലെ ജോയിൻറ് സെക്രട്ടറി ആയിരുന്ന ഒരാളാണ്. ഭരണപരമായ കഴിവ് ഉള്ള ആളായിരുന്നേക്കാം. പക്ഷേ ഒരു സാങ്കേതിക സർവ്വകലാശാലയ്ക്ക് സാങ്കേതിക വൈദഗ്ദ്ധ്യമുള്ള ഒരാളാണ് തലവനായി ഇരിക്കേണ്ടത്. ലോകത്തിലാകമാനം അറിയപ്പെടുന്ന ഒരു സാങ്കേതിക വിദഗ്ദ്ധനെത്തന്നെയാണ് ഇന്ന് കൊച്ചി സർവ്വകലാശാലയിൽ നിയമിച്ചിരിക്കുന്നത്. ഇന്ത്യയിലേററവും ഉയർന്ന സാക്ഷരതാനിരക്കുള്ള സംസ്ഥാനമാണ് കേരളമെങ്കിലും, രണ്ടു കാര്യത്തിൽ നാം പിന്നോക്കമാണ്. ഒന്ന്, എസ്.എസ്.എൽ.സി. പാസ്സാവുന്ന കുട്ടികളിൽനിന്ന് ഉപരിവിദ്യാഭ്യാസത്തിന് പോകുന്നവരുടെ എണ്ണം വളരെ കുറവാണ്. അതേപോലെ പ്രീഡിഗ്രി കഴിഞ്ഞ് സാങ്കേതിക വിദ്യാഭ്യാസത്തിന് പോകുന്നവരുടെ എണ്ണത്തിലും നാം മററു സംസ്ഥാനങ്ങളെ അപേക്ഷിച്ച് വളരെ പിന്നോക്കമാണ്. അതിന് പ്രധാന കാരണം ഇവിടെ സാങ്കേതിക വിദ്യാഭ്യാസസ്ഥാപനങ്ങളുടെ അപര്യാപ്തതയാണ്. അതിന് പരിഹാരങ്ങൾ ഈ സർക്കാർ തേടിക്കൊണ്ടിരിക്കയാണ്. 1988–89 വർഷങ്ങളിൽ മൂന്ന് പുതിയ പോളിടെക്നിക്കുകളും രണ്ട് എൻജിനീയറിംഗ് കോളേജുകളും സർക്കാർ മേഖലയിലാരംഭിക്കാൻ പ്ളാനുണ്ട്. ഇന്നത്തെ ധനലഭ്യത വച്ചുകൊണ്ട് കുറേക്കൂടി പോളിടെക്നിക്കുകൾ എങ്ങനെ ആരംഭിക്കാമെന്ന് ആലോചിച്ചുകൊണ്ടിരിക്കയാണ്.

പൊതു വിദ്യാഭ്യാസത്തിന്റെ കാര്യം വളരെ കഷ്ടമായ സ്ഥിതിയിലായിരുന്നു. ഒരു സ്കൂളിലേയും ഹെഡ്മാസ്ററർക്ക് അദ്ധ്യയനപരമായ കാര്യങ്ങളിൽ യാതൊരു താല്പര്യവുമില്ലാത്ത സ്ഥിതിയായിരുന്നു കാലാകാലങ്ങളായി നിലനിന്നു പോന്നിരുന്നത്. ഭരണപരമായ കാര്യങ്ങളാണ് അധികവും അവർ നിറവേററിയിരുന്നത്. കേരളാ വിദ്യാഭ്യാസ നിയമപ്രകാരം ഒരു സ്കൂളിലെ പ്രധാനാദ്ധ്യാപകൻ ചുരുങ്ങിയത് ഒരാഴ്ചയിൽ പത്തുമണിക്കൂറെങ്കിലും പഠിപ്പിക്കണമെന്നായിരുന്നു. ഒരു സ്കൂളിലെ ഹെഡ്മാസ്റ്ററുംകൂടി പഠിപ്പിക്കുകയാണെങ്കിൽ പൊതുവെ ആ സ്കൂളിലെ അദ്ധ്യയന നിലവാരം മെച്ചപ്പെടുന്ന പതിവാണുള്ളത്. ഈ സർക്കാർ അധികാരത്തിൽ വന്നതിനുശേഷം ഹെഡ്മാസ്റ്ററന്മാർ ചുരുങ്ങിയ സമയമെങ്കിലും ക്ളാസ്സെടുക്കണമെന്ന് ഒരു നിബന്ധന കൊണ്ടുവന്നിട്ടുണ്ട്.

പിന്നെ പല അനാവശ്യ കാര്യങ്ങളും എസ്.എസ്.എൽ.സി പരീക്ഷയുടെ കാര്യത്തിൽ നടപ്പിലാക്കി. അതിന്റെ പേരുതന്നെ എസ്.എസ്.സി എന്നാക്കി മാററി. എസ്.എസ്.സി ആക്കിയതിന്റെ ഉദ്ദേശ്യം പ്രീഡിഗ്രി ബോർഡു വന്നു എന്നുള്ള കാരണത്താലാണ്. പ്രീഡിഗ്രി ബോർഡ് വന്നപ്പോൾ, സെക്കണ്ടറി സ്കൂൾ ലീവിംഗ് സർട്ടിഫിക്കററ് എന്നല്ല, സെക്കണ്ടറി സ്കൂൾ സർട്ടിഫിക്കററ് എന്നാക്കി മാററി. 10+2 എന്നതിന്റെ അടിസ്ഥാനത്തിലാക്കി മാററാനായിരുന്നു. അതിന്റെ അടിസ്ഥാനത്തിൽ 'എൽ' എടുത്തുമാററി. ഈ സർക്കാർ അധികാരത്തിൽ വന്ന് 24 മണിക്കൂറിനകം കൈക്കൊണ്ട തീരുമാനമായിരുന്നു, പ്രീഡിഗ്രി ബോർഡ് നിർത്തലാക്കിയത്. അതേപോലെ പഴയ എസ്.എസ്.എൽ.സി എന്നുള്ളത് പുനഃസ്ഥാപിക്കുകയും ചെയ്തു.

എസ്.എസ്.സി പാസ്സായിട്ടുള്ള കുട്ടികൾ 1987-ലെ കുട്ടികൾ മാത്രമാണ്. അതിനു മുമ്പോ, ശേഷമോ എസ്.എസ്.സിക്കാരില്ല. എസ്.എസ്.സി പാസ്സായവർ എസ്.എസ്.എൽ.സിക്ക് തുല്യമാണെന്ന് ഉത്തരവിടുകയും ചെയ്തിട്ടുണ്ട്. മാർക്ക് 1200-ൽനിന്ന് 600 ആക്കി പുനഃസ്ഥാപിച്ചു. പല അദ്ധ്യാപകരും മാർക്ക് വർദ്ധിപ്പിച്ച കാര്യം ഓർമ്മിച്ചിട്ടുണ്ടാവില്ല. അതുകൊണ്ട് കുട്ടികൾക്ക് വേണ്ടത്ര മാർക്ക് കിട്ടാനും വഴി ഉണ്ടായിരുന്നില്ല. ആ സംവിധാനവും നിർത്തലാക്കി. 8,9 ക്ളാസ്സുകളിലെ പാഠങ്ങൾകൂടി എസ്.എസ്.എൽ.സി വിദ്യാർത്ഥികൾ പരീക്ഷയ്ക്ക് പഠിക്കണമെന്നുള്ള സമ്പ്രദായം നിർത്തലാക്കി. വിദ്യാർത്ഥികൾക്ക് അദ്ധ്വാനഭാരം വർദ്ധിപ്പിക്കുന്ന ഈ പരിപാടി നിർത്തലാക്കുവാനുള്ള ഉദ്ദേശ്യമിതായിരുന്നു. എസ്.എസ്.എൽ.സി. പുസ്തകത്തിന്റെ രൂപംതന്നെ മാററി വികൃതമാക്കിയിരുന്നു. അതിൽ ഫോട്ടോ ഒട്ടിക്കണമെന്നും, രക്തഗ്രൂപ്പ് രേഖപ്പെടുത്തണമെന്നും ഒക്കെ നിർബന്ധിച്ചിരുന്നു. വളർന്നുകൊണ്ടിരിക്കുന്ന പല കുട്ടികളുടെയും ആകൃതിക്കും രൂപത്തിനും വ്യത്യാസങ്ങൾ വർഷം കഴിയുന്തോറും ഉണ്ടാവുന്ന സാഹചര്യത്തിൽ ഫോട്ടോ പതിക്കുന്നതിൽ യാതൊരർത്ഥവുമില്ല. അതുപോലെതന്നെ എവിടെ രക്തം പരിശോധിച്ച് ആര് രക്തഗ്രൂപ്പ് നിർണ്ണയിക്കണമെന്നും പറഞ്ഞിട്ടില്ല. ഇങ്ങനെ കുറെ തുഗ്ളക്ക് പരിഷ്ക്കാരങ്ങളായിരുന്നു വിദ്യാഭ്യാസവകുപ്പിലുണ്ടായിരുന്നത്. ഇതിനൊക്കെ ഒരറുതിവരുത്തി.

ചോദ്യം: സിലബസ് പരിഷ്ക്കരണത്തിനായി എന്തെങ്കിലും നടപടി ഈ സർക്കാർ അധികാരത്തിൽ വന്നതിനുശേഷം കൈക്കൊണ്ടിട്ടുണ്ടോ?

മന്ത്രി: പാഠപുസ്തകങ്ങളുടെ കാര്യത്തിൽ ചില ശ്രദ്ധേയ മാററങ്ങൾ വരുത്താനുള്ള ശ്രമത്തിലാണ്. ഇംഗ്ളീഷ് ഉപപാഠപുസ്തകമായി നാം തിരഞ്ഞെടുത്തു പോരുന്നത് 18, 19 നൂററാണ്ടുകളിലെ ബ്രിട്ടീഷ് നോവലുകളിൽനിന്നാണ്. അതിനി വേണ്ടാ എന്നു തീരുമാനിച്ചു. നമ്മുടെ സാമൂഹ്യാന്തരീക്ഷവുമായി ബന്ധമുള്ള കഥകൾ ലളിതമായ ഇംഗ്ളീഷിലാക്കി വിദ്യാർത്ഥികളെ പഠിപ്പിക്കാനുള്ള ശ്രമത്തിലാണ്. വരുന്ന അദ്ധ്യയന

ശേഷം 39-ാം പേജിൽ



ഇ.വി. ശ്രീധരൻ



പ്രഭാത വന്ദനം നടത്തുന്ന ബ്രാഹ്മണ ബാലന്മാർ

# കാലത്തിന്റെ തുരുത്തിൽ കുടുങ്ങിയവർ

സുന്ദരിയും ബിരുദധാരിണിയുമായ ഒരു ബ്രാഹ്മണ യുവതി. വയസ്സ് ഇരുപത്തിമൂന്നു കഴിഞ്ഞു. തിരുവനന്തപുരത്തുകാരിയാണെങ്കിലും തിരുവനന്തപുരം നഗരം പൂർണ്ണമായി ഇനിയും ഈ യുവതി കണ്ടിട്ടില്ല. ഇപ്പോഴും സ്വന്തം ബ്രാഹ്മണഗ്രാമവും കോവിലുകളുമാണ് അവളുടെ ലോകം. ഈ ഫീച്ചറിലെ ഒരു കഥാപാത്രമാക്കാൻവേണ്ടി ഗ്രാമത്തിലെ അവളുടെ തെരുവിൽനിന്നു വിളിച്ചിറക്കിയതാണ്. അപരിചിതനായ ഒരാളുടെകൂടെ നടക്കാനും സംസാരിക്കാനും അവൾക്ക് ഭയമൊന്നുമില്ല. പക്ഷേ, അവളുടെ ഫോട്ടോ എടുക്കാൻ പാടില്ല. പേര് പത്രത്തിലെഴുതാനും പാടില്ല. ആയതിനാൽ നമുക്ക് അവൾക്കിവിടെ ഒരു പേരിടാം. രാജമ്മാൾ.

രാജമ്മാളിന്റെ കല്യാണനിശ്ചയം നടന്നുകഴിഞ്ഞു. വരൻ മദ്രാസിലെ ഒരു ഇംഗ്ലീഷ് പത്രത്തിൽ സബ് എഡിറ്ററായി ജോലിചെയ്യുന്നു. സ്ത്രീധനമൊന്നും ആവശ്യപ്പെട്ടിട്ടില്ല. ആ ചെറുപ്പക്കാരൻ സ്ത്രീധന സമ്പ്രദായത്തിന്റെ ശത്രുവാണ്.

മകളെ ഒരു എൻജിനീയർക്കോ ബാങ്ക് ഉദ്യോഗസ്ഥനോ, സി.എക്കാരനോ കല്യാണം



കഴിച്ചുകൊടുക്കണമെന്നായിരുന്നു അച്ഛന്റെ ആഗ്രഹം. ചാർട്ടേർഡ് അക്കൗണ്ടന്റുകളെയാണ് അവളുടെ അച്ഛന് ഏറ്റവും വലിയ മതിപ്പ്. മകൾക്ക് അങ്ങനെയൊരാളെ കിട്ടാൻ അയാൾ ശ്രമിച്ചുകൊണ്ടിരിക്കുകയായിരുന്നു. പക്ഷേ, രാജമ്മാളിന് ആദ്യത്തെ കാഴ്ചയിൽത്തന്നെ എന്തുകൊണ്ടോ മദ്രാസിൽ നിന്നു വന്ന സബ് എഡിറ്ററെ അങ്ങിഷ്ടപ്പെട്ടുപോയി. രാജമ്മാളിന്റെ സങ്കല്പങ്ങൾക്കനുസരിച്ച് വീരന്റെ ആളുകൾ പെരുമാറുകയും ചെയ്തു. രാജമ്മാളും സ്ത്രീധന സമ്പ്രദായത്തിന്റെ ശതുവാണ്.

ബ്രാഹ്മണ യുവതിയെന്ന നിലയിൽ അസ്വാതന്ത്ര്യം എന്തെങ്കിലും അനുഭവിക്കുന്നുണ്ടോ എന്ന ഒരു ചോദ്യം രാജമ്മാളിന്റെ നേർക്കു ചെല്ലുന്നു. ഓ, അങ്ങനെ അസ്വാതന്ത്ര്യമൊന്നുമില്ല. മറ്റു സ്ത്രീകൾക്കുള്ളതുപോലെ അത്ര സാമൂഹ്യ ബന്ധങ്ങളൊന്നുമില്ലെന്നേയുള്ളു. ഗ്രാമത്തിൽ തന്നെയങ്ങൊതുങ്ങുന്നു. രാജമ്മാൾ വായനയിൽ സുഖം കണ്ടെത്തുന്ന ഒരു യുവതിയാണ്. ഹിന്ദു പത്രവും തമിഴ് വാരികകളുമാണ് പ്രധാനമായും വായിക്കുന്നത്. ഹിന്ദു പത്രത്തിൽ രാജമ്മാൾ ഒരു പണ്ഡിതയാണ്. പണ്ട് വീട്ടിൽ മലയാള പത്രങ്ങൾ വരുത്താറുണ്ടായിരുന്നു. ഇപ്പോൾ മലയാള പത്രങ്ങൾ വായിക്കാറേ ഇല്ല. മനസ്സും വികാരവും കൂടുതൽക്കൂടുതൽ തമിഴ് ഭാഷയിലേക്ക് കടന്നുചെല്ലുകയാണ്.

എന്റെ ചില ചോദ്യങ്ങൾ രാജമ്മാളിനിഷ്ടപ്പെട്ടില്ല. അല്പമൊരസുഖത്തോടെ രാജമ്മാൾ പറഞ്ഞു: "സുഹൃത്തേ, ഞാനൊരു പുതിയ ബ്രാഹ്മണ യുവതിയാണ്. ബ്രാഹ്മണർ മിശ്രവിവാഹത്തിലേർപ്പെടണമെന്ന് ഞാനാഗ്രഹിക്കുന്നു. അതുകൊണ്ട് ജാതി ഇല്ലാതാകുമെന്നല്ല ഞാൻ പറയുന്നത്. ബ്രാഹ്മണരുടെ ഇടയിൽ ഇന്ന് നിങ്ങൾ കാണുന്ന സാമൂഹ്യമായ ഒറ്റപ്പാട് അവസാനിക്കും. പ്രേമവിവാഹങ്ങളും നടക്കണം. പ്രേമവിവാഹങ്ങൾ ബ്രാഹ്മണരുടെ ഇടയിൽ ഇപ്പോൾ കൂടിവരുന്നുണ്ട്. കർശനമായ ബ്രാഹ്മണാചാരങ്ങളുടെയൊന്നും അടിമയല്ല ഞാൻ. പഴയ ബ്രാഹ്മണ സ്ത്രീകളുടെ വേഷംപോലുമല്ല പുതിയ തലമുറയിലെ സ്ത്രീകളുടേത്. എനിക്ക് മൂക്കുത്തിയുണ്ടോ? ബ്രാഹ്മണ സമുദായത്തിലെ പുതിയ ചെറുപ്പക്കാരികളിപ്പോൾ മൂക്കുത്തി ധരിക്കാറേ ഇല്ല. വിധവകൾ തലമൊട്ടയടിച്ച് വീട്ടിനകത്തുതന്നെ കഴിഞ്ഞുകൂടണമെന്ന ഒരു സമ്പ്രദായമുണ്ടല്ലോ ഞങ്ങൾക്ക്. ഞാനതിനെതിരാണ്. എന്തിന് മൊട്ടയടിച്ച് വീട്ടിനകത്തിരുന്നു ശിഷ്ട ജീവിതം നശിപ്പിക്കണം? വിധവാവിവാഹത്തിന്റെ ആവശ്യകതയെക്കുറിച്ച് എന്റെ ഗ്രാമത്തിലെ സ്ത്രീകളോട് ഞാൻ സംസാരിക്കാറുണ്ട്. എന്റെ സമുദായത്തെക്കുറിച്ച് വളരെയേറെ ആലോചിക്കുന്ന കൂട്ടത്തിലാണ് ഞാൻ. സമുദായം ഒന്നാകെ മാറുകയില്ലാ വ്യക്തികളേ മാറുകയുള്ളൂ."

"താങ്ക്യൂ രാജമ്മാൾ, നിങ്ങൾ എല്ലാംകൊണ്ടും ഒരു പുതിയ ബ്രാഹ്മണ യുവതിയാണ്."

നമുക്കിനി കരമനയിലേക്കൊന്നു പോകാം. കരമനയിലെ വൃദ്ധയായ ലക്ഷ്മി അമ്മാളിനോട് ഇത്തിരി നേരം സംസാരിക്കാം. ലക്ഷ്മി അമ്മാളിന്റെ ഭർത്താവ് രാമസുബ്രഹ്മണ്യയ്യർ മരിച്ചിട്ട് വർഷങ്ങളായി. രാമസുബ്രഹ്മണ്യയ്യരും കുടുംബവും 75 കൊല്ലംമുമ്പ് ചെങ്കോട്ടയിൽ നിന്നാണ് തിരുവനന്തപുരത്തെത്തിയത്. ലക്ഷ്മി അമ്മാളെ കല്യാണം കഴിച്ചുകൊണ്ടുവന്നത് തിരുനെൽവേലിയിൽ നിന്നാണ്. മൂന്നു പെൺമക്കളും രണ്ട് ആൺമക്കളുമുണ്ട്. അവരെല്ലാം ജീവിതത്തിന്റെ ഓരോരോ വഴികളിലായി.

ബ്രാഹ്മണന്റെ പവിത്രതയും ബ്രാഹ്മണ്യവും പുതിയ തലമുറ വേണ്ടപോലെ കാത്തുസൂക്ഷിക്കാത്തതിൽ ലക്ഷ്മി അമ്മാൾക്ക് കഠിനമായ ദുഃഖമുണ്ട്. ബ്രാഹ്മണർക്ക് ഒത്തൊരുമ നഷ്ടപ്പെട്ടിരിക്കുന്നുവെന്നാണ് ലക്ഷ്മി അമ്മാളിന്റെ അഭിപ്രായം. ഈ യൂണിററിയില്ലായ്മ ബ്രാഹ്മണ നശിപ്പിക്കും. ബ്രാഹ്മണ യുവാക്കളുടെ വ്യതിയാനം ലക്ഷ്മി അമ്മാളിന് തീരെ സഹിക്കാനാവുന്നില്ല.

> തനതായൊരു വ്യക്തിത്വം കാത്തുസൂക്ഷിക്കുന്ന ഒരു സമൂഹമാണ് തിരുവനന്തപുരത്തെ ബ്രാഹ്മണർ. പൊതുധാരയിൽ ഇനിയും അലിഞ്ഞുചേർന്നിട്ടില്ലാത്ത അവരുടെ ജീവിതത്തെക്കുറിച്ച് നടത്തിയ അന്വേഷണമാണ് ഈ ഫീച്ചറിനാധാരം.

ലക്ഷ്മി അമ്മാൾ പുലർച്ചെ നാലരമണിക്കെഴുന്നേല്ക്കുന്നു. പൂജയും കോലം വരയുമൊക്കെ കഴിഞ്ഞതിനുശേഷം അപ്പളത്തിന്റെ പണിയിലേർപ്പെടുന്നു. ലക്ഷ്മി അമ്മാളുണ്ടാക്കി വില്ക്കുന്ന അപ്പളം ഒന്നാന്തരമാണ്. ഈ ബ്രാഹ്മണ വൃദ്ധയ്ക്ക് കേരളം ഇപ്പോഴും അപരിചിതമാണ്. മലയാളം വായിക്കാനൊന്നുമറിഞ്ഞുകൂടാ. സംസാരിക്കുന്ന മലയാളമാകട്ടെ, തന്റെ തിരുനെൽവേലിത്തമിഴിൽ കുറച്ചു മലയാള വാക്കുകൾ മാത്രം ചേർത്ത ഒരു ഭാഷയാണ്. നിത്യവും ഭാഗവതവും ഗീതയും വായിക്കും. വെള്ളിയാഴ്ച സഹസ്രനാമം ചൊല്ലാൻ പോകും. തമിഴ് പത്രങ്ങൾ മുടങ്ങാതെ വായിക്കുന്നുണ്ട്. വലിയൊരു ദൈവ വിശ്വാസിയാണ് ലക്ഷ്മി അമ്മാൾ. രോഗം വന്നാൽ ഡോക്ടറെ കാണുകയില്ല, ഭജന ഇരിക്കും. ജീവിതത്തിലിന്നേവരെ ലക്ഷ്മി അമ്മാൾ ആശുപത്രിയിൽ പോയിട്ടില്ല. ഒരു സ്പൂൺ ടോണിക്കുപോലും കഴിച്ചിട്ടില്ല. ആൽക്കഹോളിന്റെ അംശം ചേരുന്ന ടോണിക് ബ്രാഹ്മണർ കഴിക്കരുതെന്നാണ് ലക്ഷ്മി അമ്മാളിന്റെ അഭിപ്രായം. മത്സ്യമാംസങ്ങൾ കഴിക്കുന്ന ബ്രാഹ്മണരെപ്പറ്റി പറഞ്ഞപ്പോൾ ലക്ഷ്മി അമ്മാൾ ദുഃഖത്തോടെ ഇത്തിരിനേരം കണ്ണടച്ചിരുന്നു. ഭജനയും ഭാഗവതവും ഗണപതി പൂജയും സഹസ്രനാമവുമായി തന്റെ ബ്രാഹ്മണ്യം സംരക്ഷിച്ചുപോരുന്ന ലക്ഷ്മി അമ്മാളിന് ബ്രാഹ്മണന്റെ ആചാരങ്ങളെ എങ്ങനെ നിലനിർത്തണമെന്നതിനെക്കുറിച്ച് വ്യക്തമായ അഭിപ്രായങ്ങളുണ്ട്: "ബ്രാഹ്മണരിലെ പുതിയ തലമുറ സംഘടിച്ചൊന്നാകണം. എന്നിട്ട് ആദ്ധ്യാത്മിക കാര്യങ്ങളിലേക്കു നീങ്ങണം. ദൈവത്തിൽ നിന്നും ആദ്ധ്യാത്മികതയിൽ നിന്നും വേർപെടുമ്പോൾ ബ്രാഹ്മണൻ ഇല്ലാതാകുന്നു."

## കൃഷ്ണസ്വാമിയിലെ മാറ്റം

ഇനി നിങ്ങളൊന്ന് കൃഷ്ണസ്വാമിയുമായി പരിചയപ്പെടുക. കൃഷ്ണസ്വാമി ഒന്നാന്തരമൊരു മനുഷ്യനാണ്. പൂണൂലിട്ട സാത്വികനായ ഒരു ദൈവഭക്തൻ. ബാങ്കിൽ കാഷ്യറുദ്യോഗമാണ്. ഭാര്യയും മൂന്നും ഏഴും വയസ്സായ രണ്ടാൺ മക്കളുമുണ്ട്. കൃഷ്ണസ്വാമിയുടെ ഏറ്റവും വലിയ വിനോദം ചിലപ്പോൾ മാത്രം സംഭവിക്കുന്ന മദ്യപാനമാണ്. മദ്യപിച്ചാൽ കൃഷ്ണസ്വാമി പുസ്തകത്തിൽ പറഞ്ഞത്ര അച്ചടക്കമുള്ള ഒരാളായിരിക്കും. മദ്യപാനം ആരംഭിച്ച് ഒരു കൊല്ലംവരെ കൃഷ്ണസ്വാമി തന്റെ കർശനമായ വെജിറ്റേറിയനിസം ലംഘിച്ചിരുന്നില്ല. പിന്നീട്, മദ്യപാനവേളയിൽ മാത്രം കൃഷ്ണസ്വാമി മുട്ട കഴിച്ചുതുടങ്ങുന്നു. മുട്ടയിൽ നിന്നു കൃഷ്ണസ്വാമി കോഴിയിലേക്കു പോയി. കോഴിയിൽ നിന്നു കൃഷ്ണസ്വാമി ആടിലേക്കു പോയി. ആടിൽനിന്നു മത്സ്യത്തിലേക്കും കിട്ടുന്ന എല്ലാത്തരം മാംസഭക്ഷണത്തിലേക്കും വന്നുതുടങ്ങി.

ചിലതരം പുരോഗമനചിന്തകളൊക്കെ കൃഷ്ണസ്വാമിയ്ക്കുണ്ട്. അയാളുടെ പുരോഗമന ചിന്താഗതികളെ ആരും വകവയ്ക്കാറില്ല. കുടിക്കുന്ന സ്വാമി എന്നാണ് മറ്റുള്ളവർ വിളിക്കുക. മദ്യപിക്കുകയും മത്സ്യമാംസം കഴിക്കുകയും ചെയ്യുന്നതിനെതിരേ ബ്രാഹ്മണ സമുദായമോ അഗ്രഹാരമോ സംസാരിച്ചാൽ മനസ്സിലാക്കാം. ഒരു ദിവസം കൃഷ്ണസ്വാമി ചോദിച്ചു: "കുടിക്കുന്ന ശിവദാസനെന്നോ, കുടിക്കുന്ന ജോസഫെന്നോ ഞാനാരെയെങ്കിലും വിളിക്കുന്നുണ്ടോ? നിങ്ങളെന്തിനാണിങ്ങനെ വിളിക്കുന്നത്? ബ്രാഹ്മണനയേതുകൊണ്ട് എനിക്കൊരു മഹിമയൊന്നുമില്ല, അല്പം മദ്യം കഴിക്കുന്നതുകൊണ്ടോ ചിക്കൻ കഴിക്കുന്നതുകൊണ്ടോ ഞാൻ ബ്രാഹ്മണനല്ലാതാവുന്നുമില്ല. കർമ്മംകൊണ്ടാണൊരാൾ ബ്രാഹ്മണനാവുന്നത്."

കൃഷ്ണസ്വാമി പതുക്കെ മദ്യപാനം വീട്ടിലേക്കു മാറ്റുന്നു. വീട്ടിൽനിന്ന് ഭാര്യ മുട്ട ഓംലറ്റുണ്ടാക്കിക്കൊടുക്കും. ഓംലറ്റ് കുട്ടികൾക്കും കൊടുത്തു തുടങ്ങി.

ഒരുദിവസം കൃഷ്ണസ്വാമിയുടെ നിർബ്ബന്ധത്താൽ ഭാര്യയും ഓംലറ്റു കഴിച്ചു.

ഇപ്പോൾ എല്ലാ ദിവസവും ആ വീട്ടിൽ ഓംലറ്റുണ്ടാക്കുന്നു.

ഇതൊരു മാറ്റമാണോ, പുരോഗമനമാണോ, വളർച്ചയാണോ എന്നൊന്നും ആർക്കും പറയാനാവില്ല. വെജിറ്റേറിയനിസത്തിൻെറ പിടിയിൽ നിന്ന് പുതിയ തലമുറയിലൊരു വിഭാഗം ഊരിപ്പോരുകയാണ്. ആരോഗ്യവും വെജിറ്റേറിയനിസവും തമ്മിൽ പൂർണ്ണമായി ഇണങ്ങിപ്പോകുന്നില്ല എന്നതാവാം ഒരു കാരണം. ആധുനിക ജീവിതത്തിൻെറ നിർബ്ബന്ധങ്ങളുമുണ്ടാവാം. കാലം അതിൻെറ കോലങ്ങളിൽ നിന്ന് ആരെയുമൊഴിവാക്കാനിടയില്ല.

## കാശി അയ്യരുടെ ദുഃഖം

ഇനി നമുക്ക് പാവം കാശി അയ്യരെ ഒന്നുകാണാം. രണ്ടു പെൺമക്കളും മൂന്ന് ആൺമക്കളും രോഗിണിയായ ഭാര്യയുമടങ്ങുന്നതാണ് കാശി അയ്യരുടെ കുടുംബം. തിരുവനന്തപുരത്തെ ഏറ്റവും പഴയ ബ്രാഹ്മണഗ്രാമത്തിൽ ഒരു കൊച്ചു വാടകവീട്ടിലാണ് താമസം. കാശി അയ്യർക്ക് അറുപത്തിമൂന്നു വയസ്സുകഴിഞ്ഞു. നേരത്തെ ഉണ്ടായിരുന്ന ബ്രാഹ്മണാൾ ശാപ്പാട് ഹോട്ടൽ പൊളിഞ്ഞുപോയി. മക്കൾക്കാർക്കും ഒരു ജോലിയുമായിട്ടില്ല. പെൺമക്കൾ രണ്ടും പത്താംക്ളാസ്സും ടൈപ്പ്റൈറ്റിംഗുമായി കാത്തിരിക്കുന്നു. ആ കാത്തിരിപ്പ് അനന്തമാണ്. ആൺമക്കളിലൊരാൾ പത്താംക്ളാസ്സിൽ ഇംഗ്ളീഷിനു തോറ്റതാണ്. മറ്റുള്ളവർ രണ്ടും ബിരുദധാരികളാണ്. അവരും ടൈപ്പ്റൈറ്റിംഗ് പഠിച്ചിട്ടുണ്ട്. കാശി അയ്യരും കുടുംബവും കരയാറില്ല. അവർ കരഞ്ഞു തുടങ്ങിയാൽ ആ വീടൊരു കണ്ണുനീർപ്പുഴയാകും. അവരുടെ കണ്ണീർ അവരിൽത്തന്നെ ഉറച്ചുപോയിരിക്കുന്നു.

കാശി അയ്യർക്ക് നാടാകെ കടമാണ്. കുടുംബ ജീവിതം എങ്ങോട്ടും ചലിക്കുന്നില്ല. മക്കളിൽ ഒരാളൊഴികെ മറ്റെല്ലാവരും മുടങ്ങാതെ ജോലിക്കപേക്ഷിക്കുന്നുണ്ട്. ദൈവത്തോട് കാശി അയ്യർക്ക് ഒരപേക്ഷയേ ഉള്ളൂ—മക്കളിലൊന്നിനെങ്കിലും ഒരു ജോലി ഉണ്ടാക്കിത്തരൂ. വേറൊരു മോഹവുമില്ല! ഒരു സാമ്പാറും ചോറും മാത്രം.

തൻെറ മക്കൾക്ക് സർക്കാർ ജോലി കിട്ടാൻ സാദ്ധ്യതയൊന്നുമില്ല എന്ന് കാശി അയ്യർക്കറിയാം. ചാലക്കമ്പോളത്തിലേതെങ്കിലും കടയിൽ മൂത്ത മകനൊരു കണക്കെഴുത്തു ജോലി കിട്ടുമോ എന്ന് കാശി അയ്യർ ആരോടെല്ലാം തിരക്കി. ഒരു രക്ഷയുമില്ല. പാവം കാശി അയ്യർ എന്ന് വേദനയോടെ നാം പറഞ്ഞുപോകുന്നു. ഇങ്ങനെയുള്ള എത്രയോ കാശി അയ്യർമാർ തിരുവനന്തപുരത്തെ ബ്രാഹ്മണ സമുദായത്തിനിടയിലുണ്ടെന്ന കാര്യവും നാം അറിയണം.

## ശോഭയുടെ കാത്തിരിപ്പ്

ഇനി ശോഭ. അവളെ ആദരിക്കണം. നമ്മുടെ സമൂഹത്തിലെ പെൺകുട്ടികളൊത്തു ചേർന്ന് അവൾക്ക് സിന്ദാബാദ് വിളിക്കണം.

ശോഭയ്ക്ക് അമ്മ മാത്രമേയുള്ളു. അച്ഛൻ മരിച്ചിട്ട് പന്ത്രണ്ട് വർഷമായി. അമ്മ മുറുക്കുണ്ടാക്കി വിറ്റാണ് മകളെ പഠിപ്പിച്ചത്. ഇപ്പോൾ അവൾ തിരുവനന്തപുരത്തെ ഒരു സ്വകാര്യസ്ഥാപനത്തിൻെറ ഓഫീസിൽ 550 രൂപ ശമ്പളത്തിൽ ടൈപ്പിസ്റ്റായി ജോലി ചെയ്യുന്നു. ജോലി കിട്ടിയിട്ട് മൂന്നു വർഷമായി. അമ്മയ്ക്കിപ്പോൾ പഴയതുപോലെ മുറുക്കുണ്ടാക്കാൻ കഴിയുന്നില്ല. എന്നാലും മുറുക്കു കച്ചവടം അവർ ഉപേക്ഷിച്ചിട്ടില്ല. ശോഭ ജോലി കഴിഞ്ഞുവന്നാൽ മുറുക്കുണ്ടാക്കാൻ അമ്മയെ സഹായിക്കും. അമ്മയും മകളും വളരെ ലളിതമായൊരു ജീവിതമാണ് നയിക്കുന്നത്. ശോഭയ്ക്ക് കോട്ടൺ സാരി മാത്രമേ ഉള്ളൂ. വീട്ടിൽ നിന്ന് മൂന്നര കിലോമീറ്റർ ദൂരത്തുള്ള ഓഫീസിലേക്ക് നടന്നേ പോകാറുള്ളു. നിത്യമായ ദോശയും സിമ്പിൾ സാദവും കോട്ടൺ സാരിയും നടപ്പും ഒക്കെയായ ഒരു കൊച്ചുജീവിതം. ഈ കൊച്ചുജീവിതത്തിനിടയിലൂടെ അവൾ കുറേശ്ശെ സമ്പാദിക്കുന്നുണ്ട്. ഈ തുകകൊണ്ട് ജീവിതത്തിൽ പല കാര്യങ്ങളും നിർവ്വഹിക്കാനുണ്ട്. ആദ്യത്തെ കാര്യം സ്വന്തം കല്യാണം തന്നെ. ശോഭ പറഞ്ഞു: "ഒന്നുമില്ലാത്ത കുടുംബമാണ് എൻേറത്. സ്ത്രീധനം കൊടുക്കാതെ എന്നെ ആരും കെട്ടുകയില്ല. ഞാൻ ജോലിചെയ്ത് എൻെറ സ്ത്രീധനമുണ്ടാക്കുകയാണ്. ഒരുപക്ഷേ, സ്ത്രീധനം ആവശ്യമില്ലാത്ത ഒരാൾ എന്നെ കെട്ടാൻ വന്നെന്നു വരാം. എന്തായാലും കല്യാണച്ചെലവു വേണ്ടേ? മുറുക്കുണ്ടാക്കി വിറ്റ് ഞാൻ പഠിച്ചു. ടൈപ്പിസ്റ്റായി ഞാനെൻെറ കല്യാണച്ചെലവിനുള്ളത് സമ്പാദിക്കുന്നു. നിങ്ങളൊരുകാര്യം ഓർക്കുക. ഞാനാരായിത്തീർന്നാലും എൻെറ മാത്രം സൃഷ്ടിയാണ്. എൻെറ അമ്മയുടെയും എൻെറയും അദ്ധ്വാനശക്തിയുമല്ലാതെ മറ്റൊരാളും ഞങ്ങളെ സഹായിച്ചിട്ടില്ല."

"ശോഭ മറ്റ് ജാതിയിലുള്ള ആരെയെങ്കിലും കല്യാണം കഴിക്കുമോ?"

"എനിക്കാരെ കല്യാണം കഴിക്കുന്നതിലും ഒരു പ്രശ്നവുമില്ല. ഒരു നല്ല മനുഷ്യനായാൽ മതിയെന്നേയുള്ളു. പക്ഷേ, എൻെറ അമ്മ അത് സഹിക്കുകയില്ല. ദരിദ്രയാണെങ്കിലും എൻെറ അമ്മ വളരെ യാഥാസ്ഥിതികയായ ഒരു ബ്രാഹ്മണ സ്ത്രീയാണ്. പക്ഷേ, ആ അമ്മയുടെ വിയർപ്പിൽനിന്നും ദൈവഭക്തിയിൽ നിന്നുമാണ് ഞാനുണ്ടായത്. എൻെറ ഏതെങ്കിലും ഒരു കർമ്മംകൊണ്ട് എൻെറ അമ്മ ദുഃഖിക്കേണ്ടി വന്നാൽ ഞാൻ പാപിയായിത്തീരും.'

## പൊതുധാരയിൽനിന്നും വിട്ടുനിൽക്കുന്നവർ

ഒരു കഥയിൽ നിന്നല്ല, കൺമുന്നിലെ ജീവിതത്തിൽ നിന്നുതന്നെയാണ് കൃഷ്ണസ്വാമിയേയും രായമ്മാളിനേയും ലക്ഷ്മി അമ്മാളിനേയും കാശി അയ്യരേയും ശോഭയേയും ഊരിയെടുത്തത്. സകലവിധ യാഥാസ്ഥിതിക വിശ്വാസങ്ങൾക്കുമപ്പുറത്ത് ബ്രാഹ്മണ സമൂഹത്തിന് അവരുടേതായ നിരവധി സാമൂഹ്യപ്രശ്നങ്ങൾ ഇന്നുണ്ട്. അവരുടെ പ്രശ്നങ്ങളെക്കുറിച്ചെഴുതുമ്പോൾ എവിടെ നിന്നു തുടങ്ങണമെന്നറിഞ്ഞുകൂടാ.

സാമൂഹ്യ ജീവിതത്തിൻെറ പൊതുധാരയിൽ നിന്ന് ഞങ്ങൾ ഇപ്പോഴും പരദേശികളാണെന്ന ഒരു വിചാരത്തോടെ, ഒരു ദുഃഖചിന്തയോടെ തിരുവനന്തപുരത്തെ ബ്രാഹ്മണ സമൂഹം ഒഴിഞ്ഞുനില്ക്കുകയാണെന്ന നിരീക്ഷണം ഏറക്കുറെ ശരിയാണ്. അവരുടെ സ്മൃതികളും ആചാരങ്ങളും പൂണൂലിൻെറ ദർശനവും പൊതുജീവിതത്തിലെ വൻധാരകളുമായി ഇഴുകിച്ചേരാൻ അവരെ അനുവദിക്കുന്നില്ലായിരിക്കാം. പക്ഷേ, ജീവിതം അതിൻെറ കഷ്ടപ്പാടുകളും ദുരിതങ്ങളും പ്രശ്നങ്ങളും അവരുടെ ഇടയിലേക്ക് വലിച്ചെറിയാതിരിക്കുന്നില്ല. ജീവിത പ്രശ്നങ്ങളുടെ ചുഴികളിൽ



ഒരു ബ്രാഹ്മണ യുവതി



പ്പെട്ട് ഈ സമൂഹം ശോചനീയമായി തകർന്നുകൊണ്ടിരിക്കുകയാണ്. ബ്രാഹ്മണ്യത്തിൻെറ മിഥ്യയായ മനോസുഖത്തിൽ അവരതറിയുന്നില്ലെന്നേയുള്ളു. ആരു കണ്ടു നാളെ സാമ്പത്തിക സംവരണത്തിന് ഈ സമുദായം മുറവിളി കൂട്ടുകയില്ല എന്ന്. സാമ്പത്തികമായി ക്ഷയിച്ചുകൊണ്ടിരിക്കുന്ന ഇവർക്ക് ആധുനിക വർണ്ണങ്ങളോടുകൂടിയ കൊടികൾ ഉണ്ടാകുന്ന കാലം വിദൂരമല്ലെന്ന് തോന്നിപ്പോകുന്നു. പക്ഷേ, അവരുടെ കൊടി ഉയരാൻ പൂണൂൽ അനുവാദം നൽകുമോ എന്ന പ്രശ്നമുണ്ട്. ദുരിതപൂർണ്ണമായ ഒരു വർത്തമാനകാലത്തിലൂടെയാണ് ജീവിതം നീങ്ങുന്നതെങ്കിലും തങ്ങളുടെ ഈ അവസ്ഥയോട് പൊരുതാൻ അവർക്ക് ചരിത്രത്തിൻെറ കണ്ണുനീരോ വേദനകളുടെ ശക്തിയോ ഇല്ല. ഭൂതകാലത്തിൻെറ ഉന്നതങ്ങളിൽനിന്ന് പുതിയ കാലത്തിൻെറ അടിയേറ്റു വീണവരാണിവർ.

തിരുവനന്തപുരം നഗരത്തിലെ ജനസംഖ്യയിൽ ഗണ്യമായ ഒരു വിഭാഗമാണ് ബ്രാഹ്മണർ. ചരിത്രദൃഷ്ട്യാ വിശേഷിപ്പിച്ചാൽ ഇവർ പരദേശി ബ്രാഹ്മണരാണ്. തിരുവനന്തപുരത്തെത്തിയ ഈ പരദേശി ബ്രാഹ്മണരുടെ ആദ്യസങ്കേതം കരമനയായിരുന്നു. കരമന, ആര്യശാല, പുത്തൻതെരുവ്, എന്നിവിടങ്ങളിലാണ് ബ്രാഹ്മണരുടെ അഗ്രഹാരങ്ങൾ ഇപ്പോഴും നിലനില്ക്കുന്നത്. തിരുവനന്തപുരം ബ്രാഹ്മണനുമുണ്ട് ഒരു വികാസത്തിൻെറയും ഒരു സങ്കോചത്തിൻെറയും ചരിത്രം. പരദേശ ബ്രാഹ്മണരിൽ തമിഴ് ബ്രാഹ്മണരും തെലുങ്കു ബ്രാഹ്മണരും മഹാരാഷ്ട്ര ബ്രാഹ്മണരും കനാറീസ് ബ്രാഹ്മണരുമുണ്ട്. ഈ വേർതിരിവ് ഭാഷയുടെ അടിസ്ഥാനത്തിലാണെന്നറിയാമല്ലോ. സ്മാർത്തൻമാർ, വൈഷ്ണവൻമാർ, രാമാനുജൻമാർ, മാധ്വൻമാർ എന്നിങ്ങനെ വിശ്വാസത്തിൻെറ പേരിൽ വിഭജിക്കപ്പെട്ടു കിടക്കുന്നു. തിരുവനന്തപുരം നഗരത്തിലെ ഭൂരിപക്ഷം ബ്രാഹ്മണരും തമിഴ് ബ്രാഹ്മണരാണ്. അദ്വൈതവും ശങ്കരാചാര്യമതവും പിന്തുടരുന്ന സ്മാർത്തൻമാരായ തമിഴ് ബ്രാഹ്മണരെ മുൻനിറുത്തിയാണ് ഇവിടെ കുറിക്കുന്ന വിചാരം.

## ആദ്യ ബ്രാഹ്മണ സമൂഹം

ഗംഗാതടത്തിൽ നിന്നാവാം തെക്കേ ഇന്ത്യയിലെ രാജാക്കൻമാർ ബ്രാഹ്മണരെ ഇങ്ങോട്ടു ക്ഷണിച്ചുകൊണ്ടുവന്നത്. ഈ രാജാക്കൻമാർക്ക് ബ്രാഹ്മണരോട് ഒരു പ്രത്യേക പ്രതിപത്തിതന്നെ ഉണ്ടായിരുന്നു. തെക്കേയിന്ത്യയിലേക്ക് ആദ്യമായി പ്രവേശിച്ച ബ്രാഹ്മണരെ കാവേരിയുടെയും താമ്രപർണ്ണിയുടെയുമൊക്കെ കരളിലാണ് താമസിപ്പിച്ചത്. അവരുടെ ബുദ്ധിശക്തി മുതലെടുക്കുകയെന്നതായിരുന്നു രാജാക്കൻമാരുടെ ഉദ്ദേശ്യം. ഏതു കാലത്താവാം ഗംഗാതടത്തിൽ നിന്ന് ബ്രാഹ്മണരിങ്ങോട്ട് പ്രവഹിക്കാൻ തുടങ്ങിയത്? ഏതേതെല്ലാമോ കാലഘട്ടങ്ങളിൽ നിന്നെന്നേ ഉത്തരമുള്ളു. ചരിത്രം അത് സ്മരണയിൽ സൂക്ഷിക്കുന്നില്ല.

വടക്കുനിന്ന് ഒരു ജനവിഭാഗം സ്മൃതികളുമായി, ദൈവബന്ധവുമായി ചരിത്രത്തിൽ പുതിയ ആധിപത്യത്തിനു വേണ്ടി തെക്കോട്ടേക്കു നീങ്ങുകയായിരുന്നു. ബ്രഹ്മൻെറ മുഖത്തുനിന്നു ജനിച്ച അവരെ രാജാക്കൻമാർ ആദരിക്കുകയും സ്നേഹിക്കുകയും ചെയ്തു. രാജാവിൻെറ എല്ലാ സേവകപ്പണികളും ചെയ്യാൻ അവർ സന്നദ്ധരായിരുന്നു. അങ്ങനെ ചരിത്രത്തിലൂടെ അവർ കൈകോർത്തു പിടിക്കുകയായിരുന്നു. രാജാവും ഭൂദേവനും ഒത്തുചേരുകയായിരുന്നു. ഈ ഐക്യം പിന്നെ മറ്റെല്ലാ ജനവിഭാഗങ്ങൾക്കും എതിരായ ഒരു വൻമതിലായിത്തീർന്നു. ഇന്ന് ആ വൻമതിലില്ല. ആ വൻമതിലുയരുകയും പൊളിയുകയും പൊളിക്കുകയും ചെയ്ത കഥയിലേക്കല്ല നാം.

തിരുവനന്തപുരത്തെ ബ്രാഹ്മണ സമൂഹത്തെക്കുറിച്ചുള്ള ഏതു ചിന്തയും തമിഴ് ബ്രാഹ്മണരിലേക്കു കേന്ദ്രീകരിക്കപ്പെടുന്നു. എ.ഡി. പന്ത്രണ്ടാം നൂറ്റാണ്ടുവരെയും ഇവിടത്തെ ഭാഷ തമിഴിൻെറ ഒരു പ്രാദേശിക ഭേദമായിട്ടുള്ള തമിഴ്തന്നെയായിരുന്നു. തമിഴ്നാട്ടിൽ നിന്നിങ്ങോട്ട് പ്രവഹിക്കാൻ ബ്രാഹ്മണർക്ക് അക്കാലത്ത് ഭാഷയുടെ മതിൽ ഇല്ലായിരുന്നു. കച്ചവട സംബന്ധമായ പല കാര്യങ്ങൾക്കുമായി തമിഴ് ബ്രാഹ്മണർ ഇവിടെ പണ്ടുപണ്ടേ വരുമായിരുന്നു. ജൗളിക്കച്ചവടത്തിനു വന്ന ഒരു വിഭാഗം ബ്രാഹ്മണരാണ് ആദ്യമായി ഇവിടെ സ്ഥിരതാമസമാക്കുന്നത്. ഇവിടെ സ്ഥിരതാമസമാക്കാൻ അവരെ ആകർഷിച്ചതെന്തായിരിക്കാം? ഇവിടത്തെ രാജഭരണവും ശ്രീപത്മനാഭ സ്വാമിക്ഷേത്രവുമാവാം. തിരുവനന്തപുരത്തിൻെറ വളർച്ചയിലെ ആദ്യത്തെ നാഴികക്കല്ലാണ് പത്മനാഭസ്വാമി ക്ഷേത്രത്തിൻെറ സ്ഥാപനം. ക്ഷേത്ര പ്രതിഷ്ഠ നടത്തിയത് വില്വമംഗലം സ്വാമിയാരാണ്.

ബ്രാഹ്മണരുടെ ആദ്യകാല വാസകേന്ദ്രവും സാംസ്കാരിക കേന്ദ്രവും കരമന തന്നെയായിരുന്നു. കരമന എന്ന പേരുപോലും ബ്രാഹ്മണരുമായി ബന്ധപ്പെട്ടു കിടക്കുന്നു. രാജാവിൻെറ പ്രീതിയും സഹായവും വലിയൊരളവിൽത്തന്നെ ബ്രാഹ്മണർക്ക് ലഭിക്കുന്നു. പത്മനാഭസ്വാമിക്ഷേത്രമടക്കമുള്ള തിരുവനന്തപുരത്തെ ക്ഷേത്രങ്ങൾക്കു ചുറ്റും അവരെ രാജാവ് താമസിപ്പിക്കുന്നു. അവരുടെ വേദപാഠശാലകളും അഗ്രഹാരങ്ങളും ഉയരുന്നു. ആര്യശാലയും വലിയശാലയുമൊക്കെ അന്നത്തെ വേദപാഠശാലകളാണ്.

രാഷ്ട്രീയ-സാംസ്കാരിക-സാഹിത്യ കാര്യങ്ങളിൽ ഇന്ന് ഇവരെവിടെ നില്ക്കുന്നുതെന്നതാവാം നമ്മുടെ മറ്റൊരു അന്വേഷണം. തിരുവനന്തപുരത്തെ ബ്രാഹ്മണ സമൂഹത്തെ സംബന്ധിച്ചിടത്തോളം രാഷ്ട്രീയം എന്നും അവർക്കന്യമായിരുന്നു. രാജാവിൻെറ ഭരണസിദ്ധാന്തങ്ങളുടെ ലഹരിയിൽ അവർ രാഷ്ട്രീയത്തെ പാടേ വിസ്മരിച്ചു. സ്വാതന്ത്ര്യസമരത്തിൽ തിരുവനന്തപുരത്തെ ബ്രാഹ്മണ സമുദായം പങ്കെടുത്തിട്ടില്ലെന്നുതന്നെ പറയാം. വളരെ ചികഞ്ഞു നോക്കിയാൽ സ്വാതന്ത്ര്യസമര പ്രസ്ഥാനത്തിൽ നിന്ന് കണ്ടെത്താവുന്ന ഒരു പേര് എ.പി. സുബ്ബരാമയ്യരുടേതാണ്. സുബ്ബരാമയ്യർ പട്ടം താണുപിള്ളയുടെ അനുയായിയായിരുന്നു. പക്ഷേ, യാതൊരംഗീകാരവും ലഭിക്കാതെ, അദ്ദേഹം മൺമറഞ്ഞുപോയി.



കോലം ഇടുന്നു

(തുടരും)

പ്രസാദ് ലക്ഷ്മണൻ

# റബ്ബർ പാലിന്റെ പിന്നിലെരാഷ്ട്രീയം

**ശ**താബ്ദി ആഘോഷിക്കുന്ന മലയാള മനോരമയ്ക്ക് കോട്ടയത്തെ റബ്ബർ വ്യാപാരികളായ പടിഞ്ഞാറേക്കര ഏജൻസീസിന്റെ കാര്യത്തിൽ പ്രത്യേക താല്പര്യമുണ്ടാവാൻ കാരണമെന്താണ്?

ഈ സംശയം മററാർക്കുമല്ല; കേരളാ ഗവൺമെൻറ് കമ്പനിയായ പ്ളാൻേറഷൻ കോർപ്പറേഷന്റെ ഒരു ബോംബെ ഏജൻറിനാണ്.

ഈ ഏജൻറിന് ഇങ്ങനെ തോന്നാൻ കാരണം 1988 ഫെബ്രുവരി 2–ാം തീയതി മലയാള മനോരമയുടെ ഒന്നാം പേജിൽ അഞ്ചുകോളം വലിപ്പത്തിൽ വന്ന ഒരു വാർത്തയാണ്: ''പ്ളാൻേറഷൻ കോർപ്പറേഷൻ എം.ഡി. സസ്പെൻഷനിൽ.''

ഏഴു ലക്ഷം കോപ്പി വില്ക്കുന്ന മലയാള മനോരമ പത്രത്തിന് അഞ്ചു കോളത്തിന്റെ പ്രാധാന്യം ഈ വാർത്തയ്ക്കെങ്ങനെ ഉണ്ടായി?

ഇതിന്റെ പിന്നാമ്പുറം അറിയണമെങ്കിൽ അല്പം റബ്ബർ ചരിത്രം മനസ്സിലാക്കിയിരിക്കണം. ഉണക്കിയ ഷീററു കൂടാതെ പാലായിത്തന്നെ റബ്ബർ വില്ക്കുന്ന ഒരു ബിസിനസ്സുണ്ട്. ടയറുണ്ടാക്കാനാണ് ഷീററുകൾ. പക്ഷേ, ഫോം റബ്ബർമെത്തപോലെ മററു പല ഉല്പന്നങ്ങൾക്കും പാലായിട്ടു സൂക്ഷിക്കുന്ന റബ്ബർ വേണം. വീപ്പകളിൽ വില്ക്കുന്ന ഇതിന്റെ പേര് സെൻട്രിഫ്യൂജ്ഡ് ലാററക്സ് എന്നാണ്.

ഏതാണ്ട് നാല്പതു വർഷമായി ഇന്ത്യയിലെ സെൻട്രിഫ്യൂജ്ഡ് റബ്ബറിന്റെ മാർക്കററ് നിയന്ത്രിക്കുന്ന കുത്തക വ്യാപാരികളാണ് കോട്ടയത്തെ പടിഞ്ഞാറേക്കര ഏജൻസീസ്. പടിഞ്ഞാറേക്കര ഏജൻസീസ് കഴിഞ്ഞാൽപ്പിന്നെ ഈ രംഗത്തുള്ളത് സർക്കാരിന്റെ പ്ളാൻേറഷൻ കോർപ്പറേഷൻ, മീനച്ചൽ സൊസൈററി, റീഹാബിലിറേറഷൻ പ്ളാൻേറഷൻ തുടങ്ങിയ കമ്പനികളാണ്.

ഇതിൽ പടിഞ്ഞാറേക്കര ഏജൻസീസിന്റെയും മററു സ്വകാര്യ മേഖലയിലെ റബ്ബറുല്പാദകരുടെയും താല്പര്യം സംരക്ഷിക്കുന്നത് ഗവൺമെൻറുകൾ മാത്രമല്ല; കേരളത്തിലെ റബ്ബർ കൃഷിയുടെ ജീവാത്മാവും പരമാത്മാവുമായ മലയാള മനോരമയും കൂടിയാണ്. പ്ളാൻേറഷൻ കോർപ്പറേഷൻ എം.ഡി. സസ്പെൻഷനിൽ എന്ന വാർത്തയ്ക്ക് അഞ്ചുകോളം പ്രാധാന്യം വന്നതിങ്ങനെയാണ്.

കൊടിയുടെ നിറഭേദമന്യേ ഇവരെ തൊട്ടുകളിക്കാൻ രാഷ്ട്രീയപ്പാർട്ടികൾക്കു ഭയമാണ്. കാരണം, തൊട്ടാൽ പൊള്ളും ഇല്ലെങ്കിൽ പൊള്ളിക്കും. മുൻ മുഖ്യമന്ത്രി കെ. കരുണാകരന്റെ മുന്നിൽ മാത്രമാണ് കോട്ടയത്തെ ഈ റബ്ബർ മാഫിയയുടെ വിരട്ട് നടക്കാതെ പോയത്. അന്ന് കരുണാകരന്റെ കസേര യിളക്കാനും ആ സ്ഥാനത്ത് ഉമ്മൻചാണ്ടിയെ വയ്ക്കാനും കോട്ടയത്തെ റബ്ബർക്കച്ചവടക്കാർ ഒരു നീക്കം നടത്തി. കരുണാകരൻ ഇതു മണത്തറിഞ്ഞു. ദിവസങ്ങൾക്കകം അദ്ദേഹം റബ്ബറുകൊണ്ടുതന്നെ റബ്ബർ ലോബിക്ക് തിരിച്ചടിയും നൽകി. അതിനു കരുണാകരൻ ഉപയോഗിച്ചത് പ്ളാൻേറഷൻ കോർപ്പറേഷനെയും റിഹാബിലിറേറഷൻ കോർപ്പറേഷനെയും ആയിരുന്നു.

അതെങ്ങനെ എന്നല്ലേ?

വലിയ റബ്ബർ മാർക്കററ് വിദഗ്ദ്ധനൊന്നുമല്ലെങ്കിലും ആരെ എവിടെ ഒതുക്കണമെന്ന കാര്യത്തിൽ കരുണാകരന് പ്രത്യേകം പറഞ്ഞുകൊടുക്കണ്ടല്ലോ. കോർപ്പറേനുകളെ സ്വാധീനിച്ച് അവരെക്കൊണ്ട് വില മാർക്കററുനിലവാരത്തിന് മുകളിൽ നിറുത്തിച്ചാണ് വലിയ റബ്ബർക്കച്ചവടക്കാർ കൊള്ളലാഭമുണ്ടാക്കുന്നതെന്ന് കരുണാകരൻ മനസ്സിലാക്കി. സമയത്തിന് ഉല്പന്നങ്ങൾ വിൽക്കാതെ കെട്ടിക്കിടന്ന് ഭാരിച്ച പലിശയും ഗോഡൗൺ വാടകയും കൊടുത്ത് സർക്കാർ കോർപ്പറേഷൻ മുടിയുന്നു. കരുണാകരൻ സെൻട്രിഫ്യൂജ്ഡ്-ലാററക്സിന്റെ വില മാർക്കററു നിലവാരത്തിലാക്കി. അതോടെ സർക്കാർ കോർപ്പറേഷനുകളുടെ സാധനം എളുപ്പത്തിൽ വിററഴിയാൻ തുടങ്ങി. മാർക്കററിൽ പടിഞ്ഞാറേക്കര ഏജൻസീസ്പോലുള്ള സ്ഥാപനങ്ങൾ കോർപ്പറേഷന്റെ പിന്നിലായി. ഉമ്മൻചാണ്ടിയെ മുഖ്യമന്ത്രിയയാക്കാൻ ശ്രമിച്ചാൽ പൊള്ളുമെന്ന് റബ്ബർ കച്ചവടക്കാർക്ക് ബോദ്ധ്യമായി. ഇതിന്റെ ഫലമായി പ്ളാൻേറഷൻ കോർപ്പറേഷൻ പതിവായി ലാഭമുണ്ടാക്കുന്ന കമ്പനിയുമായി. ഒരു വെടിക്ക് രണ്ടുപക്ഷി.

പക്ഷേ, കോട്ടയത്തെ റബ്ബർ മാഫിയ പിന്മാറിയില്ല. തൽക്കാലം ഏററ മുറിവ് നക്കിക്കൊണ്ട് അവർ അടുത്ത അവസരം കാത്തു നിന്നു. അതു വന്നത് ഇടതുമുന്നണി സർക്കാർ അധികാരത്തിൽ വന്നപ്പോഴാണ്. പുതുതായി ഭരണമേറെറടുത്തവർക്ക് സെൻട്രിഫ്യൂജ്ഡ് ലാററക്സിന്റെ മാർക്കററിലെ ഈ കളി തിട്ടമില്ലായിരുന്നു. അറിവില്ലാത്തവരെ കളിപ്പിച്ച് കാര്യം നേടാൻ പണംപോലും ചെലവാക്കേണ്ട കാര്യമില്ല.

ഇടതുമുന്നണി ഭരണത്തിൽ വന്നതോടെ കോട്ടയത്തെ റബ്ബർ മുതലാളിമാർക്ക് പുതുജീവൻ വീണു. അവരുടെ കൈയിലിരിക്കുമെന്ന് ബോദ്ധ്യമുള്ള പാലാക്കാരനായ ഒരു നേതാവിനെ പുതിയ ചെയർമാനായി സ്ഥാപിച്ചെടുത്തു. പത്തുമുപ്പതുവർഷം ഏകനായി പാലാടൗണിൽ സി.പി.ഐയുടെ ബോർഡു തൂക്കിയിരുന്ന ചെയർമാൻ ശുദ്ധനും മുൻകോപിയുമായിരുന്നു. തോട്ടമുടമകൾക്ക് ഏററവും പ്രിയങ്കരനെന്നറിയപ്പെടുന്ന ഒരു ട്രേഡ് യൂണിയൻ നേതാവാണത്രെ ഈ നിയമനത്തിന്റെ ചരടുവലിച്ചത്.

തൊഴിലാളിനേതാവും തോട്ടമുടമകളും മലയാള മനോരമയുംകൂടി ചേർന്നാൽ റബ്ബർ വ്യവസായത്തിൽ അതിനപ്പുറം ഒരു ശക്തിയുണ്ടോ? എല്ലാവരും പുതിയ ചെയർമാന് ഉപദേശിച്ചുകൊടുത്തു: ''പ്ളാൻേറഷൻ കോർപ്പറേഷൻ സെൻട്രിഫ്യൂജ്ഡ് ലാററക്സ് ഇങ്ങനെ വില കുറച്ചുവിററാൽ ഭീമമായ നഷ്ടമാണുണ്ടാകുക. കോർപ്പറേഷൻ വില കൂട്ടിയാൽ വിററുവരവുണ്ടാകും. കൂടുതൽ ലാഭമുണ്ടാക്കാം.''

നേരേവാ നേരേപോ എന്ന പ്രകൃതക്കാരനായ അദ്ദേഹത്തിന് കോട്ടയത്തെ റബ്ബർ മുതലാളിമാരുടെ കളി മനസ്സിലായില്ലെന്നു മാത്രമല്ല, അവരുടെ വലയിൽ അദ്ദേഹം വീഴുകയും ചെയ്തു.

ഇവിടംമുതൽ നമ്മുടെ കഥ ആരംഭിക്കുന്നു. അതിന്റെ ക്ളൈമാക്സാണ് ഫെബ്രുവരി 2–ാം തീയതി മലയാള മനോരമയിൽ വന്ന അഞ്ചുകോളം വാർത്ത. അങ്ങനെയാണ് മലയാള മനോരമയുടെ ഉടമസ്ഥർ കണ്ടത്തിൽ കുടുംബക്കാരോ പടിഞ്ഞാറേക്കര ഏജൻസീസോ എന്ന കാര്യത്തിൽ ബോംബെ ഏജൻറിന് സംശയം ആരംഭിക്കുന്നത്.

കഴിഞ്ഞ നവംബർ മാസത്തിൽ പ്ളാൻേറഷൻ കോർപ്പറേഷനും പടിഞ്ഞാറേക്കര ഏജൻസീസും ഒരുപോലെ വിഷമത്തിലായിരുന്നു—സെൻട്രിഫ്യൂജ്ഡ് ലാററക്സിന്റെ വില്പന മോശമായതുകൊണ്ട്. എറണാകുളം ഗോഡൗണിൽ ചരക്കുകയററിവയ്ക്കാൻ സ്ഥലംപോലുമില്ലാതെ വന്ന അവസരം. കോർപ്പറേഷന്റെ സ്റേറാക്ക് ഒരു റെക്കോർഡായ 2456 ബാരലായി.

പടിഞ്ഞാറേക്കരക്കാർ ബോംബെയിൽപ്പോയി അവരുടെ ഏജൻറന്മാരെ വിളിച്ച് ഒരു ഹോട്ടലിൽക്കൂട്ടി പരസ്പരം വിലപറഞ്ഞ് ഡിസ്കൗണ്ടിൽ സെൻട്രിഫ്യൂജ്ഡ് ലാററക്സ് വില്ക്കാൻ ശ്രമിച്ചു. മാർക്കററ് സോഴ്സുകളുടെ അഭിപ്രായത്തിൽ മൂവായിരം ബാരലെങ്കിലും അവരങ്ങനെ വിററുകാണണം.



കോർപ്പറേഷൻ വിലകുറയ്ക്കരുതെന്ന കാര്യത്തിൽ പടിഞ്ഞാറേക്കര ഏജൻസീസിന് വലിയ നിർബ്ബന്ധം ഉണ്ടായിരുന്നു. കാരണം, കോർപ്പറേഷൻ വിലകുറച്ചാൽ അവരുടെ വില്പന നടക്കില്ല. അവരുടെ ഗോഡൗൺ കാലിയായിട്ടു മാത്രമേ കോർപ്പറേഷൻ വിലകുറയ്ക്കാവൂ.

എന്നാൽ അവരുടെ പ്രതീക്ഷയ്ക്ക് വിപരീതമായി പ്ളാൻേറഷൻ കോർപ്പറേഷൻ സെൻട്രിഫ്യൂജ്ഡ് ലാററക്സിന്റെ വില ലിററിന് 15 രൂപ 50 പൈസയിൽനിന്നും 15 രൂപയായി കുറച്ചു. ഇത് 18–11–1987 ലാണ്. ഇതിന്റെ ഫലമായി കോർപ്പറേഷന്റെ ചരക്ക് ആദ്യം വിററുതീർന്നു. ഒരൊററ മാസംകൊണ്ട് 5500 ബാരൽ സെൻട്രിഫ്യൂജ്ഡ് ലാററക്സ് വിററ് പണമായി കോർപ്പറേഷനിൽ വന്നു. പടിഞ്ഞാറേക്കര ഏജൻസീസിനെ സംബന്ധിച്ചിടത്തോളം ഇതൊരടിയായി.

വിലകുറയ്ക്കും മുൻപത്തെ വില്പനത്തോത് വച്ചുനോക്കുമ്പോൾ കോർപ്പറേഷൻ വിററഴിച്ച 5500 ബാരൽ ബിസിനസ്സ് നടക്കുവാൻ കുറഞ്ഞത് നാലുമാസമെങ്കിലും എടുക്കും. ഇത്രയും ഉല്പന്നം ഒരുമാസംകൊണ്ടു വിററുതീർത്തതിനാൽ കോർപ്പറേഷന് പലിശയിനത്തിൽ ആറുലക്ഷം രൂപയും ഗോഡൗൺ വാടകയിനത്തിൽ ഒരുലക്ഷം രൂപയും ലാഭമുണ്ടായി.

കൈയിലുള്ള സ്റേറാക്ക് വിററു പണമാക്കേണ്ടതിന്റെ പ്രാധാന്യം ബിസിനസ്സു നടത്തുന്നവർക്കേ മനസ്സിലാകൂ. ഇതിലാണ് കോട്ടയത്തെ റബ്ബർ കച്ചവടക്കാർ കരുനീക്കിയത്. കോർപ്പറേഷൻ ചെയർമാൻ വി.ടി. തോമസ് സെൻട്രിഫ്യൂജ്ഡ് ലാററക്സിന്റെ വിലകുറയ്ക്കാൻ തന്റെ എം.ഡി തീരുമാനിച്ചതിന്റെ പേരിൽ നടപടിക്കു തുടക്കമിടുന്നു. ലിററിന് 50 പൈസ വില കുറച്ചതുകാരണം കോർപ്പറേഷന് അഞ്ചരലക്ഷം രൂപ നഷ്ടമുണ്ടാക്കി എന്നായി മാനേജിംഗ് ഡയറക്ടറുടെപേരിലുള്ള ആരോപണം. വാദി പ്രതിയായി മാറി. അതിനെപ്പററി അന്വേഷിക്കുവാനും ചെയർമാൻ തീരുമാനിച്ചു. അതിനുവേണ്ടി വി.ടി. തോമസും സി.എ. കുര്യനും മൂന്നാമതൊരു ഡയറക്ടറെയും ചേർത്ത് ഒരു സബ് കമ്മിററി ഉണ്ടാക്കി അന്വേഷണം നടത്തി.

ഈ സബ് കമ്മിററി റിപ്പോർട്ടിൽനിന്നും മലയാള മനോരമ ഫെബ്രുവരി 2–ാം തീയതി ഉദ്ധരിച്ചു: ''വില കുറയ്ക്കുന്നതിനു തൊട്ടുമുമ്പ് ബോംബെയിൽ നിന്നൊരു ഏജൻറ് മാനേജിംഗ് ഡയറക്ടറെ സന്ദർശിച്ചുവെന്ന് സബ് കമ്മിററി റിപ്പോർട്ടിൽ പറയുന്നു.''

എന്നാൽ സബ് കമ്മിററി സംസ്ഥാന അഗ്രിക്കൾച്ചറൽ ഡിപ്പാർട്ടുമെൻറിന് അയച്ച റിപ്പോർട്ടിൽ പറയുന്നത്: ''വില കുറയ്ക്കുന്നതിനു തൊട്ടുമുമ്പ് ബോംബെയിൽനിന്നുള്ള ഒരേജൻറ് മാനേജിംഗ് ഡയറക്ടറെ സന്ദർശിച്ചതായി ചെയർമാൻ വി.ടി. തോമസ് അറിഞ്ഞു'' എന്നാണ്.

മലയാള മനോരമയിൽ റിപ്പോർട്ട് വന്നയുടൻ പരാമർശവിധേയനായ ഏജൻറ് ജോൺ പോവാത്ത് ചെയർമാൻ വി.ടി. തോമസിനെഴുതി, മനോരമയിൽ വന്ന ആരോപണം ശുദ്ധ അസംബന്ധമാണെന്ന്.

ജോൺ പോവാത്ത് എഴുതുന്നു: ''നവംബർ ഒന്നാം തീയതി വിദേശയാത്ര പോയ ഞാൻ ബോംബെയിൽ തിരിച്ചെത്തുന്നതുതന്നെ നവംബർ 14–ാം തീയതിയാണ്. അടുത്ത ദിവസംതന്നെ ഞാൻ ഡെൽഹിയിൽ ഒരു വ്യാപാരമേളയിൽ പങ്കെടുക്കുന്നതിനു പോയി. തിരിച്ച് ബോംബെയിൽ വരുന്നത് നവംബർ 24–ാം തീയതിയാണ്. നവംബർ 25–ാം തീയതി ഐ.സി—161 എന്ന ഫ്ളൈററിലാണ് ഞാൻ കൊച്ചിയിൽ എത്തിയത്. ഈ സാഹചര്യത്തിൽ നവംബർ 18–ാം തീയതിക്കുമുമ്പ് ഞാൻ പ്ളാൻേറഷൻ കോർപ്പറേഷൻ മാനേജിംഗ് ഡയറക്ടറെ കാണുകയെന്നത് അസാദ്ധ്യമായ സംഗതിയാണ്. മാത്രമല്ല, നവംബർ 25–ാം തീയതി കേരളത്തിൽ വന്ന ഞാൻ നേരെ പാലായിൽ, അങ്ങയുടെ വസതിയിൽവന്ന് അങ്ങയെ കാണുകയാണുണ്ടായത്. അക്കാര്യം താങ്കൾ ഓർക്കുന്നുണ്ടാവുമല്ലോ.''

> **പ്ളാൻേറഷൻ കോർപ്പറേഷനെ ചുററിപ്പററി വളർന്നുവന്നിരിക്കുന്ന ഒരു വിവാദത്തിന്റെ പിന്നിൽ കോട്ടയത്തെ റബ്ബർ മുതലാളിമാരും അവരെ തുണയ്ക്കുന്ന ഒരു പത്രവുമാണെന്ന വസ്തുത ഭരണമുന്നണി സൗകര്യപൂർവ്വം വിസ്മരിച്ചിരിക്കുന്നു.**

ഈയൊരു ചുററുപാടിൽ ജോൺ പോവാത്ത് എന്ന ഏജൻറിന് തന്റെ ബിസിനസ്സ് എതിരാളികളായ പടിഞ്ഞാറേക്കര ഏജൻസീസും വി.ടി. തോമസും മലയാള മനോരമയും തമ്മിലുള്ള ബന്ധങ്ങളിൽ നമുക്കാർക്കും ഉണ്ടാകാത്ത സംശയങ്ങൾ ഉണ്ടാകുന്നതിൽ അദ്ഭുതമില്ലല്ലോ.

അപ്പോൾ ജോൺ പോവാത്തിന്റെ കത്തിലെ വിശദീകരണപ്രകാരം അയാൾ മാനേജിംഗ് ഡയറക്ടറെ സന്ദർശിച്ച കഥ കേസുണ്ടാക്കാനായി മനഃപൂർവ്വം കെട്ടിച്ചമച്ച ഒന്നാണെന്നു വരുന്നു.

അതല്ല, ജോൺ പോവാത്ത് വേഷംമാറി കോട്ടയത്തുവന്ന് പ്ളാൻേറഷൻ കോർപ്പറേഷൻ മാനേജിംഗ് ഡയറക്ടറെ കണ്ടതായി ചെയർമാൻ വി.ടി. തോമസിന് അറിവു കിട്ടിയോ? എങ്കിൽ കോട്ടയത്തെ ഏതച്ചായനാണ് ആ വിവരം നല്കിയതെന്ന് ചെയർമാൻ പറയുന്നില്ല. പൊലീസിലന്വേഷിച്ചപ്പോൾ ചെയർമാനങ്ങനെ വിവരം കൊടുത്തതായി രേഖയില്ല. ചെയർമാൻ തന്റെ സോഴ്സ് വെളിപ്പെടുത്താൻ ബാദ്ധ്യസ്ഥനാണ്—പ്രത്യേകിച്ചും അത് നുണക്കഥയാണെന്ന് സംശയം വന്ന സ്ഥിതിക്ക്. ജനങ്ങളെ അറിയിച്ചില്ലെങ്കിൽ അദ്ദേഹം സി.പി.ഐ. സ്റേററ് കമ്മിററിയെയെങ്കിലും അറിയിക്കേണ്ടേ? ''എനിക്കറിവു കിട്ടി'' എന്നുമാത്രമാണ് അദ്ദേഹം പറയുന്നത്. ആരെങ്കിലും പറയാതെ എങ്ങനെയാണറിയുക?

ചോദിക്കേണ്ട ഈ ചോദ്യം മലയാള മനോരമ ലേഖകനും ചോദിച്ചിട്ടില്ല. പകരം സബ് കമ്മിററി റിപ്പോർട്ട് കൈയിൽ കിട്ടിയിട്ടും മലയാള മനോരമ അമർത്തിവച്ച ചില ഭാഗങ്ങളുണ്ട്.

ലിററിന് 15 രൂപ 50 പൈസയിൽനിന്നും 15 രൂപയായി പ്ളാൻേറഷൻ കോർപ്പറേഷൻ വില കുറയ്ക്കുമ്പോൾ ഇതേ സെൻട്രിഫ്യൂജ്ഡ് ലാററക്സ് സർക്കാരിന്റെ മറെറാരു സ്ഥാപനമായ റീഹാബിലിറേറഷൻ പ്ളാൻേറഷൻ വെറും 14 രൂപയ്ക്കാണ് വിററിരുന്നത്. മീനച്ചൽ സൊസൈററി വിററിരുന്നതും 14 രൂപയ്ക്ക്. റബ്ബർ ബോർഡ് നിശ്ചയിച്ചിരുന്ന ശരാശരി വിലയോ 14 രൂപ 14 പൈസയും.

റബ്ബർ ബിസിനസ്സ് അറിയാവുന്നവർ പറയുന്നു: മാനേജിംഗ് ഡയറക്ടർ സെൻട്രിഫ്യൂജ്ഡ് ലാററക്സ് മാർക്കററ് വിലയിൽ നിന്നും താഴെയല്ല വിററിരിക്കുന്നത്, 50 പൈസ മുകളിലാണ് വിററിരിക്കുന്നത്.

പക്ഷേ, ഈ യാഥാർത്ഥ്യം കണ്ടു എന്നു സമ്മതിച്ചാൽ ഗോപാലകൃഷ്ണൻ എന്ന മാനേജിംഗ് ഡയറക്ടറെ സസ്പെൻഡു ചെയ്യാൻ പിന്നെ തോമാച്ചനും കുര്യച്ചനും കാരണമുണ്ടാകില്ല.

തോന്നുമ്പോലെ വില കൂട്ടാനും കുറയ്ക്കുവാനുമുള്ള അധികാരം മാനേജിംഗ് ഡയറക്ടർക്കുണ്ടോ എന്നതാണ് മറെറാരു ചോദ്യം. അവിടെയാണ് തമാശ.

18–5–1987–ലെ പ്ളാൻേറഷൻ കോർപ്പറേഷൻ ഡയറക്ടർ ബോർഡു മീററിംഗ് പാസാക്കിയ പ്രമേയം (2848) അനുസരിച്ച് കമ്പനിയുടെ ചീഫ് എക്സിക്യൂട്ടീവ് എന്ന നിലയ്ക്ക് മാർക്കററ് നിലവാരം നോക്കി വില നിശ്ചയിക്കുവാനുള്ള പൂർണ്ണമായ അധികാരം മാനേജിംഗ് ഡയറക്ടർക്കു നല്കിയിരുന്നു—ഇടതുമുന്നണി സർക്കാർ ഭരണമേററ ശേഷമുള്ള തീയതിയാണ് 18–5–1987 എന്ന കാര്യം മറക്കരുത്. കരുണാകരന്റെ കാലത്ത് കൊടുത്ത അധികാരമല്ല. മേല്പറഞ്ഞ തീരുമാനപ്രകാരം സെൻട്രിഫ്യൂജ്ഡ് ലാററക്സിന്റെ വില്പനയെ സംബന്ധിച്ച് ചെയർമാനോടോ, ഡയറക്ടർമാരോടോ മാനേജിംഗ് ഡയറക്ടർക്ക് ഇതേപ്പററി ചർച്ചചെയ്യേണ്ട ആവശ്യംപോലുമില്ല. അതായത് തന്റെ അധികാരപരിധിക്കകത്തു മാത്രമാണ് മാനേജിംഗ് ഡയറക്ടർ പ്രവർത്തിച്ചിരിക്കുന്നത്. തന്റെ അധികാരപരിധിക്കകത്ത് പ്രവർത്തിച്ച് കോർപ്പറേഷന് പലിശയിനത്തിലും മററുമായി ഏഴുലക്ഷം രൂപ ലാഭമുണ്ടാക്കിയ ഒരു ഉദ്യോഗസ്ഥനെ ദുരാരോപണങ്ങൾ ഉന്നയിച്ച് കള്ളക്കേസ് ചമച്ച് സസ്പെൻഡ് ചെയ്തിരിക്കുന്നത്.

ഇത് ആരുടെ താല്പര്യപ്രകാരമാണ്? സി.പി.ഐയുടെ താല്പര്യം സംരക്ഷി

ശേഷം 39 -ാം പേജിൽ



പി.കെ. ഉത്തമൻ

# കേരളത്തിലെ കൊറ്റില്ലങ്ങൾ

സുജലയായ കേരളത്തിൽ, സ്വാഭാവികമായും, ജലപ്പക്ഷികളായ കൊക്കുകൾ സുലഭമാണ്. പക്ഷേ, ഇവയെല്ലാം എവിടെപ്പോയി കൂടുകെട്ടി മുട്ടയിടുന്നു. എന്നത് ഇനിയും ഒരു രഹസ്യമായി അവശേഷിക്കുന്നു. കൊക്കുകൾ വലിയ കോളനികളിലായി കൂടുകെട്ടുന്നതുകൊണ്ട്, അവയുടെ കൂടുകൾ എവിടെ ഉണ്ടായിരുന്നാലും ശ്രദ്ധയിൽപ്പെടാതിരിക്കുകയില്ല. മറ്റു സമയങ്ങളിൽ കേരളത്തിൽ ജീവിക്കുന്ന കൊക്കുകളിൽ കുറെപ്പേരെങ്കിലും അയൽ സംസ്ഥാനങ്ങളിൽപ്പോയി സന്താനോല്പാദനം നിർവ്വഹിക്കുന്നുണ്ടാവണം. തമിഴ്നാടിനെയോ കർണ്ണാടകത്തെയോ അപേക്ഷിച്ച് ഇപ്പോഴും കേരളത്തിൽ വൃക്ഷങ്ങൾ കൂടുതലുണ്ട്. അപ്പോൾപ്പിന്നെ ഈ പക്ഷികൾ കൂടുകെട്ടാൻ സംസ്ഥാനംവിട്ടു പോകണമെങ്കിൽ അതിനു മതിയായ കാരണവും ഉണ്ടായിരിക്കണം. ഇത് മലയാളികളിൽ അവർക്കുള്ള വിശ്വാസമല്ലാതെ മറ്റൊന്നുമാവാൻ തരമില്ല. എന്തായാലും ഇവയിൽ ചിലജാതി പക്ഷികൾ കേരളത്തിൽ കൂടുകെട്ടുന്നതേയില്ല എന്നു പക്ഷിപുസ്തകങ്ങൾ പറയുന്നതു വിശ്വസിക്കാൻ പ്രയാസമുണ്ട്.

നമ്മുടെ വയലുകളിലും മറ്റും സാധാരണ കാണുന്ന വെള്ളക്കൊക്കുകൾ നാലു ജാതികളിൽപ്പെടുന്നു. ഇവയിൽ, മഞ്ഞക്കൊക്കോടു കൂടിയതും, മിക്കപ്പോഴും മേയുന്ന കന്നുകാലികളെ അനുധാവനം ചെയ്യുന്നതുമായ കാലിക്കൊക്ക് (Cattle Egret) മറ്റുള്ളവയിൽനിന്ന് അല്പം വ്യത്യസ്തമാണ്. പിന്നെയുള്ള മൂന്നു ജാതികൾ ഏകോദരസഹോദരങ്ങളാണ്. അവ തമ്മിലുള്ള പ്രധാനവ്യത്യാസം വലിപ്പത്തിലാണ്. ഏറ്റവും ചെറുതിനെ ചിന്നക്കൊക്ക് (Little Egret) എന്നും, അതിലും വലുതിനെ ഇടക്കൊക്ക് (Median Egret) എന്നും, ഏറ്റവും വലുതിനെ പെരുംകൊക്ക് (Large Egret) എന്നും വിളിക്കുന്നു.

ചിന്നക്കൊക്കും ഇടക്കൊക്കും പെരുംകൊക്കും കേരളത്തിൽ കൂടുകെട്ടുന്നതായി രേഖപ്പെടുത്തിയിട്ടില്ല എന്നാണ് സാലിം അലിയുടെ 'ബേഡ്സ് ഒഫ് കേരള' പറയുന്നത്. സാലിം അലിക്കുശേഷം കേരളത്തിൽ പക്ഷിനിരീക്ഷണം ഗൗരവമായി നടത്തിയിട്ടുള്ളത് പ്രൊഫ. കെ.കെ. നീലകണ്ഠനാണ്. അദ്ദേഹത്തിന്റെ 'കേരളത്തിലെ പക്ഷികൾ' ലോകഭാഷകളിലെതന്നെ മികച്ച പക്ഷിപുസ്തകങ്ങൾക്കൊപ്പം നില്ക്കുന്നൊരു കൃതിയാണ്. അതിൽ ഇങ്ങനെ പറയുന്നു: "വെള്ളരിക്കൊക്കുകളൊന്നും കേരളത്തിൽ കൂടുകെട്ടുന്നില്ല എന്നായിരുന്നു എന്റെ ധാരണ. പക്ഷേ, ചെറിയൊരു കൂട്ടം ചിന്നമുണ്ടികളെങ്കിലും കേരളത്തിൽ പ്രജനനം നിർവ്വഹിക്കാറുണ്ട് എന്ന വസ്തുത 1974 ജനുവരിമാസം എന്റെ ശ്രദ്ധയിൽപ്പെട്ടു." തിരുവനന്തപുരം ജില്ലയിലെ കന്യാകുളങ്ങരയിൽ ചിന്നക്കൊക്കുകൾ കൂടുകെട്ടുന്നുണ്ടെന്ന് പ്രൊഫ. നീലകണ്ഠൻ കണ്ടെത്തി. എന്നാൽ, ഇടക്കൊക്കും പെരുംകൊക്കും കേരളത്തിൽ കൂടുകെട്ടുന്നത് അദ്ദേഹവും കണ്ടിട്ടില്ല.

കഴിഞ്ഞവർഷം ജൂലൈ രണ്ടിനാണ് 'കേരളത്തിലെ പക്ഷിക'ളുടെ രണ്ടാം പതിപ്പ് പ്രകാശിതമായത്. അതു വാങ്ങി വായിച്ചുകൊണ്ടിരിക്കുന്നതിനിടയിലാണ് കഴിഞ്ഞ ആഗസ്റ്റിൽ ഒരു ദിവസം പത്തനാപുരത്തുനിന്നു കായംകുളത്തേക്കു യാത്ര ചെയ്യാനിടയായത്. നൂറനാട്ടുകൂടി കടന്നുപോകുമ്പോൾ റോഡിലാകെ കുമ്മായം പൂശിയതുപോലെ പക്ഷിക്കാഷ്ഠം കണ്ടു. അവിടെ ഇറങ്ങിനോക്കിയപ്പോൾ ബൃഹത്തായൊരു കൊറ്റില്ലം (heronry) കാണാൻ കഴിഞ്ഞു. അവിടെ ഇടക്കൊക്കുകളും പെരുംകൊക്കുകളും കൂടുകെട്ടുന്ന തായി അന്നുതന്നെ സൂചനകൾ കിട്ടിയെങ്കിലും അത് ഉറപ്പുവരുത്താൻ പിന്നെ രണ്ടു യാത്രകൾ കൂടി വേണ്ടിവന്നു. ഏതാണ്ട് ഇതേസമയത്തു തന്നെ വയനാട്ടിലെ പനമരത്തും, ചിന്നക്കൊക്കുകളോടൊപ്പം, ഇടക്കൊക്കും പെരുംകൊക്കും കൂടുകെട്ടുന്നത് കണ്ടെത്താൻ കഴിഞ്ഞു.

തമിഴ്നാട്ടിലും കർണ്ണാടകത്തിലും പല ഗ്രാമങ്ങളും ഡിസംബർ—ഏപ്രിൽ കാലത്ത് പക്ഷിക്കൂടുകളായി മാറാറുണ്ട്. വെള്ളക്കൊക്കുകളും, വർണ്ണക്കൊറ്റി തുടങ്ങിയ വലിയ പക്ഷികളും ഗ്രാമത്തിലെ മരങ്ങൾ മുഴുവൻ കൈയ്യേറി കൂടുകെട്ടുന്നു. ഇക്കോളജിയുടെ ഹരിശ്രീ അറിയാത്ത ഗ്രാമീണർ ഇത്തരം പക്ഷിഗ്രാമങ്ങളെ പുണ്യസ്ഥലങ്ങളായി പരിഗണിച്ച്, സംരക്ഷിച്ചുപോരുന്നു. നിങ്ങൾ തമിഴ്നാട്ടിലെ കൂന്തകുളത്തേക്കോ മുണ്ടയടപ്പിലേക്കോ, കർണ്ണാടകത്തിലെ കൊക്കരേ—ബേല്ലൂരിലേക്കോ ഒരുതവണ പോയാൽ അതൊരു മറക്കാനാവാത്ത അനുഭവമായിരിക്കും. കൂന്തകുളംപോലെ ഏറെ പ്രസിദ്ധമായ പല കൊറ്റില്ലങ്ങളെക്കാളും വലുതാണ് നൂറനാട്ടിലുള്ളത്. നൂറനാട് ടൗണിൽത്തന്നെയുള്ള സബ്—രജിസ്റ്റർ ഓഫീസ് വളപ്പിലും, അവിടെനിന്നു പടിഞ്ഞാറോട്ട് ഏകദേശം 300 മീറ്റർ ദൂരംവരെയുള്ള റോഡുവക്കത്തും, ചില പറമ്പുകളിലും നില്ക്കുന്ന 32 മരങ്ങൾ നിറയെ പക്ഷിക്കൂടുകളായിരുന്നു, ഞാൻ കാണുമ്പോൾ. ഏകദേശം രണ്ടായിരത്തിയഞ്ഞൂറ് കൂടുകൾ. ഇവയിൽ 90 ശതമാനം ചെറിയ നീർക്കാക്കകളുടെയും (Little Heron) പാതിരാക്കൊക്കുകളുടെയും (Night Heron) ആയിരുന്നു. ഇവയും കേരളത്തിൽ കൂടുകെട്ടുന്നത് അത്യപൂർവ്വമത്രേ.

നൂറനാട് നീർക്കൊക്കുകളുടെയും പാതിരാക്കൊക്കുകളുടെയും ഒപ്പം വെള്ളക്കൊക്കുകളും കൂടുകെട്ടിയിരുന്നു എന്നു പറഞ്ഞല്ലോ. ചിന്നക്കൊക്കുകൾക്കുതന്നെയായിരുന്നു അവിടെയും സംഖ്യാബലം. അതുകൊണ്ട്, സ്വാഭാവികമായും, ആദ്യമൊക്കെ നല്ലപോലെ നിരീക്ഷിക്കാൻ പറ്റിയ കൂടുകളെല്ലാം ചിന്നക്കൊക്കുകളുടേതായിരുന്നു. എങ്കിലും, കോളനിയിലെ ചില മരങ്ങളിൽനിന്നു ചിന്നക്കൊക്കുകളെക്കൂടാതെ മറ്റു ചില വെള്ളപ്പക്ഷികൾകൂടി പറന്നുപോകുന്നതും, ഒന്നുരണ്ട് ഇടക്കൊക്കുകൾ ഒരു തെങ്ങിന്മേൽ വിശ്രമിക്കുന്നതും കണ്ടത് എന്നിൽ പ്രതീക്ഷയുണർത്തി. ആദ്യത്തെ രണ്ടു യാത്രയിലും പരാജയപ്പെട്ടിട്ടും ഞാൻ പ്രതീക്ഷ കൈവെടിഞ്ഞില്ല. ദീർഘവും ശ്രമകരവുമായ തിരച്ചിലിന്റെ അവസാനം, ശാഖകൾ കുറഞ്ഞ്, ഉയർന്നുനില്ക്കുന്ന ഒരു ആഞ്ഞിലിയുടെ ഉച്ചിയിൽ, ചുള്ളിക്കൊമ്പുകൾകൊണ്ടുണ്ടാക്കിയ ഒരു കൂട്ടിൽ കഴുത്ത് അസാധാരണമായി നീണ്ട ഒരു വലിയ വെള്ളപ്പക്ഷി നില്ക്കുന്നത് ശ്രദ്ധയിൽപ്പെട്ടു. അത് ഒരു പെരുംകൊക്കായിരുന്നു.

ശുഭ്രവേഷക്കാരായ ചിന്നക്കൊക്കിനെയും ഇടക്കൊക്കിനെയും പെരുംകൊക്കിനെയും തിരിച്ചറിയാൻ കുറച്ചധികം വിഷമമുണ്ട്. മൂന്നും അടുത്തടുത്തു നിന്നാൽ മാത്രമേ വലിപ്പം ഇതിനു സഹായകമാവുകയുള്ളു. സന്താനോല്പാദനകാലത്ത് ഇവയുടെ മൂന്നിന്റെയും ദേഹത്ത് ചില ആഭരണത്തൂവലുകൾ പ്രത്യക്ഷപ്പെടുന്നു. ചിന്നക്കൊക്കിന്റെ തലയിൽ രണ്ടു നേർത്ത നാടത്തൂവലുകൾ പിന്നോട്ടു ചാഞ്ഞുകിടക്കുന്നുണ്ടാവും. കൂടാതെ, അതിന്റെ മാറിലും മുതുകത്തും മാർദ്ദവമേറിയ അലങ്കാരത്തൂവലുകൾ വളർന്നിട്ടുണ്ടാവും. ഇടക്കൊക്കിന് തലയിൽ നാടത്തൂവലുകൾ കാണുകയില്ല; മാറത്തും മുതുകത്തും 'പീലി'കൾ ഉണ്ടായിരിക്കും. പെരുംകൊക്കിനാകട്ടെ മുതുകത്തു മാത്രമേ പീലികൾ കാണുകയുള്ളു. മൂന്നിന്റെയും മുതുകത്തെ പീലികളുടെ എണ്ണം, നീളം എന്നിവയിലും ചില്ലറ വ്യത്യാസങ്ങൾ കാണാം. ഇവയെല്ലാം സസൂക്ഷ്മം നിരീക്ഷിച്ചിട്ടു വേണം വെള്ളക്കൊക്കുകളെ തിരിച്ചറിയാൻ. (കാലിക്കൊക്കിന് സന്താനോല്പാദനവേഷത്തിൽ തലയും മുതുകും ചുവപ്പായിരിക്കും.



കൊക്ക് മനോഹരമായ ചെമ്പവിഴപ്പുറ്റിന്റെ നിറവും.)

നീലാകാശത്തിന്റെ കീഴിൽ, മറവൊന്നുമില്ലാത്ത കൂട്ടിൽ, നീണ്ടുനിവർന്നുനില്ക്കുന്ന പെരുംകൊക്കിനെ നിരീക്ഷിക്കാനും അതിന്റെ ഫോട്ടോയെടുക്കാനും വിഷമിക്കേണ്ടിവന്നില്ല. എന്നാൽ, അത്ര ഉയരത്തിലല്ലാതെ, ഒരു മാവിന്റെ കൊമ്പിൽ കൂടുകെട്ടിയിരുന്ന ഇടക്കൊക്കിന്റെ സ്ഥിതി അതായിരുന്നില്ല. ഇലച്ചാർത്തിനിടയിലായിരുന്നു അതിന്റെ കൂട്. കൂട്ടിലെ മുതിർന്ന പക്ഷി അമർന്നിരിക്കുകയും. അതിന്റെ മാറിലെ പീലികൾ വ്യക്തമായി കാണാൻതന്നെ കുറെനേരം പണിപ്പെടേണ്ടിവന്നു. പക്ഷിയെ തിരിച്ചറിയത്തക്കവണ്ണം അതിന്റെ ഒരു ചിത്രം കിട്ടുക അസാദ്ധ്യമായി തോന്നി. ഏതാണ്ട് രണ്ടു മണിക്കൂർ ആ കൂടിന്റെ മുമ്പിൽ കാത്തുനിന്നിരിക്കണം. പക്ഷിക്കുഞ്ഞുങ്ങൾ ചെറുതായിരിക്കുമ്പോൾ അച്ഛനമ്മമാരിൽ ഒരാൾ കൂടിന് കാവലിരിക്കുകയും മാറ്റേയാൾ തീറ്റി തേടിക്കൊണ്ടുവരികയുമാണ് പതിവ്. ഇടക്കൊക്കിന്റെ കൂട്ടിൽനിന്നു തീറ്റിതേടിപ്പോയിരുന്ന പക്ഷി തിരിച്ചെത്തി. ഉടനെ കൂട്ടിൽ കാവലിരുന്നയാൾ എഴുന്നേറ്റു മാറിക്കൊടുത്തു. തീറ്റിയുമായി വന്ന പക്ഷി കൂട്ടിലിരുന്ന് കുഞ്ഞുങ്ങളെ ഊട്ടാൻ തുടങ്ങി. ഈ സമയം, കൂടിനോടു തൊട്ടുള്ള ഒരുകൊമ്പിൽ മാറി ഇരുന്നിരുന്ന ഇണക്കിളിയുടെ മാറിലെ പട്ടുപോലെ മൃദുവായ പീലിത്തൂവലുകൾ വെയിൽ തട്ടി തിളങ്ങുന്നത് ക്യാമറയുടെ വ്യൂഫൈൻഡറിൽ നല്ലവണ്ണം തെളിഞ്ഞപ്പോൾ, ഒരോണമുണ്ണാൻ കഴിയാതെപോയതിന്റെ നഷ്ടം നികത്തപ്പെട്ടിരിക്കുന്നു എന്ന് കൂടെയുണ്ടായിരുന്ന സുഹൃത്തിനോടു വിളിച്ചുപറഞ്ഞുപോയി. അന്ന് തിരുവോണമായിരുന്നു.

അതിന് രണ്ടുമൂന്നു ദിവസം മുമ്പാണ്, പനമരം പുഴയുടെ തീരത്ത് മൂന്നു ജാതി വെള്ളക്കൊക്കുകളും കൂടുകെട്ടിയിരിക്കുന്നത് ഞാൻ കണ്ടെത്തിയത്. പനമരം പാലത്തിനടുത്ത്, പുഴയോരത്തു നില്ക്കുന്ന ഏതാനും മുളങ്കൂട്ടങ്ങളിൽ ഏകദേശം 50 ചിന്നക്കൊക്കുകളും നാലോ അഞ്ചോ നീർക്കൊക്കുകളും കൂടുകെട്ടിയിരുന്നു. ഇവിടെയും ഒരു മുഴുവൻ പകലിന്റെ ക്ഷമാപൂർവ്വമായ കാത്തിരിപ്പിന്റെ ഒടുവിലാണ് പെരുംകൊക്കിന്റെ ഒരു കൂടും; ഇടക്കൊക്കിന്റെ രണ്ടു കൂടും വ്യക്തമായി തിരിച്ചറിയാൻ കഴിയാഞ്ഞത്. പെരുംകൊക്കിന്റെയും ഇടക്കൊക്കിന്റെയും കൂടുകൾ എണ്ണത്തിൽ കുറവായിരുന്നു എന്നുള്ളത് ശരി. പക്ഷേ, അവ ഒന്നോ രണ്ടോ മാത്രമേ ഉണ്ടായിരുന്നുള്ളൂ എന്നു പറഞ്ഞതായി ധരിക്കരുത്. നിബിഡമായ ഇലച്ചാർത്തിനുള്ളിലും അത്യുന്നതങ്ങളായ തരുശിഖരങ്ങളിലും കെട്ടിയിട്ടുള്ള കൂടുകളിലെ വിവരങ്ങൾ മനസ്സിലാക്കുക അത്രയ്ക്കു വിഷമമേറിയതായിരിന്നു.

1974-ൽ താൻ പനമരത്ത് പെരുംകൊക്കിന്റെയും ഇടക്കൊക്കിന്റെയും കൂടുകൾ കണ്ടതായി പ്രസിദ്ധ പരിസ്ഥിതി ശാസ്ത്രജ്ഞനായ ഡോ. സതീശ് ചന്ദ്രൻ പറയുകയുണ്ടായി. വയനാട്ടിൽത്തന്നെ, മീനങ്ങാടി ടൗണിൽ നില്ക്കുന്ന ഒരു മരത്തിൽ, 1985-ൽ മൂന്നുജോഡി പെരുംകൊക്കുകൾ കൂടുകെട്ടിയിരുന്നത് ഞാൻ കണ്ടിട്ടുണ്ട്.

ടൂറിസ്റ്റു കേന്ദ്രമായ കുമരകത്തെ കൊറ്റില്ലത്തെക്കാൾ പ്രാധാന്യമർഹിക്കുന്നതാണ് നൂറനാട്. കുമരകത്തു പാതിരാക്കൊക്കുകളും നീർക്കാക്കകളും മാത്രമേ കൂടുകെട്ടുന്നുള്ളു. നൂറനാട്ട് ഇവയ്ക്കു പുറമെ മൂന്നുജാതി വെള്ളക്കൊക്കുകളും കൂടിയുണ്ട്. ജൂലൈ—സെപ്റ്റംബർ കാലത്ത് നൂറനാട് ഒന്നു സന്ദർശിക്കുന്നതു പ്രകൃതിസ്നേഹികൾക്ക് അവിസ്മരണീയമായ ഒരനുഭവമായിരിക്കും. തീക്കണ്ണുകളും, ചുവന്നുതുടുത്ത പാദങ്ങളും, കറുത്ത തൊപ്പിയിൽ വെളുത്ത നാടത്തൂവലുകളും ഉള്ള പാതിരാക്കൊക്കുകളെത്തന്നെ കാണാൻ നല്ല ഭംഗിയാണ്. പക്ഷേ, വെള്ളക്കൊക്കുകളാണ് നൂറനാട്ടെ കൊറ്റില്ലത്തിന്റെ സൗന്ദര്യത്തിനു മകുടം ചാർത്തുന്നത്. ഒരു ചിന്നക്കൊക്കോ ഇടക്കൊക്കോ പെരുംകൊക്കോ അതിന്റെ പീലിവിടർത്തി വിലാസപ്രകടനം നടത്തുന്നത് ശരിയായ സൂര്യപ്രകാശത്തിൽ കാണാൻ ഭാഗ്യമുണ്ടായാൽ, അതുപോലെ ചേതോഹരമായ കാഴ്ചകൾ പ്രകൃതിയിൽ അധികമില്ലെന്നു ബോദ്ധ്യപ്പെടും. സന്താനോല്പാദനകാലത്ത് പക്ഷികൾ ഈ വിലയേറിയ ആഭരണങ്ങൾ അണിയുന്നത്, പ്രേമപ്രകടനങ്ങളിൽ ഉപയോഗിക്കാൻ തന്നെയാണ്.

> **ഇടവപ്പാതിക്കാലത്താണ് കേരളത്തിലെ കൊക്കുകൾ കൂടുകെട്ടുന്നത്. ഇത്തരം സ്ഥലങ്ങളെക്കുറിച്ച് ഇന്നും നമുക്ക് വളരെക്കുറച്ച് വിവരമേയുള്ളു. കഴിഞ്ഞവർഷം പക്ഷി നിരീക്ഷകനായ ലേഖകൻ നടത്തിയ അന്വേഷണങ്ങളുടെ ഫലങ്ങളാണ് ഈ ലേഖനത്തിൽ വിവരിക്കുന്നത്**

കേരളത്തിൽ കൊക്കുകൾ കൂടുകെട്ടുന്ന സ്ഥലങ്ങളിലെല്ലാം മനുഷ്യനെന്ന ക്രൂരജന്തുവിന്റെ നീചത്വം അസഹ്യമാണ്. മനുഷ്യന്റെ ശല്യംകാരണം, പല സ്ഥലത്തും ഒരുവർഷം കൂടുകെട്ടുന്ന പക്ഷികൾ പിന്നീട് അവിടേക്കു വരാൻ ധൈര്യപ്പെടാറില്ല. വളരെ പ്രയാസപ്പെട്ടു വളർത്തിക്കൊണ്ടു വരുന്ന കുഞ്ഞുങ്ങളെല്ലാം ഒറ്റയടിക്ക് ഈ ജന്തുവിനിരയാകുമ്പോൾ പാവം പക്ഷികൾക്ക് ആ സ്ഥലം വിടുകയല്ലാതെ മറ്റെന്താണു ഗതി? ടൂറിസ്റ്റു കേന്ദ്രമായ കുമരകത്തു പോലും പക്ഷികൾ ധാരാളമായി തോക്കിനിരയാവുന്നു. എന്നാൽ നൂറനാട്ടു മാത്രം പക്ഷികൾക്ക് മനുഷ്യഭയം കൂടാതെ കൂടുകെട്ടി, മുട്ടയിട്ട്, കുഞ്ഞുങ്ങളെ വളർത്താം. ആറേഴു കൊല്ലമായി അവിടെ പക്ഷികൾ കൂടുകെട്ടാൻ എത്തിത്തുടങ്ങിയിട്ട് ആദ്യകൊല്ലങ്ങളിൽ ചിലർ വന്നു പക്ഷികളെ വെടിവച്ചപ്പോൾ നാട്ടുകാർചേർന്ന് അതു തടഞ്ഞു. ഇന്ന് നൂറനാട്ടെ പ്രകൃതിസ്നേഹികളായ ചെറുപ്പക്കാർ പക്ഷിക്കൂടുകൾക്കു കാവൽ നില്ക്കുന്നു. തൊട്ടടുത്ത് പോലീസ് സ്റ്റേഷൻ ഉള്ളതും പക്ഷികൾക്കിവിടെ രക്ഷയായി. കേരളത്തിലെ കുഷ്ഠരോഗികൾക്ക് അഭയം നൽകുന്ന നൂറനാടിന്റെ കാരുണ്യംതേടി കൂടുതൽ പക്ഷികൾ ഇനിയും അവിടെ എത്തിക്കൊണ്ടിരിക്കും.

കേരളത്തിൽ മറ്റെവിടെയും കേൾക്കാൻ കഴിയാത്ത കഥയാണ് നൂറനാട്ടെ കൊറ്റില്ലത്തിന്റേത്. സന്തോഷകരമായ ഒരപവാദം. പ്രകൃതിസ്നേഹികൾക്കു ക്ഷാമമില്ലാത്ത വയനാട്ടിലെ പനമരത്തിന്റെ സ്ഥിതിയിതല്ല. അവിടെ നാം ലജ്ജിച്ചു തലതാഴ്ത്തണം. കഴിഞ്ഞകൊല്ലം അവിടെ കൂടുകെട്ടിയിരുന്ന പക്ഷികളെയും അവയുടെ കുഞ്ഞുങ്ങളെയും സ്ഥലത്തെ ചില ഉദ്യോഗസ്ഥപ്രമാണിമാർ കണ്ടമാനം വേട്ടയാടി. ഇല്ലിക്കൂട്ടങ്ങളിലായതുകൊണ്ട്, വെടിയേറ്റു മരിക്കുന്ന പക്ഷി പലപ്പോഴും നിലത്തു വീഴുകയില്ല. തിരുവോണത്തിന്റെ തലേ ദിവസം അവിടെ പോയപ്പോൾ, ഇല്ലിമുള്ളുകളിൽ കൊക്കുകളുടെ വെളുത്ത ജഡങ്ങൾ തൂങ്ങിക്കിടന്നിരുന്നു. ഒരു കൂട്ടിൽത്തന്നെ ഒരു പക്ഷിക്കുഞ്ഞ് മരിച്ചുകിടന്നിരുന്നു. പറക്കമുറ്റാത്ത മറ്റൊരു കുഞ്ഞ്, നിവർന്നു നില്ക്കാൻ ശക്തിയില്ലാതെ, മടക്കിയ കാൽമുട്ടുകളിൽ, കണ്ണുകൾ പാതിയടച്ചു. മയങ്ങിമയങ്ങി, കൂടപ്പിറപ്പിന്റെ ശവശരീരത്തിനു കാവൽനില്ക്കുന്നുണ്ടായിരുന്നു. അതിന്റെ അച്ഛനമ്മമാർ ഏതു പാപിയുടെ തോക്കിനിരയായോ ആവോ?

തീർച്ചയായും, നൂറനാട്ടെയും പനമരത്തെയുംപോലെയുള്ള കൊറ്റില്ലങ്ങൾ കേരളത്തിൽ ഇനിയുമുണ്ടാവും, അറിയപ്പെടാതെ. പുനലൂർ കെ.എസ്.ആർ.ടി.സി ബസ് സ്റ്റേഷനടുത്ത് ഏതാനും മരങ്ങളിൽ കഴിഞ്ഞകൊല്ലം കൊക്കുകൾ കൂടുകെട്ടിയി രുന്നു. സീസൺ കഴിയാറാകുമ്പോഴാണ് എനിക്കവിടെ പോകാൻ കഴിഞ്ഞത്. അപ്പോൾ ചിന്നക്കൊക്കും പാതിരാക്കൊക്കും മാത്രമേ ഉണ്ടായിരുന്നുള്ളു. ഇത്തരം പ്രജനനകേന്ദ്രങ്ങൾ കണ്ടുപിടിച്ചു രേഖപ്പെടുത്തിയാൽ, അതുതന്നെ അവയുടെ സംരക്ഷണക്കാര്യത്തിൽ വലിയൊരു കാൽവയ്പായിരിക്കും. അവയുടെ പ്രാധാന്യത്തെപ്പറ്റി സാധാരണക്കാരായ നാട്ടുകാരോടു പറഞ്ഞു മനസ്സിലാക്കിയാൽ, പിന്നെ വേട്ടക്കാർക്കും അവിടെ കടന്നുകയറി ഒന്നും ചെയ്യാൻ കഴിയില്ലെന്നുള്ളതിന് എന്റെ അനുഭവങ്ങൾ സാക്ഷ്യം വഹിക്കുന്നു. മനുഷ്യനോടൊപ്പം മറ്റു ജീവജാലങ്ങൾക്കും ഭൂമിയിൽ ജീവിക്കാനുള്ള മൗലികാവകാശം വകവച്ചുകൊടുക്കുന്ന പ്രകൃതിസ്നേഹികൾ അടിയന്തരമായി ചെയ്യേണ്ട കാര്യങ്ങളിൽ ഇതും ഉൾപ്പെടുന്നു.

## വർഗ്ഗസമരം 2

# അസഹിഷ്ണുതയുടെ നിഴൽയുദ്ധങ്ങൾ

വർഗ്ഗസമരത്തെക്കുറിച്ച് ചിന്തിക്കുമ്പോൾ വർഗ്ഗം, സമരം എന്ന സങ്കല്പങ്ങളെ, നിർവ്വചനങ്ങളെ, നമുക്ക് അപഗ്രഥിക്കേണ്ടിവരുന്നു. അപഗ്രഥിക്കണമെന്ന് നിർബന്ധമില്ല. അപഗ്രഥിക്കാതിരിക്കാം. പക്ഷേ, സൂത്രങ്ങളിലും സൂക്തങ്ങളിലും ആശ്വാസംതേടേണ്ടിവരുമെന്ന് മാത്രം. ഉരുത്തിരിയുന്ന യാഥാർത്ഥ്യങ്ങൾ, സമകാലിക ചരിത്രത്തിന്റെ ഘനവസ്തുക്കൾ, ഗണിച്ചുവച്ച ജാതകത്തിന് വഴങ്ങാതാകുമ്പോൾ, ആ ഘനവസ്തുക്കൾക്ക് ഒരു ധാതുശാസ്ത്രം കൊടുക്കാതെ, വീണ്ടും സൂത്രങ്ങളുടെ പാഠഭേദങ്ങളിലേക്ക് മടങ്ങുക സുഖകരമാണ്. സായുധവിപ്ളവത്തെക്കുറിച്ചും അതിൽ വർഗ്ഗങ്ങൾക്കുള്ള പങ്കിനെക്കുറിച്ചും നമുക്ക് ഇന്നുള്ള ധാരണ ഒരു നൂറ്റാണ്ട് പഴക്കമുള്ള പാഠപുസ്തകങ്ങൾ തന്നവയാണ്. പാഠപുസ്തകങ്ങൾ ശരിയോ തെറ്റോ എന്നല്ല പ്രശ്നം, അവസാനത്തെ പാഠപുസ്തകം ഇല്ലെന്നുള്ളതാണ്. ഒരു വിശകലനസമ്പ്രദായവും അവസാനത്തെ സമ്പ്രദായമല്ല. ഒരു സമ്പ്രദായം വളരുമെന്ന് പറയുന്നതിൽ യാതൊരു തെറ്റുമില്ല, പക്ഷേ, ആ സമ്പ്രദായം മറ്റു സമ്പ്രദായങ്ങളെ എന്നന്നേയ്ക്കും നിഷേധിക്കത്തക്ക രീതിയിൽ വളരുമെന്നും, അത്തരം വളർച്ചയിലൂടെ സദാനവീകരിക്കുമെന്നും പറയുന്നത് യുക്തിപരമായ ദർശനമാർഗ്ഗമല്ല. അത് മനുഷ്യജിജ്ഞാസയുടെ പ്രാവർത്തികതയെ നിഷേധിക്കുന്നു. രാഷ്ട്രീയവും സാമ്പത്തികവുമായ മാറ്റങ്ങളെ ഈ ഒറ്റയടിപ്പാതയിൽ ഒതുക്കുന്നതിനേക്കാൾ സാഹസികമാണ് ഭാഷയേയും ചിന്തയേയും മനസ്സിനേയും, ജനനത്തോടും മരണത്തോടുമുള്ള സമീപനങ്ങളേയും ഒക്കെ ഈ പാതയിൽ ഒതുക്കുന്നത്.

ഈ സാമാന്യസത്യത്തിന്റെ പ്രകാശനം വിപ്ളവത്തോടുള്ള ശത്രുതയായി കണക്കാക്കുന്നത് ബാലിശമായ അസഹിഷ്ണുത മാത്രമാണ്. ഈ വഴക്കം നിലവിൽ വന്നതിന്റെ പിന്നിലും ചരിത്രത്തിന്റെ അനാസ്യൂത്രിത സന്ദർഭങ്ങളായിരുന്നു. മാർക്സിന്റെ അനിവാര്യതാദർശനം വിപ്ളവം സാദ്ധ്യമെന്ന് കരുതിയത് മുതലാളിത്തം പഴുക്കിലയായി നിന്ന ബ്രിട്ടനിലായിരുന്നുവല്ലോ. എന്നാൽ വിപ്ളവം വന്നതാകട്ടെ ഗണ്യമായ ഒരു വ്യാവസായിക പ്രോളിറ്റേറിയറ്റിന്റെ സാന്നിദ്ധ്യമില്ലാതിരുന്ന സാറിസ്റ്റു റഷ്യയിലും. സൈനികന്റെ യുദ്ധവൈമുഖ്യവും, കൃഷിക്കാരന്റെ ഭൂദാഹവും കേന്ദ്രീകൃതഭരണത്തിന്റെ തകർച്ചയും ചേർന്നുണ്ടായ സ്ഥിതിവിശേഷത്തിൽ ഒരു സംഘം വിപ്ളവകാരികൾക്ക് ഭരണയന്ത്രത്തെ പിടിച്ചുപറ്റാൻ കഴിഞ്ഞതു മാത്രമായിരുന്നു. ഒക്ടോബർ വിപ്ളവം. മാർക്സിയൻ ചരിത്രപരിണാമത്തിൽ പറഞ്ഞ സ്വാഭാവികതയോ സീക്വെൻസോ അതിനുണ്ടായിരുന്നില്ല എന്നർത്ഥം. എന്നാൽ ഈ അഭാവം ഒക്ടോബർ വിപ്ളവത്തെ വിപ്ളവമല്ലാതാക്കുന്നില്ല. കാരണം, ജീർണ്ണിച്ച സ്വകാര്യഉടമയ്ക്കുപകരം സാമൂഹിക ഉടമയെ അത് അരങ്ങേറ്റി. ഇത് പുരോഗതിയായിരുന്നു.

ബോൾഷെവിക് കക്ഷി അധികാരം പിടിച്ചുപറ്റിയപ്പോൾ, റഷ്യ വിപ്ളവത്തിന് തയ്യാറായിരുന്നില്ലെന്നും, ഈ അകാലവിപ്ളവം ഭീകരവാഴ്ചയ്ക്ക് വഴിയൊരുക്കുമെന്നും പറഞ്ഞു പ്ളെഹാനോവ് ഖേദിച്ചതായി ഒരുകഥയുണ്ട്. പ്ളെഹനോവിന്റെ ഖേദം തെറ്റും ശരിയുമായിരുന്നു. ക്ളാസിക്കൽ ഫോർമുലയിൽ ഒതുങ്ങാത്ത ഒരു വിപ്ളവത്തിന്റെ ആകസ്മികപ്പിറവിയാണ് താത്വികനായ പ്ളെഹാനോവിനെ ഖേദിപ്പിച്ചത്. എന്നാൽ, ഈ വിപ്ളവത്തിന്റെ വിമതജാതകമല്ല ഭീകരവാഴ്ചയ്ക്ക് വഴിയൊരുക്കിയത്. വിപ്ളവനേതൃത്വത്തിന്റെ അപക്വതയ്ക്ക് കാരണം വർഗ്ഗവൈരുദ്ധ്യത്തിന് മൂപ്പെത്താത്തതായിരുന്നില്ല. ചരിത്രത്തിന്റെ വസ്തുനിഷ്ഠമായ അപര്യാപ്തകളെ ധാർമ്മികതകൊണ്ടും ഇച്ഛാശക്തികൊണ്ടും നികത്താൻ കഴിയാഞ്ഞതായിരുന്നു ഇതിനുകാരണം. ഘനവസ്തുവിന്റേയും സങ്കല്പത്തിന്റേയും അനുപാതത്തിന്റെ പ്രശ്നം.

എന്നാൽ കാരണങ്ങളിലൊന്നു മാത്രമായിരുന്നു ഇത്. ഇന്നത്തെ സോവിയറ്റ് യൂനിയൻ ഇന്നലത്തെ സാറിസ്റ്റു സാമ്രാജ്യമായിരുന്നു. അതിലെ ഏഷ്യൻ സമൂഹങ്ങൾക്ക് വെളുത്തറഷ്യയുമായി ഉണ്ടായിരുന്നത് കോളനികൾക്ക് സാമ്രാജ്യക്കോയ്മയോടുള്ള ബന്ധമായിരുന്നു. ഈ ബന്ധത്തെ അവസാനിപ്പിക്കാൻ ഡീകോളനൈസേഷന് മാത്രമേ കഴിയൂ. എന്നാൽ അവശ്യമായ ഈ പടവിനെ വിപ്ളവം കടത്തിച്ചവിട്ടി. പിന്തിരിപ്പൻ സാമ്രാജ്യശക്തികളുടെ സായുധാക്രമണം സ്റ്റാലിനിസത്തെ സൃഷ്ടിച്ചു. (ഇത് സ്റ്റാലിനിസത്തിന്റെ ന്യായീകരണമല്ല, വിശദീകരണം മാത്രമാണ്.) സ്റ്റാലിനിസം അതിന്റെ തന്നെ ചലനസിദ്ധാന്തത്തിന് വഴങ്ങി മുന്നോട്ടുപോവാൻ തുടങ്ങി. വിപ്ളവത്തിന്റെ പിതൃക്കളിൽ ബഹുഭൂരിപക്ഷവും വധിക്കപ്പെട്ടു. ചാരന്മാരും ജനശത്രുക്കളുമായി മുദ്രയടിച്ചാണ് ഇവരെയത്രയും നാമാവശേഷമാക്കിയത്.

സ്റ്റാലിനിസത്തിന്റെ ഈ വൈരൂപ്യങ്ങൾ ലോകകമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിന്റെ സങ്കല്പനിക്ഷേപത്തിന്റെ ഭാഗമായിത്തീർന്നു എന്നതുകൊണ്ടാണ് ഞാൻ കഥകളിലേക്ക് തിരിച്ചുപോകുന്നത്. ഈ വൈരൂപ്യങ്ങളെ ആഗോളതലത്തിലുള്ള ചരിത്രഘനവസ്തുക്കളിലേക്ക് വ്യാപരിപ്പിക്കാൻ തുടങ്ങുന്നതോടെയാണ് കമ്മ്യൂണിസ്റ്റു പ്രസ്ഥാനങ്ങളുടെ സ്തംഭനാവസ്ഥ തുടങ്ങുന്നത്, സ്റ്റാലിനിസത്തിന്റെ ഓരോ അതിക്രമവും ലോകകമ്മ്യൂണിസ്റ്റു പ്രസ്ഥാനത്തിന്റെ സ്മൃതിസംഹിതയുടെ ഭാഗമായിത്തീർന്നത്. അവയെ ന്യായീകരിക്കാൻ ആയിരം നാഴികകൾ അകലെക്കഴിഞ്ഞ, തെറ്റിന്റെ സത്യാവസ്ഥ മനസ്സിലാക്കാൻ കഴിവില്ലാത്ത, കമ്മ്യൂണിസ്റ്റുകാരൻ നിർബന്ധിതനായി. ജനശത്രുവായി ബുഖാറിൻ വധിക്കപ്പെട്ടപ്പോൾ നാം അതിനെ ന്യായീകരിച്ചു. അരനൂറ്റാണ്ടിനുശേഷം സോവിയറ്റു യൂനിയൻ ബുഖാറിനെ പുനഃരധിവസിപ്പിക്കുമ്പോൾ നാം ഇന്ന് എന്തുപറയണം? അരനൂറ്റാണ്ട് പഴക്കമുള്ള നമ്മുടെ തെറ്റിനെ, നമ്മുടെ യുക്തിയിലുള്ള വിടവിനെ, ന്യായീകരിച്ചു മൂഢസംതൃപ്തിതേടണോ, ആ മൂഢസംതൃപ്തിയിൽ കൊസെസ്ക്കോവും ഹൂസാക്കും ഹൊണെക്കറും ചെയ്യുന്നതുപോലെ സോവിയറ്റു യൂനിയന്റെ തെറ്റുതിരുത്തലിനെ തള്ളിപ്പറയണോ? എന്തുചെയ്താലും ഈ അരനൂറ്റാണ്ട് തെറ്റിന്റെ കളങ്കവും സന്നിഗ്ദ്ധതയും പുരണ്ടതാണ്. അതിനെ അങ്ങനെ കണ്ടെങ്കിൽ മാത്രമേ ഇവിടത്തെ വിപ്ളവപ്രസ്ഥാനത്തിന് അടുത്ത അരനൂറ്റാണ്ടിലേക്ക് കാൽവയ്ക്കാൻ കഴിയൂ.

അത്തരമൊരു കാൽവയ്പിന്റെ സന്നദ്ധത സോവിയറ്റു യൂനിയനിൽ ഇന്ന് കാണുന്നുണ്ട്. ഗോർബച്ചേവിന്റെ ഗ്ളാസ്നോസ്റ്റും പെരിസ്ത്രോയിക്കയും വിരസങ്ങളായ തെറ്റുതിരുത്തലുകളല്ല, സത്യസന്ധങ്ങളായ, അഗാധധാർമ്മികതയുള്ള, കുറ്റസമ്മതങ്ങളാണ്. ഇന്ത്യയിലെ ഇടതുപക്ഷം മനസ്സിലാക്കാത്തത്, അല്ലെങ്കിൽ ഇവിടത്തെ സ്റ്റാലിനിസം ബോധപൂർവ്വം അവഗണിക്കുന്നത്, സോവിയറ്റുയൂനിയനിൽ ഇന്ന് വിപുലമായ ഒരു സാംസ്കാരികവിപ്ളവം തിരതല്ലുന്നുവെന്നതാണ്. സമൂലങ്ങളായ ചോദ്യങ്ങളുയർത്തുന്ന ലേഖനങ്ങൾകൊണ്ടു സോവിയറ്റു പത്രങ്ങൾ നിറയുന്നു. അവയിൽ ഭൂരിഭാഗത്തിന്റെയും ഇംഗ്ളീഷ് വിവർത്തനം സോവിയറ്റ് പ്രസിദ്ധീകരണമായ മോസ്കോ ന്യൂസിലൂടെ നമുക്ക് ലഭ്യമാണുതാനും. എന്നാൽ നമ്മുടെ ഇടതുപക്ഷ പത്രങ്ങൾ ഫലത്തിൽ ഈ ചർച്ചയെ സെൻസർ ചെയ്യുകയാണ്. മൂഢസ്വർഗ്ഗത്തിന്റെ സുരക്ഷ നഷ്ടപ്പെടുമെന്ന് ഭയന്നോ?

മൂഢസ്വർഗ്ഗത്തിന്റെ വന്ധ്യതയിൽ നിന്ന് വിപ്ളവത്തെ രക്ഷിക്കുകയാണ് വാസ്തവത്തിൽ ഗോർബച്ചേവ് ചെയ്യുന്നത്. ലോകത്തിലെങ്ങുമുള്ള കമ്മ്യൂണിസ്റ്റു പാർട്ടികളിൽ കുടിയിറങ്ങാകുടിയിരിപ്പുകാരായി കഴിഞ്ഞുകൂടുന്ന സ്റ്റാലിനിസ്റ്റുകൾ മാത്രമല്ല ഗോർബച്ചേവിന്റെ ശത്രുക്കൾ, സോവിയറ്റ് യൂനിയനിലെത്തന്നെ പാർട്ടിയുടെ പിന്നണികൾ, ടെക്നോക്രസി, ബ്യൂറോക്രസി എന്നിവയും ഗോർബച്ചേവിനെ പരാജയപ്പെടുത്താൻ ശ്രമിക്കുന്നു.

നമ്മുടെ കാലഘട്ടത്തിൽ ഉയർന്ന മൂന്നു നവീകരണതരംഗങ്ങൾ ശ്രദ്ധേയങ്ങളാണ്. ഒന്ന്, ക്രൂഷ്ച്ചേവിന്റെ അസ്റ്റാലിനീകരണം. രണ്ട്, യൂറോകമ്മ്യൂണിസം. മൂന്ന്, ഗ്ളാസ്നോസ്റ്റ്. അസ്റ്റാലിനീകരണം ആദ്യമായി ലോകത്തിന്റെ കണ്ണുതുറപ്പിച്ചു. തുറന്ന കണ്ണുകളെ നമ്മുടെ സ്റ്റാലിനിസ്റ്റുകൾ എങ്ങനെ വീണ്ടും അടപ്പിച്ചു എന്നത് പഠനാർഹമായ ഒരു കഥയാണ്. ബൂർഷ്വാ മാദ്ധ്യമങ്ങളുടെ നുണപ്രചരണങ്ങളെന്നു പറഞ്ഞുതള്ളിയ ആരോപണങ്ങളെയത്രയും ക്രൂഷ്ച്ചേവിന്റെ കുറ്റസമ്മതം സ്ഥിരീകരിച്ചു. അസുഖകരമായ ആ ഇടവേള തള്ളിനീക്കാൻ വേണ്ട പരിശീലനം നമ്മുടെ സ്റ്റാലിനിസ്റ്റുകൾ പൂർത്തിയാക്കുന്നതിനുമുമ്പുതന്നെ ക്രൂഷ്ച്ചേവ് സ്ഥാനഭ്രഷ്ടനാവുകയും, പടിപടിയായി സ്റ്റാലിനിസം തിരിച്ചുവരുകയും ചെയ്തു. നമ്മുടെ സ്റ്റാലിനിസ്റ്റുകൾക്ക് ആശ്വാസമായി. യൂറോകമ്മ്യൂണിസത്തെയും നിസ്സാരമായാണ് നമ്മുടെ സ്റ്റാലിനിസ്റ്റുകൾ തള്ളിക്കളഞ്ഞത്. അതുന്നയിച്ച താത്വിക പ്രശ്നങ്ങളിൽ ഒന്നിനെപ്പോലും നേരിടാൻ അവർ ക്ഷമകാണിച്ചില്ല. യൂറോകമ്മ്യൂണിസം പരാജയപ്പെട്ടുവെന്നത് ശരിതന്നെ. പക്ഷേ, അതിനെ പരാജയപ്പെടുത്തിയത് അമേരിക്കൻ സാമ്രാജ്യത്വത്തിന്റേയും സോവിയറ്റു സ്റ്റാലിനിസത്തിന്റെയും സംഘടിത ശ്രമങ്ങളായിരുന്നു. യൂറോകമ്മ്യൂണിസത്തേക്കാൾ മൗലികമായ ഒരു പരീക്ഷണമായിരുന്നു പ്രാഗ്‌വസന്തമെന്നറിയപ്പെടുന്ന ചെക്കോസ്ളോവാക്യൻ ജനായത്തവൽക്കരണം. ദൂപ്ചെക്കിന്റെ നേതൃത്വത്തിൽ ചെക്കോസ്ളോവാക്യൻ കമ്മ്യൂണിസ്റ്റുപാർട്ടി ഒരു ജനായത്ത കക്ഷിയായി മാറുകയായിരുന്നു. ഏകകക്ഷിഭരണമെങ്കിലും ചെക്കോസ്ളോവാക്യയ്ക്ക് ഒരു ജനാധിപത്യമാവാൻ കഴിയുമെന്നും, ചെക്കോസ്ളോവാക്യൻ പൗരന് കമ്മ്യൂണിസത്തെ അപകടപ്പെടുത്താതെതന്നെ അവന്റെ മൗലികാവകാശങ്ങളും ചിന്താസ്വാതന്ത്ര്യവും തിരിച്ചുകൊടുക്കാമെന്നും ദൂപ്ചെക്ക് തെളിയിച്ചു. പ്രാഗ്‌വസന്തം നേരിട്ടനുഭവിച്ച ചെക്കോസ്ളോവാക്യക്കാരേയും അന്ന് പ്രാഗിലുണ്ടായിരുന്ന ഇന്ത്യൻ സുഹൃത്തുക്കളേയും കണ്ടു സംസാരിക്കാൻ ഉള്ള അവസരം എനിക്ക് കിട്ടിയിട്ടുണ്ട്. ഒരു ചെക്കോസ്ളോവാക്യക്കാരി എന്നോട് പൊട്ടിക്കരഞ്ഞത് ഒരുപക്ഷേ, വെറുമൊരു വൈകാരിക സന്ദർഭമാകയാൽ അതിന് താത്വിക പ്രസക്തിയില്ലായിരിക്കാം. എന്നാൽ, ഹിന്ദി സാഹിത്യകാരനായ എന്റെ സ്നേഹിതൻ നിർമ്മൽവർമ്മയുടെ വാക്കുകൾ ഓർമ്മയിൽ നിന്ന് ഞാൻ ഉദ്ധരിക്കാൻ ശ്രമിക്കട്ടെ. "ചെക്കുകാരെ ഒരുതരം ഉന്മാദം ബാധിച്ചു," നിർമ്മൽ പറഞ്ഞു. "അവർ ഇരട്ടി പണിയെടുത്തുതുടങ്ങി, കമ്മ്യൂണിസത്തിന്റെ പദ്ധതികളെ പൂരിപ്പിക്കാൻ. കാരണം, അത് അവരുടെ കമ്മ്യൂണിസമായിരുന്നു, സ്വതന്ത്ര ചെക്കോസ്ളോവാക്യയുടെ സ്വതന്ത്രമായ ഇച്ഛ." സോവിയറ്റു ആക്രമണം കഴിഞ്ഞ ദിവസങ്ങളിൽ രണ്ട് കമ്മ്യൂണിസ്റ്റു നേതാക്കന്മാരുടെ സംഭാഷണത്തിൽ സംബന്ധിക്കാനുള്ള അവസരവും എനിക്കുണ്ടായി. രേണുചക്രവർത്തിയും മോഹിത്സെന്നും രേണുവിന്റെ വീട്ടിലിരുന്നു സംസാരിക്കുകയായിരുന്നു. രേണുവിന് സംശയം, സോവിയറ്റു വിശദീകരണത്തെ ഭാഗികമായി ശരിവയ്ക്കാൻ അവർ സന്നദ്ധയായിരുന്നു. "എവിടെയാണ് സാമ്രാജ്യത്വത്തിന്റെ കുത്തിത്തിരിപ്പ്?" പ്രാഗിൽനിന്ന് തിരിച്ചെത്തിയ മോഹിത്സെൻ പറയുകയായിരുന്നു. "ഞാനൊന്നും കണ്ടില്ല. ഞാൻ കണ്ടത് സജീവമായ ജനാധിപത്യം മാത്രം." ഇത്രയും ശക്തമായ പ്രതിഷേധമുണ്ടായിട്ടും മോഹിത്സെൻ പരസ്യമായി പ്രതികരിച്ചില്ലെന്നുള്ളത് വേറെകാര്യം, പ്രസ്ഥാനത്തിന്റെ ബൗദ്ധിക പാരമ്പര്യത്തിന്റെ ദുർവ്വിധി. പ്രാഗ്‌വസന്തം തകരുകയെന്നത് അമേരിക്കൻ സാമ്രാജ്യത്വത്തിന്റേയും സോവിയറ്റു സ്റ്റാലിനിസത്തിന്റെയും കൂട്ടായ ആവശ്യമായിരുന്നു. കാരണം, ജനാധിപത്യവും സാമ്പത്തികനീതിയും സമന്വയിപ്പിച്ച ഒരു ഭരണക്രമം വിജയിച്ചാൽ അത് മുതലാളിത്തത്തിന്റെ കപടജനാധിപത്യപ്രതിബദ്ധതയെ ചീന്തിയെറിയുമായിരുന്നു. ബ്യൂറോക്രസിയും ചിന്താനിയന്ത്രണവുമില്ലാതെ സോവിയറ്റു യൂനിയന് ഒരു വൻശക്തിയായി തുടരാൻ പറ്റുമെന്നും അത് തെളിയിച്ചത് സോവിയറ്റു ബ്യൂറോക്രസിയെ ഭയപ്പെടുത്തി.

ചെക്കോസ്ളോവാക്യൻ അനുഭവം നമ്മെ ഒരുപാഠം പഠിപ്പിക്കുന്നു. കമ്മ്യൂണിസവും ജനാധിപത്യവും പരസ്പരവിരുദ്ധമല്ല, അതുപോലെ സ്വതന്ത്രവിപണി ജനാധിപത്യത്തി

> പുതിയ സങ്കീർണ്ണതകളെ കൈകാര്യം ചെയ്യാൻ മാർക്സിസത്തിന് ഏതെങ്കിലും പ്രകാരത്തിൽ കഴിയാതെ വരുന്നെന്നു പറയുന്നത് മാർക്സിസത്തെ നിഷേധിക്കാനുള്ള ഒരു വാദമുഖമായിട്ടല്ല, ഓരോ കാലഘട്ടത്തിലും ഉരുത്തിരിയുന്ന സമൂഹവീക്ഷണം ആ കാലഘട്ടത്തിന്റെ വിജ്ഞാനത്തിന്റെ അതിരുകൾക്കകത്താണല്ലോ ക്രമീകരിക്കപ്പെടുക. ഈ ആപേക്ഷികതയുടെ വിനയം മാർക്സിസത്തിന് ഉണ്ടാകുമെന്നു മാത്രം.



പ്രാഗ്‌വസന്തത്തിന്റെ ഓർമ്മ—വാഴ്സ നഗരത്തിൽ പ്രകടനക്കാർ സോവിയറ്റ് ടാങ്കിനെ നേരിടുന്നു.

ൻെറ പര്യായവുമല്ല. പ്രാഗ്വസന്തം തകർന്നെങ്കിലും, അതിന് ഉയിർക്കൊടുത്ത ജൈവശക്തി സനാതനവും അഭംഗുരവുമാണ്. പ്രാഗ്വസന്തത്തിൻെറ പൂക്കൾ ഇന്ന് മോസ്ക്കോവിൽ വിരിയുന്നു. അതിനെ ദുർബ്ബലമായി എതിർക്കുന്നത്, ഫലിതത്തിൻെറ പൂർത്തീകരണമെന്നു പറയട്ടെ, വാർസാസഖ്യത്തിൻെറ സൈന്യങ്ങൾ പ്രാഗിൽ കുടിയിരുത്തിയ ഹുസാക്കാണ്. അതിൻെറ പുഷ്പ സമൃദ്ധിക്കുനേരെ കണ്ണടയ്ക്കുന്നത് തങ്ങളുടെ പ്രാദേശിക മൗഢ്യത്തിൽ മുഴുകിക്കഴിയുന്ന ഇന്ത്യൻ സ്റ്റാലിനിസ്റ്റുകളാണ്.

സോവിയറ്റു ബ്യൂറോക്രസി ഗോർബച്ചേവിനെ പരാജയപ്പെടുത്താൻ ശ്രമിക്കുന്നുവെന്ന് ഞാൻ സൂചിപ്പിച്ചുവല്ലോ. അതിൻെറ രസകരമായ ഒരനുഭവം എനിക്കുണ്ടായി. 1986-ൽ പ്രാവ്ദ എഴുതിയ ഒരു മുഖപ്രസംഗത്തിൻെറ ഉദ്ധരണി ഒരു പത്രത്തിൽ വായിക്കാൻ ഇടയായി. അത് ഏതാണ്ട് ഇപ്രകാരമായിരുന്നു, "അണ്വായുധങ്ങളുടെ കാലഘട്ടത്തിൽ സംഘട്ടനത്തിൻെറ ജയാപജയങ്ങളല്ല, മനുഷ്യരാശിയുടെ തുടർന്നുള്ള നിലനില്പാണ്, നാം കണക്കിലെടുക്കേണ്ടത്. വിപ്ളവശക്തികൾ ആയുധിയെ കൈകാര്യം ചെയ്യുമ്പോൾ ഈ കാര്യം പ്രത്യേകം ശ്രദ്ധിക്കണം." മറ്റൊരു ലേഖനത്തിൻെറ ഉദ്ധരണിയും ഈയിടെ എൻെറ കണ്ണിൽപെട്ടു. 1987 സെപ്തംബർ 30-ലെ 'ലിറ്ററേറ്റുർണായ ഗസറ്റ'എന്ന സോവിയറ്റു പ്രസിദ്ധീകരണത്തിൽ വ്ളാദിമീർ ഡ്രോസ്ഡ് എന്ന എഴുത്തുകാരൻ ഗ്ളാസ്നോസ്റ്റിൻേറയും പെരിസ്ത്രോയിക്കയുടേയും പരാജയസാദ്ധ്യതയോർത്തു ആകാംഷയനുഭവിക്കുന്നു. "എൻെറ ഭയം മനസ്സിലാക്കാൻ എളുപ്പമാണ്," ഡ്രോസ്ഡ് എഴുതുന്നു, "എന്നെച്ചൊല്ലിയുള്ള ഭയം, എൻെറ കുടുംബത്തെച്ചൊല്ലിയുള്ള ഭയം. കാരണം ഞങ്ങളെ സദാ പിന്തുടരുന്നവരുടെ, പെരിസ്ത്രോയിക്കയുടെ ശത്രുക്കളുടെ, ഉച്ഛ്വാസനം ഞങ്ങളുടെ പുറത്തുവീഴുന്നു, അവരുടെ ചെന്നായക്കണ്ണുകൾ ഞങ്ങളുടെമേൽ സദാ കാവൽ പാലിക്കുന്നു." ഈ രണ്ടു ലേഖനങ്ങളുടേയും പൂർണ്ണരൂപത്തിലുള്ള ഇംഗ്ളീഷ് പരിഭാഷ ആവശ്യപ്പെട്ടുകൊണ്ട് ഞാൻ സോവിയറ്റു എംബസിക്ക് എഴുതി. മറുപടിയില്ല. എൻെറ സുഹൃത്തും തലമുതിർന്ന പത്രാധിപരും കമ്മ്യൂണിസ്റ്റുകാരനുമായ നിഖിൽ ചക്രവർത്തിയെ ഞാൻ ഈ വിവരം അറിയിച്ചു. "അവരത് അയച്ചുതരില്ല," നിഖിൽ പറഞ്ഞു, "അവർക്കതിൽ താല്പര്യം കാണില്ല." ഗോർബച്ചേവിനെതിരെ ഗോർബച്ചേവിൻെറ കാര്യാലയങ്ങളിൽ ശീതസമരം.

"നമ്മുടെ കമ്മ്യൂണിസ്റ്റുകാർ ഈ കാര്യങ്ങളിൽ താല്പര്യം കാണിക്കാത്തതെന്തുകൊണ്ടു?" ഞാൻ നിഖിലിനോട് ചോദിച്ചു.

"ദേ ആർ ട്രോഗ്ളോ ഡൈറ്റ്സ്," നിഖിൽ പറഞ്ഞു, "അവർ ഗുഹാനിവാസികളാണ്. വെള്ളാരം കല്ലുകളുരുമ്മി തീയുണ്ടാക്കാൻ ശ്രമിക്കുന്നവർ."

മൂല്യസങ്കല്പങ്ങളിൽ വന്ന വൈകല്യങ്ങൾ മാത്രമല്ല, ഭൗതിക സാഹചര്യത്തിൽ തെളിഞ്ഞുതുടങ്ങുന്ന അതിരുകളും വൈരുദ്ധ്യത്തിൽ സ്വഭാവപരിണാമം വരുത്തുന്നു. മുതലാളിത്തത്തിന് വിരുദ്ധമെങ്കിലും, വ്യവസായ വിപ്ളവത്തിൽ നിന്ന് തുടങ്ങുന്ന ഉൽപ്പാദന പരിഷ്കൃതിയുടെ മറ്റൊരു കൈവഴിമാത്രമായിരുന്നു കമ്മ്യൂണിസവും. വിഭിന്നത ഉൽപ്പാദനത്തിലല്ല, വിതരണത്തിൽ മാത്രം. കൂടുതൽ ധാർമ്മികമായ ഒരു മേനേജീരിയൽ ആൾട്ടർനേറ്റീവ് എന്ന നിലയിൽ കമ്മ്യൂണിസം സ്തുത്യർഹമായിരുന്നുവെങ്കിലും, പ്രകൃതിയും മനുഷ്യനും തമ്മിലുള്ള, ജീവിയും ജൈവസമ്പത്തും തമ്മിലുള്ള, സന്തുലിതാവസ്ഥയെ കണക്കിലെടുക്കാൻ യൂറോപ്യൻ കമ്മ്യൂണിസത്തിന് കഴിഞ്ഞില്ല. അതിന് അവസാനമില്ലാത്ത വികസനത്തിൽ വിശ്വാസമുണ്ടായിരുന്നു, ന്യൂട്ടോണിയൻ ശാസ്ത്രത്തിൻെറ മെക്കാനിക്ക ലോകദർശനത്തിൻെറ സരളശുഭ പ്രതീക്ഷകൾ അതിനെ നയിച്ചുകൊണ്ടേയിരുന്നു. അങ്ങനെ ലാഭത്തിനുവേണ്ടിയുള്ള ഒരുപഭോഗ പരിഷ്കൃതിക്കുബദലായി അവർക്ക് ഉയർത്തിപ്പിടിക്കാനുണ്ടായിരുന്നത് സമൂഹത്തിലെ ഭൂരിപക്ഷത്തിൻെറ സുഖം ലാക്കാക്കുന്ന മറ്റൊരുപഭോഗ പരിഷ്കൃതി മാത്രമായിരുന്നു. ഉപഭോഗ സംസ്കൃതിക്കകത്ത് മാത്രമുള്ള വൈരുദ്ധ്യം, 'ഏ' വേഴ്സസ് 'ബി' പ്രകൃതിയുടേയും ജൈവസംഭരണത്തിൻേറയും ബിന്ദു 'സി' യായിരുന്നു. ആ 'സി'യിലാണ് മാവോസേതുങ്ങ് ഒരു തുടക്കം കുറിച്ചത്. എന്നാൽ അദ്ദേഹത്തിൻെറ അടിസ്ഥാനപരമായ സ്റ്റാലിനിസം അദ്ദേഹത്തെ ഈ ചുമതല നിറവേറ്റാൻ കെല്പില്ലാത്തവനാക്കി.

വർഗ്ഗസമരത്തിലൂടെ വർഗ്ഗരഹിതമായ ഒരു ലോകം ഉരുത്തിരിയുമെന്നും, ആ ഉരുത്തിരിയലിന് നിദാനം തൊഴിലാളിവർഗ്ഗത്തിൻെറ രാഷ്ട്രാന്തരീയ ഐക്യദാർഢ്യമായിരിക്കുമെന്നും ഉള്ള കാഴ്ചപ്പാടിലാണല്ലോ 19-ാം നൂറ്റാണ്ടിലേയും 20-ാം നൂറ്റാണ്ടിൻെറ ആദ്യദശകങ്ങളിലേയും വിപ്ളവപ്രസ്ഥാനങ്ങൾ അവരുടെ സമരശാസ്ത്രം രൂപീകരിച്ചത്. ഈ രണ്ടു ധാരണകളും പരിശോധനയ്ക്ക് വിധേയമാക്കിയാൽ നന്ന്. സോഷ്യലിസം ദേശീയവും പ്രാന്തീയവും വംശീയവുമായ സ്പർദ്ധികളിൽനിന്ന് ലോകത്തെ വിമുക്തമാക്കിയിട്ടില്ല. ഇതുവരേയുള്ള അനുഭവം അത്തരമൊരു ശുഭാപ്തിവിശ്വാസത്തിന് വഴിതെളിയിക്കുന്നുമില്ല. മുൻവിധിയില്ലാതെ ചിന്തിച്ചാൽ, കേവലം ഉൽപ്പന്നവിതരണത്തിൽ നടപ്പാക്കപ്പെടുന്ന ഈ പുതിയ സംവിധാനം മനുഷ്യൻെറ അതിസങ്കീർണ്ണമായ സ്മൃതിസമസ്യകളെ കൈകാര്യം ചെയ്യാൻ മതിയായതല്ലെന്നു സമ്മതിക്കേണ്ടിവരും. ഇനി, ഈ പരിമിതി ഇല്ലെന്നുതന്നെയിരിക്കട്ടെ. തൊഴിലാളിവർഗ്ഗത്തിൻെറ സ്വഭാവത്തിലും ഘടനയിലും വന്ന മാറ്റങ്ങളും ശ്രദ്ധേയങ്ങളാണ്. ഇന്നു മിക്ക വികസിതരാജ്യങ്ങളിലും, അർദ്ധവികസിത രാജ്യങ്ങളിൽപ്പോലും, തൊഴിലാളിയും മുതലാളിയും വ്യവസായവൽക്കരണത്തിൻെറ മിച്ചമൂല്യത്തിൽ പങ്കുകാരാണ്. വ്യവസായങ്ങളുടെ അടിത്തറ വ്യാപകമാവുന്നതിലൂടെ വിപ്ളവത്തിൻെറ വർഗ്ഗമായ പ്രോളിറ്റേറിയറ്റ് സംഖ്യാബലം നേടുമെന്നും, അങ്ങനെ വിപ്ളവം നടക്കുമെന്നും ഉള്ള ധാരണയും ശരിയാണെന്നു തെളിഞ്ഞിട്ടില്ല. വ്യവസായവും പ്രോളിറ്റേറിയറ്റും വികസിക്കുന്നതിലൂടെ ട്രെയ്ഡ്യൂനിയനിസം മാത്രമാണ് വളർന്നത്; മിച്ചമൂല്യത്തിൻെറ പങ്കുവയ്ക്കാൻ മാത്രമാണ് സ്ഥാപനവൽക്കരിക്കപ്പെട്ടത്. സാങ്കേതിക ശാസ്ത്രത്തിൽ വന്ന, മാർക്സിസത്തിൻെറ ആദിമാചാര്യന്മാർക്ക് ദീർഘദർശനം ചെയ്യാൻ കഴിയാഞ്ഞ, മാറ്റങ്ങളും തൊഴിലാളിയുടെ സ്വത്വത്തിൽ ഗാഢമായ പരിണാമം വരുത്തിയിട്ടുണ്ട്. വികസിതലോകത്തിലെ ഇന്നത്തെ തൊഴിലാളി നിന്ദിതനും പീഢിതനുമല്ല. അവൻെറ വർഗ്ഗം അദ്ധ്വാനിക്കുന്ന ജനവിഭാഗമല്ല, ഒരു വിദഗ്ദ്ധവർഗ്ഗമാണ്. അവൻ സമ്പന്നനും തൻെറ സമ്പന്നതയിൽ സ്ഥാപിതതാല്പര്യമുള്ളവനും ആയിക്കഴിഞ്ഞിരിക്കുന്നു. തൻെറ സമ്പന്നതയെ രാഷ്ട്രാന്തരീയ വർഗ്ഗസഹോദരന്മാരുമായി പങ്കുവയ്ക്കാൻ അവൻ തയ്യാറില്ല. കിഴക്കൻ യൂറോപ്പും സോവിയറ്റു യൂനിയനും തമ്മിലുള്ള വാണിജ്യബന്ധങ്ങൾക്ക് വന്നുചേർന്നിട്ടുള്ള കൊളോണിയൽ സ്വഭാവം ഇതിനുതെളിവാണ്. സാമ്പത്തിക നിലവാരങ്ങളിൽ, മനഃശാസ്ത്രത്തിലും, വെള്ളത്തൊഴിലാളിവർഗ്ഗവും കറുത്ത തൊഴിലാളിവർഗ്ഗവും ഒട്ടധികം അകന്നുകഴിഞ്ഞിരിക്കുന്നു, ഇവരിരുവരും ഐക്യദാർഢ്യപ്രമേയങ്ങളിൽ ഒപ്പുവയ്ക്കുന്നുവെങ്കിലും. കാറും കളർ ടെലിവിഷനും അലക്കുയന്ത്രവും വിനോദവാസസ്ഥലങ്ങളിൽ ഒഴിവുദിവസങ്ങളും ഉള്ള വെള്ളുത്ത തൊഴിലാളി കറുത്തതൊഴിലാളിയെ സംബന്ധിച്ചിടത്തോളം, ഫലത്തിൽ, ഒരു മുതലാളിയാണ്.

വൈരുദ്ധ്യത്തിൻെറ ഇനങ്ങൾ ഇങ്ങനെ പൊട്ടിപ്പിളരുകയും ഭീഷണമായി പെരുകുകയും ചെയ്യുന്നു. ഈ സങ്കീർണ്ണതയിൽ നിന്ന് പിണങ്ങി മുഖംതിരിച്ച്, തലനാര് ചീന്തി വിശദീകരിച്ചു, പഴയ സൂക്തങ്ങളിൽ അഭയം തേടുന്ന പാരായണജ്ജപികൾ വിപ്ളവത്തെ സഹായിക്കുകയല്ല ചെയ്യുന്നത്. പുതിയ സങ്കീർണ്ണതകളെ കൈകാര്യം ചെയ്യാൻ മാർക്സിസത്തിന് ഏതെങ്കിലും പ്രകാരത്തിൽ കഴിയാതെവരുന്നെന്നു പറയുന്നത് മാർക്സിസത്തെ നിഷേധിക്കാനുള്ള ഒരു വാദമുഖമായിട്ടല്ല. ഓരോ കാലഘട്ടത്തിലും ഉരുത്തിരിയുന്ന സമൂഹവീക്ഷണം ആ കാലഘട്ടത്തിൻെറ വിജ്ഞാനത്തിൻെറ അതിരുകൾക്കകത്താണല്ലോ ക്രമീകരിക്കപ്പെടുക. ഈ ആപേക്ഷികതയുടെ വിനയം മാർക്സിസത്തിന് ഉണ്ടാകണമെന്നുമാത്രം. മാർക്സിസത്തിൻെറ വിജ്ഞാനീയ അടിത്തറ ന്യൂട്ടോണിയൻ മെക്കാനിക്സ് ആയിരുന്നു, ശക്തികൾക്ക് വിധേയമായ അചേതനവസ്തുക്കളുടെ ചലനത്തിലൂടെ ക്ളിപ്തമായ യാന്ത്രിക ബന്ധങ്ങൾ പുലർത്തുന്ന ഒരു പ്രപഞ്ച സംവിധാനം. ആധുനിക-ശാസ്ത്രം ഇന്ന് ഈ വീക്ഷണത്തിൻെറ ഭദ്രതയിൽ ഒതുങ്ങി നില്ക്കുന്നില്ല.

വർഗ്ഗവൈരുദ്ധ്യത്തിന് ഒരു സമരശാസ്ത്രം നിശ്ചയിക്കുമ്പോൾ നാം ഈ സങ്കീർണ്ണതകളെ കണക്കിലെടുത്തേ പറ്റൂ.

(അവസാനിക്കുന്നില്ല)





# വർഷങ്ങൾക്കു മുമ്പ്

**പൈ**ലി കോൺവെൻറിലെത്തിയത് അമ്മമ്മ അയച്ച പലഹാരപ്പൊതിയും പേറിക്കൊണ്ടാണ്. പൊതിയാൻ ഉപയോഗിച്ച മാതൃഭൂമിപത്രം പലഹാരത്തിൻെറ എണ്ണ തട്ടി വിവർണ്ണമായിരുന്നു. അവിടെയിവിടെയായി മുഴച്ച ഒരു വലിയ പലഹാരപ്പൊതിയായിരുന്നു അത്. സന്ദർശകർ ഇരിക്കാറുള്ള പാർളറിൽ കയറാതെ ചരലിട്ട മുററത്തുതന്നെ എന്നെ കാത്ത് നില്ക്കുകയായിരുന്നു പൈലി. ജാക്കററ് പോലെയുള്ള മുറിക്കയ്യൻ കുപ്പായവും ചുമലിൽ തോർത്തും കക്ഷത്ത് ശീലക്കുടയും കൈകളിൽ പൊതിയുമായി.

അന്ന് ഔസേപ്പ് പുണ്യവാളൻെറ പെരുന്നാളായിരുന്നു. അതുകൊണ്ട് ഞങ്ങൾക്ക് പഠിപ്പിൽനിന്ന് അവധി ലഭിച്ചിരുന്നു. കൂട്ടപ്രാർത്ഥനയുണ്ടായിരുന്നിട്ടും ആ ദിവസം ഞങ്ങൾക്ക് ഒരു സുദിനംതന്നെയായിരുന്നു. പട്ടുകുപ്പായങ്ങൾ ധരിക്കാൻ സ്വാതന്ത്ര്യം അന്നത്തെ ദിവസം ഞങ്ങൾക്കുണ്ടായിരുന്നു. എനിക്ക് കല്ക്കത്തയിൽനിന്ന് അച്ഛൻെറ സ്നേഹിതനും കലാകാരനുമായ എസ്.എ ദാസ് അയച്ചുതന്ന ഇളം പച്ചപ്പട്ടുസാരിയാണ്. മെർലിൻ ധരിച്ചിരുന്നത്. അത് ചെറിയ കുട്ടികൾക്ക് മാത്രം ഉപയോഗിക്കുവാൻ പററിയ ഒരു വീതികുറഞ്ഞ സാരിയായിരുന്നു. പൈലി മെർലിൻ എൻെറ കൂടെ വന്നുനില്ക്കുന്നത് കാണാത്ത മട്ടിൽ നിന്നു. എൻെറ മുഖത്തു മാത്രം നോക്കിക്കൊണ്ട്.

"കുട്ടിടെ അമ്മമ്മ കൊട്ത്തയച്ചതാ" പൈലി പറഞ്ഞു.

"ഇതിലെന്താ?" ഞാൻ ചോദിച്ചു. വാഴനാരുകൊണ്ട് പല പ്രാവശ്യവും വരിഞ്ഞുകെട്ടിയ ഒരു പൊതിയായിരുന്നു പൈലി എൻെറ നേർക്ക് നീട്ടിയത്.

"ഇതിലെന്താ ഇല്ല്യാത്ത്ന്ന് ചോയിക്കോ, കുട്ട്യേ. അയില് കായ വറത്തതും കാരോലപ്പോം മുറുക്കും ചികിടേം ചക്കച്ചൊള വറത്തതും അരിയുണ്ടേം ഒക്കെണ്ട്. ഇന്നലെ കാലത്ത് തൊടങ്ങീതാ അരിയിടിക്കലും വറക്കലും ഒക്കെ. ഉച്ചയാമ്പൊ അതുംകൊണ്ട് ഞാൻ തൃശ്ശൂർക്ക് പോന്നു. അമ്പാഴത്തേലെ കേശുവേമാന്നെ കൂട്ടീട്ട് കരുവാൻെറ കാറിലേ പോന്നത്. കേശുവേമാൻെറ മലോം മൂത്രോം പരിശോധിക്കണെന്ന് നൊമ്മടെ കൃഷ്ണയ്യര് ഡോട്ടർ പറഞ്ഞതാ. അതോണ്ട് ഈ പറഞ്ഞ രണ്ട് സാധനോം കുപ്പീലാക്കി വായ്ക്കെട്ടി കാറിൻെറ സീററിൻെറ പിന്നില് വച്ചു. കടലാസോണ്ട് നല്ലോണം പൊതിഞ്ഞിട്ട്. കേശുവേമാന് ചായേം മസാലദോശേം കഴിക്കണംന്ന് പറഞ്ഞപ്പൊ ഒരു ഓട്ടലിൻെറ നുമ്പില് വണ്ടി നിർത്തി. കരുവാനും ഞങ്ങടെ കൂടെ പോന്നു. ഒരാപ്പ് ചായ കുടിക്കാൻ. എന്തിന് പററേണൂ കുട്ട്യേ, ഞങ്ങള് കാറിലിക്ക് മടങ്ങ്യേപ്പഴയ്ക്കും ഏമാൻെറ മലോം മൂത്രോം....രണ്ടും കള്ളൻ കൊണ്ടേ്യായി. പിന്നെ എന്താ ചീയ്യാ? ചോര പരിശോധിച്ചു. കഫം പരിശോധിച്ചു. ഒക്കേററിനും ഓരോരൊ കുറിപ്പും കിട്ടി. മൂത്രം കേശുവേമാൻ എങ്ങനേങ്കിലും ഒപ്പിച്ചു. മററത് ക്ഷണിച്ചാ വരണ സാധനല്ലലൊ. അതോണ്ട് ഇന്നലെ സന്ധ്യാവുമ്പഴയ്ക്കും ഞങ്ങള് തൃശ്ശൂരിന്ന് മടങ്ങി. ഇന്ന് മൂപ്പരു വന്നില്ല. വരണ്ട ആവശ്യല്യലൊ. ഞാൻ കൊണ്ട്ന്ന് പരിശോധിക്കാൻ കൊട്ത്തു. ഈ പലഹാരപ്പൊതി കുട്ട്യേ ഏല്പിക്കാൻ കുട്ടീടെ അമ്മമ്മ പറഞ്ഞതാ. ഇന്നലെ സമയണ്ടായില്യ കുട്ട്യേ. ധൃതീല് മടങ്ങേണ്ടി വന്നു. കരുവാന് സന്ധ്യയ്ക്ക് ഗുരുവായൂർക്ക് ഒരോട്ടണ്ടാർന്ന്. പണ്ട് പറഞ്ഞ് വച്ചതാ. വാക്ക് തെററിക്കാൻ പാങ്ങില്യലൊ. അതോണ്ട് വേകം മടങ്ങി. പലഹാരത്തിനൊന്നും ഒരു കേടും പററീട്ടില്യ. എണ്ണേല് വറത്ത പലഹാരങ്ങളല്ലേ? ഒരു കേടും വരില്യ. ഒരു മാസം വച്ചോണ്ടിരുന്നാലും കേട് വരില്യ. പിന്നെ ഒര് കാര്യണ്ട്. നല്ല എണ്ണേലാവണം വറക്കണത്. നാലപ്പാട്ട് ഒപയോഗിക്കണത് ലാസറപ്പൻ ആട്ടിക്കൊട്ക്കണ വെളിച്ചെണ്ണയാ. ലാസറപ്പൻെറ വെളിച്ചെണ്ണേല് മായം ചേർക്കില്യ. നല്ല ഒന്നാന്തരം വെളിച്ചെണ്ണ. വാസന കേട്ടാ ചോററിക്കൂട്ടി ഉണ്ണാൻ പൂതിതോന്നും," പൈലി പറഞ്ഞു.

"കേശുവേട്ടൻെറ മൂത്രോംകഫോം ചോരേം പരിശോധിച്ചിട്ട് ഡോക്ടർ കൃഷ്ണയ്യര് എന്തേ പറഞ്ഞത്?" ഞാൻ ചോദിച്ചു.

"വെല്യ ഒര് തൊക ചെലവായി. അത് പോയി. ഒരു ദെണ്ണോല്യാന്നാ പറഞ്ഞത്. രക്തം കൊറവാ. അയിനുള്ള ചെല മരുന്നോള് കഴിക്കണംന്ന് പറഞ്ഞു. മൂപ്പരടെ ചോര വലിച്ചെടുക്കുമ്പൊ ഇയ്ക്കാ തല തിരിഞ്ഞത്. ഇയ്ക്ക് പണ്ടും അങ്ങനെയാ. ചോര കണ്ടാ അപ്പൊ തല തിരിയും. കണ്ണ് കാണാണ്ടെയാവും. എന്ത് പെരുന്നാളായാലും ഇയ്ക്ക് ഒരൊററ കോഴീനേം കൊല്ലാൻ വെയ്യ. കേശുവേമാൻെറ ചോര ഡോട്ടറ് വലിച്ചെടുക്കുമ്പൊ ഇയ്ക്കാ തല തിരിഞ്ഞത്. ഒരെടങ്ങഴിച്ചോരയാ വലിച്ചെട്ത്തത്. മൂപ്പരടെ മോറൊക്കെ അങ്ങ്ട്ട് വെളുത്തു. കുമ്മായടിച്ച ചൊമര് പോലേർന്ന് ഇന്നലെ മൂപ്പരടെ മൊകം. തല തിരിഞ്ഞ് നെലത്തെങ്ങാനും വീണാലോന്ന് വിചാരിച്ച് ഞാൻ മൂപ്പരെ താങ്ങിക്കൊട്ത്തു. ഇന്നെ വെല്യ കാര്യാ. ആഴ്ചേലൊരിക്കലെങ്കിലും ഇന്നെ കാണണം ഇല്ല്യെങ്കി ആളെ അയയ്ക്കും. എപ്പഴും തല വേദനയാ. ഈ വെളുത്ത ഗുളിക പിടിപിടിയായിട്ടാ മിഴ്ങ്ങണ്. ആസ്പ്രോന്നുപറേണ ഗുളിക. എത്ര കഴിച്ചിട്ടും ഈ വേദന മാറിക്കിട്ടൂല്യ. അതിൻെറ തലേലെഴുത്തേരിക്കും. തലേലെഴുത്തിന് ഗുളിക പററില്യലൊ. കുട്ട്യേ. ഇന്നലെ പറയ്ാ പൈലിയേ ഞാനീ ചിങ്ങം കടക്കില്യാന്ന്."

"കേശുവേട്ടന് നൂററി ഇരുപത് വയസ്സായൊ?" ഞാൻ ചോദിച്ചു.

"എന്ത് ചോദ്യാ കുട്ട്യേ ച്ചോയിക്കണ്. അമ്പാഴത്തേല് ഇഞ്ഞിപ്പൊ തല മൂത്ത ആള് ആരാശ്ശ്ണ്ടാ?" ഗുരുവായൂര് താമസിക്കണ വക്കീല് അപ്പുമേനോൻ. ആ മൂപ്പർക്ക് ഇപ്പൊ അറുപതായിട്ട്ണ്ടാവും. അതിൻെറ താഴെള്ള ചിന്നമ്മമേനോൻ-ശീമേല് താമസിക്കണെ ആള്—ആ മൂപ്പർക്ക് അൻപത്തഞ്ചോ അൻപത്താറാ? ഇയ്ക്ക് ഓർമ്മ തോന്ന്ണില്യ കുട്ട്യേ. നൂററി ഇരുപത് വയസ്സ്വൊന്നും ആരും ജീവിച്ചിരിക്കില്യ."

"മനുഷ്യായുസ്സ് നൂററിഇരുപതാണ്. ഞാൻ എൻെറ പാഠ പുസ്തകത്തിൽ നിന്ന് പഠിച്ചതാണ്." ഞാൻ പറഞ്ഞു.

"ഒക്കേം നൊണയാ. ഇപ്പഴത്തെ പുസ്തകത്തിലൊക്കെ നൊണ അച്ചടിച്ച് വെച്ചടക്കാ.." പൈലി മുററത്ത് തുപ്പിക്കൊണ്ട് പറഞ്ഞു.

"പൈലി തൃശ്ശൂർക്ക് വെള്ളിയാഴ്ച വരുന്നുണ്ടോ?"

"എന്തിനാ?"

"എന്നാലെനിക്കും പൈലിയുടെ കൂടെ നാട്ടിലേക്ക് പോവാം."

"അറിയില്ല്യ കുട്ട്യേ. അമ്പാഴത്തേൽക്കാർക്ക് തൃശ്ശൂർക്ക് വല്ല മരുന്നും വാങ്ങണെങ്കി ഞാൻ വരും. വന്നാളങ്ങ്ടെ വരാം."

"ശരി."

പൈലി പോയതിനുശേഷം ഞാൻ അമ്മമ്മയെ ഓർത്തു അസ്വസ്ഥയായി. അമ്മമ്മയെ ആശ്ളേഷിക്കുവാനും അവരുടെ കിടക്കയിൽ കിടന്ന് ഉറങ്ങുവാനും ഞാൻ ആഗ്രഹിച്ചു.

എൻെറ മുറിയിലേക്ക് പൊതിയുമായി ഓടി വരുമ്പോൾ തളത്തിൽവച്ച് ചില കുട്ടികൾ എന്നെ തടഞ്ഞുനിർത്തി. അവർ പൊതി തട്ടിപ്പറിച്ചപ്പോൾ കടലാസ് കീറിപ്പോയി. മുറുക്കും ചികടയും അരിയുണ്ടയും മററും നിലത്ത് ചിതറിവീണു.

"സോറി. ഞങ്ങൾ പെറുക്കിത്തരാം." ഒരു സീനിയർ പറഞ്ഞു.

"ഞങ്ങളും കുറച്ച് സ്വാദ് നോക്കട്ടെ." മറെറാരുത്തി പറഞ്ഞു.

എൻെറ കണ്ണുനീർ അവരിൽ നിന്ന് ഒളിപ്പിക്കുവാനായി ഞാൻ അവിടംവിട്ട് എൻെറ മുറിയിലേക്ക് ഓടി. എൻെറ മുഖം കണ്ടപ്പോൾ

ശാരദ വിളിച്ചു: ഉത്ഭാ ഇവിടെ വരൂ.'' ശാരദ എന്നെ ഉത്ഭാ എന്നായിരുന്നു വിളിച്ചിരുന്നത്. കമലോദ്ഭവൻ എന്ന വാക്കുള്ള ഒരു കവിത മീനാക്ഷിക്ക് അറിയാമായിരുന്നു. ആ കവിതയാണ് അവരെ എനിക്ക് ഉത്ഭയെന്ന ഓമനപ്പേര് നല്കുവാൻ പ്രേരിപ്പിച്ചത്.

''ഉത്ഭാ എന്തുപററി? വല്ല ചീത്തക്കുട്ടികളും നിന്നെ പരിഹസിച്ചുവോ?''

ഞാൻ സംസാരിച്ചതേയില്ല. എൻെറ പിന്നിൽ ഓടിവന്ന രാജി എൻെറ കണ്ണുനീർ തൻെറ കൈത്തലം കൊണ്ട് തുടച്ചു.

''ആ സീനിയർസ് അവളുടെ പലഹാരപ്പൊതി തട്ടിപ്പറിച്ചു. അത് പൊട്ടി പലഹാരങ്ങൾ നിലത്തുവീണു, എല്ലാററിലും പൊടിയായി.'' രാജി പറഞ്ഞു.

''അവൾക്ക് എവിടെനിന്ന് കിട്ടി പലഹാരപ്പൊതി?'' ശാരദ ചോദിച്ചു.

''എൻെറ അമ്മമ്മ അയച്ചതാണ്.'' ഞാൻ പറഞ്ഞു.

''രാജി ഇതൊക്കെ നടക്കുമ്പോൾ നോക്കിനിന്നുവോ: ശാരദ രാജിയോട് ചോദിച്ചു.

''ഞാനിപ്പോഴാണ് അറിഞ്ഞത്. എന്നോട് ഗേളി നിഗ്ലി പറഞ്ഞതാണ്. ഞാൻ ബാത്ത്റൂമിലായിരുന്നു. ഇവൾ കരഞ്ഞുകൊണ്ട് ഓടുന്നത് ഞാൻ കണ്ടു. ചോദിച്ചു നോക്കിയപ്പോൾ എന്നോട് ഗേളി നിഗ്ലി പറഞ്ഞതാണ്. ഞാനിപ്പോൾ ഇവിടെയെത്തിയതേയുള്ളു.'' രാജി പറഞ്ഞു.

''വാ, നമുക്ക് ഇവരെ വെറുതെ വിട്ടുകൂട. മോഷണം നമ്മൾ ക്ഷമിച്ചു.. ഇനി തട്ടിപ്പറിയും തുടങ്ങിയാൽ നമ്മൾ എങ്ങനെ ഇവിടെ ജീവിക്കും?'' ശാരദ കട്ടിലിൽനിന്ന് എഴുന്നേററുകൊണ്ട് പറഞ്ഞു.

''നമുക്ക് മദറിനോട് പരാതിപ്പെടാം.'' മീനാക്ഷിനേത്യാർ പറഞ്ഞു.

''മദറിനെ അന്വേഷിച്ചാൽ കിട്ടില്ല, തീർച്ച. എപ്പോഴും മദർ ചാപ്പലിൽ പ്രാർത്ഥന നടത്തുകയായിരിക്കും,'' രാജി പറഞ്ഞു.

''മദർ ആഡിലേഡിന് മാത്രം എത്ര കുമ്പസരിച്ചാലും മതിയാവില്ല. എത്രമാത്രം പാപം അവൾ ചെയ്തിരിക്കണം,'' ശാരദ പറഞ്ഞു.

''സ്വപ്നത്തിൽ പാപം ചെയ്താൽ അതിനെപ്പററിയും കുമ്പസരിക്കണം,'' മീനാക്ഷി പറഞ്ഞു.

''ഞാൻ സ്വപ്നത്തിൽ പാപം ചെയ്യുന്നുണ്ടോ?'' ഞാൻ ചോദിച്ചു.

അവർ ഒന്നിച്ച് ചിരിച്ചു.

''നീ സ്വപ്നത്തിൽ നുണ പറയാറുണ്ടോ?'' ശാരദ ചോദിച്ചു.

''എനിക്ക് ഓർമ്മയില്ല.'' ഞാൻ പറഞ്ഞു.

''പാപങ്ങൾ ചെയ്തുകഴിഞ്ഞാൽ നീ ഉടനെ അവയെ മറക്കുന്നു. അങ്ങനെ ഒഴിഞ്ഞുമാറാൻ പാടില്ല. നിൻെറ പാപങ്ങൾ നീ തന്നെ ഏറെറടുക്കണം.'' മീനാക്ഷി പറഞ്ഞു.

''അവൾ വീണ്ടും കരയുവാൻ തുടങ്ങി. വിടു അവളെ. നമുക്ക് പോയി പലഹാരങ്ങൾ മടക്കിവാങ്ങുക'' ശാരദ പറഞ്ഞു.

ഞങ്ങൾ ഒരു ജാഥയായി തളത്തിലെത്തി. പലഹാരങ്ങൾ എല്ലാവരുംകൂടി ഭക്ഷിച്ചു കഴിഞ്ഞിരുന്നു.

''സ്വാർത്ഥികൾ! ഈ പാവം കുട്ടിക്ക് അവളുടെ അമ്മമ്മ അയച്ച പലഹാരങ്ങൾ മുഴുവനും നിങ്ങൾ തട്ടിപ്പറിച്ചു തിന്നു. ഇത് മദറിനെ അറിയിച്ചാൽ നിങ്ങളെ ഒരു രാത്രി മുഴുവനും പള്ളിയിൽ മുട്ടുകുത്തിക്കും. അതറിയാമല്ലൊ. എല്ലാവരും ഈ കുട്ടിയോട് മാപ്പ് ചോദിക്കുക. കുട്ടി മാപ്പ് തന്നാൽ ഞാൻ നിങ്ങളെ ഒഴിവാക്കാം. അല്ലെങ്കിൽ ഞാൻ ഈ നിമിഷം മദർ സുപ്പീരിയറുടെ മുറിയിലേക്ക് ചെല്ലും,'' ശാരദ പറഞ്ഞു.

''മദർ സുപ്പീരിയർ പള്ളിയിൽ പ്രാർത്ഥിക്കുകയാണ്. അവരെ കാണാൻ സാധിക്കുകയില്ല,'' ആനി പറഞ്ഞു.

''ആരുപറഞ്ഞു കാണാൻ സാധിക്കില്ലയെന്ന്! ഞാൻ പോയി ഉച്ചത്തിൽ അവരെ വിളിക്കും. ഇവിടെ നടക്കുന്നതിനൊക്കെ ഉത്തരവാദി മദർ ആഡിലേഡാണ്. അവരോട് ഭയമുണ്ടായിരുന്നുവെങ്കിൽ നിങ്ങളാരും ഇത്തരം ചട്ടമ്പികളാവുമായിരുന്നില്ല,'' രാജി പറഞ്ഞു.

''നീ മിണ്ടാതിരി. സീനിയർസിനോട് കയർത്ത് സംസാരിക്കാൻ നിനക്കാര് തന്നു അധികാരം?'' ഒരുത്തി രാജിയോട് ചോദിച്ചു.

''നീ പണക്കാരനായ ഒരു ഡോക്ടറുടെ







മകളായിരിക്കാം. പക്ഷേ ഇവിടെ നീ ആരുമല്ല. ഇതൊരാസ്പത്രിയല്ല. ഇവിടെ ഡോക്ടർമാർക്ക് വിലയില്ല. ഇത് ഒരു മഠമാണ്. കത്തോലിക്കരുടെ ഒരു കോൺവെൻറ്,'' ആനി പറഞ്ഞു.

എൻെറ അച്ഛനെപ്പററി പറഞ്ഞാൽ'' രാജി ഗദ്ഗദത്തോടെ പറഞ്ഞു.

മിണ്ടാതിരിക്കു രാജി. നമുക്ക് മുറിയിലേക്ക് മടങ്ങാം. ഞാൻ എൻെറ വീട്ടിൽ നിന്ന് കൊടുത്തയച്ച പയറിൻെറ പലഹാരം നിനക്കും ഉത്ഭയ്ക്കും തരാം. വരൂ.'' ശാരദ പറഞ്ഞു.

ശാരദ ഞങ്ങൾക്ക് വെളുത്ത കടലാസ്സിൽ ചെറുപയർ പായസം വിളമ്പിത്തന്നു. ചെറുപയർ ശർക്കരപ്പാവിൽ ഇളക്കി വെള്ളം വററിച്ച് ഉണ്ടാക്കുന്ന ഒരു പലഹാരമായിരുന്നു. ഞങ്ങൾ രുചിയോടെ അത് തിന്നു.

''ഇനി നാളെയും ഞാനിത് വിളമ്പിത്തരാം. മററു പിള്ളരായി കലഹിക്കാൻ പോവരുത്,'' ശാരദ പറഞ്ഞു.

''ചെററക്കൂട്ടങ്ങൾ''. മീനാക്ഷി പറഞ്ഞു.

''ഉറക്കെ സംസാരിക്കണ്ട. വാതിലിൻെറ പിന്നിൽ ചിലർ ഒളിച്ചുനിന്ന് കേൾക്കുന്നുണ്ടാവും. സി.ഐ.ഡി കൾ. സിസ്ററർ ലോറൻസിനു വേണ്ടി ചാര പ്രവൃത്തി ചെയ്യുന്നവർ.''

''ഒന്നാംനമ്പർ കൊളുത്തികൾ. കാണുമ്പോഴൊക്കെ പുഞ്ചിരി. പിന്നീട് കുററം കണ്ടുപിടിച്ച് സിസ്ററർമാരോട് ഓരോന്ന് ഓതിക്കൊടുക്കും. എങ്ങനെ ഞാൻ ഇനിയും മൂന്നുകൊല്ലം ഇവിടെ ജീവിക്കും. അച്ഛൻ ഇനിയത്തെ വർഷം എൻെറ അനുജത്തിയേയും ഇവിടെ അഡ്മിററ് ചെയ്യാൻ ഉദ്ദേശിക്കുന്നു. ഫോർക്ക് കൊണ്ടും കത്തികൊണ്ടും ഭക്ഷണം കഴിക്കാൻ പഠിക്കണം എന്ന് അച്ഛന് നിർബന്ധം. ഇവിടെ ഏതു കന്യാസ്ത്രീക്കാണ് ശാരദയെപ്പോലെ കത്തിയും മുള്ളും ഉപയോഗിച്ച് ഭക്ഷണം കഴിക്കുവാൻ സാധിക്കുക? ആർക്കുമറിയില്ല. കള്ള മദാമ്മകളാണ് എല്ലാവരും. കന്യാസ്ത്രീകളുടെ ഓമനയായിട്ടൊന്ന് ഉണ്ടല്ലൊ? 'മേയ്വേൻ.' ഇംഗ്ളണ്ടിൽ നിന്ന് ഇറക്കുമതി ചെയ്തവളാണ് താനെന്നാണ് അവളുടെ നാട്യം. അവൾക്കും വയ്യ നേരാംവണ്ണം കത്തിയും മുള്ളും ഉപയോഗിക്കാൻ. ഞാൻ നോക്കിക്കാണാറുണ്ട് അവൾ തിന്നുന്നത്. എഴുത്താണി പിടിക്കണതുപോലെയാണ് ഫോർക്ക് മുറുക്കിപ്പിടിക്കുന്നത്.''

ഒരിന്ത്യാക്കാരി കത്തിയും മുള്ളും ഉപയോഗിക്കാൻ പഠിച്ചില്ലെങ്കിൽ എന്താപത്താണ് വരാൻ പോവുന്നത്?'' ശാരദ ചോദിച്ചു.

''നല്ല ഭർത്താക്കന്മാരെ കിട്ടണമെങ്കിൽ പെൺകുട്ടി സകല യൂറോപ്യൻ പരിഷ്കാരങ്ങളും സമ്പ്രദായരീതികളും പഠിച്ചുവച്ചിരിക്കണം. ഇംഗ്ളണ്ടിൽ പഠിച്ച ഭർത്താവിനെ കിട്ടണമെങ്കിൽ കുറച്ച് ക്ളേശിക്കണം,'' മീനാക്ഷി പറഞ്ഞു.

''ഞാൻ ഒരു ഡോക്ടറാവാനാണ് ആഗ്രഹിക്കുന്നത്. ഒരാളുടെ ഭാര്യയാവാനല്ല,'' ശാരദ പറഞ്ഞു.

''ഡോക്ടറായാലും കല്യാണം കഴിക്കാമല്ലൊ. വേണമെങ്കിൽ മറെറാരു ഡോക്ടറെ,''

ശേഷം 40-ാം പേജിൽ

എം. മുകുന്ദൻ

# ദൈവത്തിൻെറ വികൃതികൾ

## 5

**കു**ഞ്ചിരുത കിണററിൻകരയിൽ ഇരുന്ന് ചട്ടിയും കലവും തേച്ചുകഴുകുകയാണ്. നേരം വെളുത്തു വരുന്നേയുള്ളു. ഇലകളിൽ മഞ്ഞു വീഴുന്ന ഒച്ച കേൾക്കാം. നല്ല കുളിരുമുണ്ട്. ദൂരെ അഞ്ചരയുടെ വണ്ടി കടന്നുപോകുന്ന ഇരമ്പൽ.

പേററിച്ചിയുടെ പണി ചെയ്യുമെങ്കിലും, ആശുപത്രി വൃത്തിയാക്കുന്നതാണ് അവളുടെ പ്രധാന തൊഴിൽ. ഡെരസറ് റൗണ്ടിനു വരുന്നതിനുമുമ്പ് വാർഡു മുഴുവനും അടിച്ചു വാരി ശുദ്ധിയാക്കി വയ്ക്കണം. നാലു മക്കളുണ്ട്. മൂത്തവൻ, മാധവൻ അന്യനാട്ടിൽ എവിടെയോ ആണ്. വെള്ളക്കാരുടെ കാലത്ത് പൊലീസ് പിടിക്കാൻ വന്നപ്പോൾ ഒളിച്ചിരുന്ന അവൻ എങ്ങോ വണ്ടികയറിപ്പോയി. ഒരിക്കൽ മദ്രാസിൽനിന്ന് ഒരു കാർഡ് വന്നു. രണ്ടുമൂന്നു കൊല്ലങ്ങൾ കഴിഞ്ഞപ്പോൾ ബോംബെയിൽ നിന്നും ഒന്ന്. പണമൊന്നും അവൻ അയയ്ക്കാറില്ല. മൂന്നു കുട്ടികളെ പോററണ്ടേ? ആശുപത്രിയിലെ തീട്ടവും മൂത്രവും വൃത്തിയാക്കി വേണം അവരെ പോററുവാൻ.

"അയ്യോ മ്മേ—"

"അടങ്ങിക്കെടക്ക് മോളേ—കുഞ്ഞനിപ്പം വരും."

"എനക്ക് സഹിച്ചൂടമ്മേ—"

"ന്താ ഇവ്ടെ?"

"മാധവിക്ക് നൊമ്പലം* തൊടങ്ങി. അള് പാഞ്ഞുപോയി കുഞ്ചിര്ത പേററിച്ചീന വിളിച്ചോണ്ട് വാ."

"ഈ നട്ടപ്പാതിരായ്ക്കോ?"

"അയ്യോ, ൻെറ ജീവൻ പോക്ന്നേ. ന്നെക്കൊണ്ട് വയ്യേ—"

പാതിരാവ് കഴിഞ്ഞനേരം. മയ്യഴിപ്പള്ളിയുടെ മുമ്പിൽ വെളുത്തച്ചനും വസൂരിമാലയും യുദ്ധംചെയ്യുന്ന നേരം. ഒരു മനുഷ്യജീവി പുറത്തിറങ്ങാത്ത നേരം. കുഞ്ചിരുത ചെന്നു. കുഞ്ഞിനെ എടുത്തു. മാധവിക്ക് ജീവൻ തിരിച്ചുകിട്ടി.

അത് പഴയ കാലം. ഇപ്പോൾ കുഞ്ചിരുത പേററിച്ചിയെ ആർക്കും വേണ്ട. മയ്യഴിക്കാരത്തികൾക്ക് മാസംതികഞ്ഞ് നൊമ്പലം തുടങ്ങുമ്പോൾ ആശുപത്രിയിൽ പോകുന്നു. കുഞ്ചിരുതയെ ആർക്കു വേണം?

ഒരുദിവസം ആടിനെ പോററുന്ന ചാത്തുവിൻെറ തിയ്യത്തി പാഞ്ഞുവന്നു.

"ൻെറ കുഞ്ചിരുതേ, ഞ്ഞിയൊന്ന് വരണം."

"ആരിക്കാ നൊമ്പലം?"

"ദെച്ചൂന്."

"ദെച്ചൂവോ?"

"തന്നെ."

"ഇൻറാടാ, ഏതാ ദെച്ചു?"

"ദെച്ചു ആട്. അതിപ്പം ചാകും. ഞ്ഞി ഒന്ന് പാഞ്ഞിവാ കുഞ്ചിരുതേ."

ആറുപുരയിൽ കടുങ്ങൻെറ തിയ്യത്തി ചപ്പിലയുടെ വയററിൽനിന്നു കുഞ്ഞിനെ എടുത്ത ഈ കൈകൾകൊണ്ട് ചാത്തുവിൻെറ ആടിൻെറ വയററിൽനിന്ന് ആട്ടിൻകുട്ടിയെ എടുക്കുവാനോ? കുഞ്ചിരുത പോയില്ല. ആടും കുഞ്ഞും ചത്തു. മയ്യഴിയിലെ തോട്ടി രാമനും മയ്യഴിയിലെ തോട്ടിച്ചി മാരിയമ്മയും ആടിനെ കൊണ്ടുപോയി തിന്നു.



ഇപ്പോൾ കുഞ്ചിരുത വിളിച്ചാൽ പോകും, ആടിൻെറയും പശുവിൻെറയും വയററിൽനിന്നു കുഞ്ഞുങ്ങളെ എടുക്കുവാൻ.

"എട്ടുംപൊട്ടും തിരിയാത്ത മൂന്നു മക്കളുണ്ട്. തിന്നാൻ കൊട്ക്കണ്ടേ? എല്ലാം ഇയ്യുള്ളോളെ തലേലാക്കി ആ പണ്ടാരം അങ്ങു പോയി."

കുഞ്ചിരുത തൻെറ മരിച്ചുപോയ തിയ്യനെ കുററം പറഞ്ഞു.

"കണ്ടില്ലേ ദാ അവ്ടെ ഇര്ന്ന് സുകിക്ക്യാ."

അൽഫോൻസച്ചൻ മുകളിൽ നോക്കി. അവിടെ അയാൾ കുഞ്ചിരുതയുടെ തിയ്യനെ കണ്ടില്ല. കടുംനീല ആകാശത്തിൽ വഴിതെററി വന്ന ഒരു കറുത്ത മേഘം പരിഭ്രമിച്ചു നില്ക്കുന്നു.

കുടിച്ചുകുടിച്ച് വയററിൽ പുണ്ണുവന്നിട്ടാണ് കുഞ്ഞിക്കണ്ണൻ ചത്തത്. കുടിച്ചിട്ടാണ് മയ്യഴിയിലെ തിയ്യന്മാരിൽ അധികപേരും മരിക്കുന്നത്. കുടിച്ചു മരിക്കുന്നത് രക്തസാക്ഷികളാകുന്നതുപോലെ അഭിമാനകരമായി അവർ കരുതുന്നു. കുഞ്ഞിക്കണ്ണൻ മരിക്കുമ്പോൾ മാധവന് പതിന്നാലു വയസ്സായിരുന്നു. വല്ലിക്കും വേണുഗോപാലനും രോഹിണിക്കും ആറും നാലും രണ്ടും വീതം പ്രായം. അവരെ വളർത്തി ആളാക്കുവാൻ കുഞ്ചിരുതയ്ക്ക് ഇനിയും എത്ര പാടുപെടണം? ദാരിദ്ര്യത്തെക്കാൾ ഏറെ അവളെ കഷ്ടപ്പെടുത്തിയത് നാട്ടിലെ ആണുങ്ങളാണ്. പ്രത്യേകിച്ച് തമിഴർ പൊലീസ്.

"ഓല് മോന്തിക്ക് ന്നെ ഒറങ്ങാൻ സമ്മതിക്കുന്നില്ല. ഈ കുഞ്ഞുങ്ങളേംകൊണ്ട് ഞാൻ ഒരീസം കെണററില് തുള്ളി ചാകും."

"മാധവൻ വലുതാകട്ടെ. ഇൻെറ കഷ്ടപ്പാട് തീരും."

"പടച്ചോൻ കണ്ണില്ലാത്തോനാ. അല്ലെങ്കില് ന്നേം മക്കളേം ഇങ്ങനെ കഷ്ടപ്പെടുത്തണോ?"

"ഞ്ഞി ഒരു നായിനെ പോററ്. ന്നാല് തമിളമ്മാരെക്കൊണ്ടുള്ള ശല്യം ഒഴിയും."

"നായിക്ക് തിന്നാൻ കൊടുക്കണ്ടേ? ൻെറ മക്കൾക്ക് കഞ്ഞിവച്ചു കൊടുക്കാനുള്ള അരില്ല ഇവ്ടെ..."

"നായിൻെറ ചെലവ് ൻെറ വക."

മാത്രമല്ല, അൽഫോൻസച്ചൻ ഒരു ഉശിരൻ നായയെ കൊണ്ടുവന്നു കൊടുക്കുകയും ചെയ്തു. കുഞ്ചിരുതയുടെ ചാരിത്രത്തിൻെറ സൂക്ഷിപ്പുകാരനായി അവളുടെ പുരയുടെ മുമ്പിൽ നായ കാവൽനിന്നു. മൂന്നാം ദിവസം തമിഴന്മാർ ഇറച്ചിയിൽ പാഷാണം ചേർത്തു കൊടുത്ത് അതിനെ കൊന്നുകളഞ്ഞു.

വെള്ളീറിട്ടു കഴുകിയ കലവും ചട്ടിയും എടുത്ത് അടുക്കളയിലേക്കു നടക്കുമ്പോൾ

ഇടവഴിയിൽനിന്ന് ആരോ മുററത്തേക്കു കയറിവരുന്ന കാലൊച്ച. കുമാരൻ വൈശ്യർ ആയിരിക്കും എന്നാണ് അവൾ വിചാരിച്ചത്. രാവിലെ നടക്കാനിറങ്ങുമ്പോൾ ഇടയ്ക്ക് ഇങ്ങോട്ടൊന്നു കയറി സുഖവിവരം അന്വേഷിക്കും. അന്ന് വീട്ടിൽ ഒളിപ്പിച്ച് മാധവൻെറ ജീവൻ കാത്തുരക്ഷിച്ച ആളാണ്. അതിൻെറ പേരിൽ ജയിലിൽ പോകേണ്ടിയും വന്നു. ആദിത്യനോടെന്നപോലെ ആരാധനയാണ് അവൾക്ക്, കുമാരൻ വൈശ്യരോട്.

കുഞ്ചിരുത ഒന്നേ നോക്കിയുള്ളു. തേച്ചു വൃത്തിയാക്കിയ കലം കൈയിൽനിന്നു താഴെ വീണുടഞ്ഞു.

തോളിൽ ഏതോ വിമാനക്കമ്പനിയുടെ പേരുള്ള ചുവന്ന പ്ളാസ്ററിക് ബാഗുമായി മാധവൻ പുരയിലേക്കു കയറിവന്നു. കുഞ്ചിരുതയ്ക്ക് തൻെറ മരിച്ചുപോയ തിയ്യനെ മുമ്പിൽ കണ്ടതുപോലെ തോന്നി. ആറു കൊല്ലംകൊണ്ട് അവൻ അത്രയധികം മാറിപ്പോയിരിക്കുന്നു....

"അമ്മ കരയരുത്."

"കരയാൻ ൻെറ കണ്ണില് ഇനി വെള്ളം ബാക്കീല്ല മോനെ."

"വെള്ളക്കാര് പോയില്ലേ? ഇനി നമ്മളെ എല്ലാ കഷ്ടപ്പാടും തീരും."

"ന്നാലും, ഒരു കത്തെങ്കിലും അയച്ചൂടായിരുന്നോ ഇനിക്ക്?"

ആറുവർഷങ്ങൾക്കിടയിൽ രണ്ടോ മൂന്നോ കത്തുകൾ മാത്രമായിരുന്നു അയാൾ അമ്മയ്ക്ക് അയച്ചത്. അയാൾ മിണ്ടിയില്ല. അയാൾക്ക് എല്ലാപേരോടും വെറുപ്പായിരുന്നു. അവജ്ഞയായിരുന്നു, തന്നോടുപോലും.

അയാൾ ബാഗ് മുറിയുടെ മൂലയിൽവച്ച് കുപ്പായം ഊരി. അയാളുടെ ദേഹത്തുനിന്ന് വിയർപ്പിൻെറ രൂക്ഷമായ മണം പൊങ്ങി. കുപ്പായത്തിൻെറ കോളറിൻെറ ഉൾവശം കീറിയിരുന്നു. ഉള്ളിൽ ഇട്ടിരുന്ന ബനിയൻ നിറയെ ഓട്ടകളായിരുന്നു. അയാൾ കിണററിൻെറ കരയിൽച്ചെന്ന് വെള്ളംകോരി തലയിൽ ഒഴിച്ചു. കുത്തുപാളയിൽനിന്നു കുളിർമ്മയുള്ള വെള്ളം കുടുകുടാ തലയിൽ വീണപ്പോൾ മയ്യഴിക്കു മാത്രമല്ല, തൻെറ ആത്മാവിനും സ്വാതന്ത്ര്യം കിട്ടിയതായി അയാൾക്കു തോന്നി.

വല്ലിയും രോഹിണിയും വേണുഗോപാലനും ചുവന്ന ബാഗിനരികിൽ തഞ്ചിക്കളിക്കുകയാണ്. കുളികഴിഞ്ഞുവന്ന മാധവൻ അനിയത്തിമാരെയും അനുജന്മാരെയും ലാളിച്ചു. കുറച്ചു വലിയ കുട്ടിയായ വല്ലി അല്പമകലെ മാറിനിന്ന് ഗൗരവത്തോടെ ജ്യേഷ്ഠനെ ശ്രദ്ധിക്കുകയാണ്.

"ന്താ ങ്ങക്ക് വേണ്ടത്?"

അയാൾ എയർ ബാഗ് തൻെറ അരികിൽ നീക്കിവച്ചു.

"എനക്ക് ചോപ്പ് കളസം," വേണുഗോപാലൻ.

"എനക്ക് പൊന്നിൻെറ ഗോതമ്പുമാലേം ഈളു വളേം," രോഹിണി.

വി.ടി. റെയിൽവേ സ്റേറഷൻെറ പരിസരത്തിലെ നടപ്പാതയിൽനിന്നു വാങ്ങിയ വില കുറഞ്ഞ കുപ്പായങ്ങൾ അയാൾ പുറത്തെടുത്തു. കുട്ടികൾ കണ്ണുനിറയെ കൊതിയുമായി നോക്കിനിന്നു. വേണുഗോപാലൻ പച്ചനിറമുള്ള നീളൻകളസം ട്രൗസറിനു മുകളിൽ ഇട്ടു. അയാളുടെ ഊഹം തെററിയില്ല. വേണുഗോപാലന് അതു പാകം. അല്പം നീളം കൂടും എന്നുമാത്രം.

"സ്റൈറൽ," മാധവൻ പറഞ്ഞു. "അൽഫോൻസച്ചനെപ്പോലെയുണ്ട്. ഒരു തൊപ്പികൂടി വച്ചാൽ മതി."

"അമ്മേ, ഏട്ടൻ കളിയാക്കുന്നു."

രോഹിണി അവളുടെ ഫ്രില്ലുവച്ച ഉടുപ്പണിഞ്ഞ് അടുത്ത വീട്ടിലെ കുട്ടികളെ കാണിക്കുവാനായി ഓടിപ്പോയി.

"ഇനക്കൊന്നും വേണ്ടേ വല്ലീ?"

"എനക്കെന്തിനാ കുപ്പായം? ഏട്ടൻ വന്നില്ലേ. അതുമതി."

അവൾ ചുമർചാരി നിന്നു.

"ഞ്ഞി എത്തരേലാ ഇപ്പം?"

"എട്ടില്."

"രോണീം വേണുഗോപാലനുമോ?"

"ഓല് സ്കൂളില് പോക്ന്നില്ല."

മാധവൻ വിശ്വാസം വരാതെ അമ്മയുടെ മുഖത്തു നോക്കി. അവർ തലതാഴ്ത്തിക്കളഞ്ഞു.

"ഇടാനും ഉടുക്കാനും വേണ്ടേ? എങ്ങനേയാ സ്കൂളില് പോക്വാ?"

മാധവൻ ഓർത്തു. എട്ടാംക്ളാസിൽ പഠിക്കുമ്പോഴാണ് അയാൾ പഠിപ്പു നിർത്തിയത്. പരീക്ഷയുടെ തലേദിവസം മഴ കോരിച്ചൊരിഞ്ഞു. സ്കൂളിൽനിന്നു തിരിച്ചുവന്നത്







നനഞ്ഞുകുതിർന്നിട്ടാണ്. അന്നും പിറേറന്നും മഴ തുടർന്നു. ആകാശം ഇരുണ്ട് നീർകെട്ടിക്കിടന്നു. രാവിലെ തലേദിവസം നനഞ്ഞ ഉണങ്ങാത്ത കുപ്പായം ഇട്ടുകൊണ്ടുതന്നെ സ്കൂളിൽപ്പോയി. വഴിയിൽ ഉടനീളം മഴ പെയ്തു. കുടയുണ്ടായിരുന്നില്ല. കുപ്പായത്തിൽനിന്നു വാർന്നുവീഴുന്ന മഴവെള്ളവുമായി ക്ളാസിൽച്ചെന്ന മാധവനെ പീററർ മാസ്ററർ ഒന്നു കടുപ്പിച്ചു നോക്കി.

"ഞ്ഞി കൊളത്തീന്ന് കേറിവര്വാ?"

കുട്ടികൾ അമർത്തിച്ചിരിച്ചപ്പോൾ, മാധവൻ മിണ്ടാതെ തലതാഴ്ത്തിനിന്നു.

"പോയി കുപ്പായം മാററിവാ."

പീററർ മാസ്ററർ ആ വേഷത്തിൽ അവനെ ക്ളാസിൽ കയററിയില്ല. തിരികെ വീട്ടിൽ ച്ചെന്നിട്ട് എന്തു ഫലം? മാററുവാൻ വേറെ കുപ്പായം ഇല്ലല്ലോ. ക്ളാസിനുവെളിയിൽ ഇറയത്തുനിന്നു വീഴുന്ന മഴവെള്ളം നോക്കിക്കൊണ്ട് കുന്തിച്ചിരുന്നു. തണുപ്പുകൊണ്ട് താടി കിടുകിടുത്തു. ക്ളാസിൽ പരീക്ഷ നടക്കുകയാണ്. അവൻ മഴവെള്ളം തളംകെട്ടിക്കിടക്കുന്ന വെള്ളത്തിൽ തൻെറ പുസ്തകങ്ങൾ ഒന്നൊന്നായി നിക്ഷേപിച്ചു. പിന്നീട് അവൻ സ്കൂളിൽ പോയിട്ടില്ല.

ആ ഓർമ്മയിൽ അയാൾ പല്ലു ഞെരിച്ചു.

ദാരിദ്ര്യത്തിലൂടെ വളർന്ന അയാൾ, വിപ്ളവപ്രവർത്തനത്തിന് നാടുകടത്തപ്പെട്ട ശേഷം, ഊരുചുററുകയായിരുന്നു. മദിരാശിയിൽ ഹോട്ടൽവിളമ്പുകാരനായി, ബോംബെയിൽ ചുമട്ടുകാരനായി. വർഷങ്ങൾ ആറുകഴിഞ്ഞു. കുററിരോമങ്ങൾ വളർന്നുകിടക്കുന്ന അയാളുടെ ശോഷിച്ച കവിളുകളിൽ അന്തക്ഷോഭത്തിൻെറ തീജ്വാലകൾ കത്തിയാളി. അയാൾക്ക് ആരോടെല്ലാമോ പക തോന്നി.

കുഞ്ചിരുത തേങ്ങ ചിരകിയിട്ട കഞ്ഞിയും ഉണക്കമീൻ ചുട്ടതും മകൻെറ മുമ്പിൽ കൊണ്ടുവന്നുവച്ചു.

"കുടിക്ക്. ൻെറ മോൻെറ ഒരു കോലം..."

പ്ളാവിലകൊണ്ട് ആർത്തിയോടെ അയാൾ കഞ്ഞി കോരിക്കുടിച്ചു. കിണ്ണത്തിലെ അവസാനത്തെ തുള്ളിയും അയാൾ വാർത്തുകുടിച്ചു.

"ച്ചിരീം കൂടി?"

"മതി."

അയാൾക്ക് വയർ നിറഞ്ഞിരുന്നു. ഇങ്ങനെ വയർനിറയെ തൃപ്തിയോടെ വല്ലതും കഴിച്ചിട്ട് കാലം എത്രയായി?

കലത്തിൽ ബാക്കിയുള്ള കഞ്ഞി കുട്ടികൾക്ക് പകർന്നുകൊടുത്ത് കുഞ്ചിരുത ആശുപത്രിയിലേക്കു പുറപ്പെട്ടു. ദെരസറ്* വരാറായി. വരുന്നതിനുമുമ്പ് ആശുപത്രി അടിച്ചുവാരി വൃത്തിയാക്കിയില്ലെങ്കിൽ അയാൾ ചീത്തപറയും. പണിയിൽനിന്നു പിരിച്ചുവിടും എന്നുപറഞ്ഞ് ഭയപ്പെടുത്തും. "ന്താ ഇദ് കുഞ്ചിരുതേ?" "ചുരുട്ടിൻെറ കുററ്യാണേ." "ഇങ്ങന്യാ ഞ്ഞി അടിച്ചുവാര്വാ? ഇന്നെക്കൊണ്ട് കയ്യൂല്ലെങ്കില് വേറെ പണിനോക്കിക്കോ. ബാല്യം ല്ലേ? വല്ലോനും ചെന്നു കൊടുക്ക്." കുഞ്ഞിക്കണ്ണൻ മരിച്ചിട്ട് കൊല്ലം പത്തുകഴിഞ്ഞെങ്കിലും ഇതുവരെ ഒരുത്തനേം ഈ ശരീരം തൊടുവാൻ സമ്മതിച്ചിട്ടില്ല. ഇനി സമ്മതിക്കുകയും ഇല്ല. ദെരസർ പറഞ്ഞത് അവൾ ക്ഷമയോടെ കേട്ടിരുന്നു.

കുട്ടികൾക്ക് പുതിയ കുപ്പായം. ഉച്ചയ്ക്ക് ചോറും മത്തിയും. കുഞ്ചിരുത പേററിച്ചിയുടെ പുരയിൽ ഒരുത്സവംതന്നെ.

മാധവൻ തിരിച്ചുവന്നു എന്നറിഞ്ഞ് ചില ചെറുപ്പക്കാർ അയാളെ കാണുവാൻ വന്നു. എല്ലാ നാടുകളിലും എല്ലാക്കാലത്തും ഒരു വിപ്ളവകാരിയെങ്കിലും ഉണ്ടാകും. പതിനെട്ടു വയസ്സിൽ വിപ്ളവകാരിയായി, നാടുകടത്തപ്പെട്ട മാധവൻ മയ്യഴിയിലെ അന്നത്തെ വിപ്ളവകാരിയാണ്. ചെറുപ്പക്കാർ അയാളുടെ മുമ്പിൽ കോലായിൽ ആദരവോടെയും വിസ്മയത്തോടെയും അയാളെ നോക്കിയിരുന്നു.

"ഒരിക്കലും ജന്മനാട്ടിൽ കാലുകുത്താൻ കഴിയില്ലെന്നാണ് ഞാൻ നിരീച്ചത്. ഇരുപതു കൊല്ലത്തേക്കല്ലേ ഓല് ന്നെ ശിക്ഷിച്ചത്?"

"എല്ലാം മറക്കൂ. നമ്മളെ രാജ്യം വന്നു."

ഒരു ചെറുപ്പക്കാരൻ ഒരു പൂമാലയെടുത്ത് മാധവനെ അണിയിക്കുവാൻ ശ്രമിച്ചു.

"അരുത്," അയാൾ പിറുപിറുത്തു. "അരുത്—"

അയാൾ കൈനീട്ടി തടഞ്ഞു.

"നേതാവിനെ കാണണ്ടേ?"

"കാണാം."

"ഞാള് പറഞ്ഞിട്ടുണ്ട്, ങ്ങള് വന്ന വിവരം."

"ന്നിട്ട്?"

ചെറുപ്പക്കാർ ഒന്നും മിണ്ടാതെ തലകുനിച്ചിരുന്നു. മാധവൻ മുഖത്തെ കുററിരോമം ചൊറിഞ്ഞുകൊണ്ട് അവരുടെ മുഖഭാവം ശ്രദ്ധിച്ചു.

"തിരക്കായിരിക്കും."

"ഇന്നലെ പുതുശ്ശേരിക്കു പോയി. രണ്ടീസം കഴിം വരാൻ."

"പതുക്കെ മതി. ഇഷ്ടംപോലെ സമയം ഉണ്ടല്ലോ."

മാധവൻ ചിരിച്ചു. ഇരുപത്തിയഞ്ച് വയസ്സ് തികഞ്ഞിട്ടില്ലാത്ത വിപ്ളവകാരിക്ക് അറുപതു കഴിഞ്ഞ നേതാവിനെക്കാളും പാകത. ക്ഷമ. ചെറുപ്പക്കാർക്ക് അയാളോടുള്ള ആദരവ് വർദ്ധിച്ചു. കോലായിൽ ഇരുന്നുകൊണ്ട് അവർ നാടിൻെറ മോചനത്തിൻെറ കഥ അയവിറക്കി. "ങ്ങള് ഈട ഇല്ലാണ്ടായിപ്പോയി. മയ്യഴീല് ഉത്സവംപോലായിരുന്നു. ജാഥം കൊടീം പാട്ടും ല്ലാം." "ബോംബേലിരുന്ന് ഞാനതെല്ലാം മനക്കണ്ണുകൊണ്ട് കണ്ടിരുന്നു." അയാൾ ചിരിച്ചു. ചിരിക്കുമ്പോൾ അയാളുടെ മേൽച്ചുണ്ട് നീളുകയും കട്ടിയുള്ള മീശ



ഇരുവശങ്ങളിലേക്കും വലിയുകയും ചെയ്യും.

"വയ്യുന്നേരം വായനശാലേല് വരോ?"

"വരാം. ആട ഇപ്പോം കൃഷ്ണപിള്ളേൻേറം ലെനിൻേറം ഫോട്ടോ ണ്ടോ?" "ണ്ട്." ചെറുപ്പക്കാർ ചിരിച്ചു. "ങ്ങളെ ഫോട്ടോംകൂടി വെക്കണെംന്ന് ഞാള് പറയ്യാൻ പോക്വാ?"

"ൻേറയോ?" അയാൾ പൊട്ടിച്ചിരിച്ചു.

മൂന്നുദിവസം കഴിഞ്ഞപ്പോൾ നേതാവ് പുതുശ്ശേരിയിൽനിന്നു തിരിച്ചുവന്നു.

"ഞ്ഞി എപ്പളാ വന്നത്?"

"നാലഞ്ചു ദിവസായി."

"ഇപ്പം എവ്ട്യാ?"

"ബോംബേല്. പക്ഷേ...."

"ഉം?"

"ഇനി ഞാനങ്ങോട്ട് തിരിച്ചുപോകുന്നില്ല. നാടിന് സ്വാതന്ത്ര്യം കിട്ടീല്ലേ? ഇനീം അന്യനാട്ടില് കെടന്ന് കഷ്ടപ്പെടണോ?"

"നല്ലത്. പക്ഷേ, ആലോചിച്ചിട്ടു മതി..."

നേതാവ് ചായ വരുത്തി. അയാൾ അടിമുടി ഖദറാണ് ധരിച്ചിരിക്കുന്നത്. ഒരു ജീവിതകാലം മുഴുവൻ നാടിനുവേണ്ടി കഷ്ടപ്പാടുകളും ദുരിതങ്ങളും അനുഭവിച്ച മനുഷ്യൻ. പലപ്രാ

ശേഷം 40–ാം പേജിൽ

മലയാററൂർ രാമകൃഷ്ണൻ

# നെട്ടൂർമഠം

## മുപ്പത്തിരണ്ട്

ശാമുഅയ്യരെ വിച്ചു സ്വീകരിച്ചിരുത്തി. തോളിൽക്കിടന്ന തോർത്ത് വിശറിയാക്കിക്കൊണ്ട് ശാമു പറഞ്ഞു: ''പാലക്കാട് ഒരു വറവുചട്ടിയാണ്. ഒരു ഇടമഴ പെയ്തിരുന്നെങ്കിൽ, ശീർഷാസനമറിയാവുന്നവർക്കെങ്കിലും കല്പാത്തിപ്പുഴയിൽ തല നനയ്ക്കാമായിരുന്നു... പറഞ്ഞിട്ടു കാര്യമില്ല...ശ്-ശ്-ശൂ-ശൂ!''

തോർത്തുചുഴററൽ കുറെനേരം നടന്നു.

''ശ്-ശൂ! വിച്ചു, എച്ചുമിയോട് എനിക്കുവേണ്ടി ഒരപേക്ഷ നടത്താമോ?''

''അപേക്ഷയോ, ശാമുമാമാ!''

''എടോ, നല്ലമോര്, നല്ലവെള്ളം, ഒരുകഷണം ചെറുനാരങ്ങ, ഇററ് ഉപ്പ്, മണത്തിന് ചെറുതുണ്ടം ഇഞ്ചി, കറിവേപ്പില.... ഇവയെല്ലാം ചേർത്തിളക്കി അമൃതംപോലെ സംഭാരമുണ്ടാക്കാൻ എച്ചുമിക്കല്ലാതെ ഈ അഗ്രഹാരത്തിൽ മറേറതു സ്ത്രീക്കു കഴിയും? ആ സംഭാരം എനിക്കിപ്പോൾ വേണം. സ്ററാമ്പൊട്ടിച്ച് അപേക്ഷ സമർപ്പിച്ചിരിക്കുന്നു.''

കതകിനുപിന്നിൽ മറഞ്ഞുനില്ക്കുകയായിരുന്നു, എച്ചുമി. അവൾക്ക് ചിരിവന്നു. അവൾ വായപൊത്തി. വിച്ചുവിനും ശാമുവിനും കേൾക്കാൻ പാകത്തിന്, താഴ്ന്ന ശബ്ദത്തിൽ, എച്ചുമി പറഞ്ഞു: ''മാമാവിനറിഞ്ഞുകൂടേ, ഇത് കോടതിയല്ലെന്ന്! എന്തിനാണ് സ്ററാമ്പ്?''

ശാമു സംപ്രീതനായി.

''വിച്ചു, സംഭാരം ഉറപ്പായി. ആട്ടെ... താനെന്തിനാ എന്നെ വിളിച്ചുവരുത്തിയത്? എന്തിനാ ഈ അർജൻറ് വിളി?

''ശാമുമാമാ, ക്ഷമയോടെ കേൾക്കണം. ഞാൻ ശ്രദ്ധിച്ചതും എച്ചുമി നേരിട്ടറിഞ്ഞതുമായ കാര്യങ്ങൾ പറയാനാണ് വിളിപ്പിച്ചത്...''

''മുഖവുര ചുരുക്കെടോ! പറയാനുള്ളത് വേഗം പറഞ്ഞുതീർക്കൂ!''

വിച്ചുവിന് പലതും പറയാനുണ്ടായിരുന്നു—ദീക്ഷിതരുടെ പരിചരണം അന്നപൂർണ്ണി ഏറെറടുക്കുമെന്നല്ലേ നാമെല്ലാം വിചാരിച്ചത്? നമുക്ക് തെററുപററി. എച്ചുമിയെ ഞാൻ പ്രശംസിക്കയല്ല. പക്ഷേ, ഒന്നു പറയാതെ വയ്യ.... ഒരു കൊച്ചുകാര്യം. എച്ചുമി പകർച്ച എത്തിച്ചില്ലെങ്കിൽ ദീക്ഷിതർഭവനം നിത്യമായ [1]ഏകാദശിവ്രതത്തിലായിപ്പോകും...പോട്ടെ! നെട്ടൂർമഠത്തിൽ, അമിതലാളനത്തിൻെറ തണലിൽ, വളർന്നതിനാലാവാം— അന്നപൂർണ്ണിക്ക് ഒരു ചുക്കും അറിഞ്ഞുകൂടാ...അല്ലേ! ഒരു ബ്രാഹ്മണപ്പെണ്ണിന്, ഏഴെട്ടുവയസ്സിൽത്തന്നെ, ചോറും, ചില്ലറത്തോതിൽ ഒരു വത്തൽക്കുഴമ്പും [2] മോർകുഴമ്പും ഉണ്ടാക്കാനറിയണ്ടേ? കരിയടുപ്പിൽ പപ്പടം ചുടാനും? അതെല്ലാം പോട്ടെ, അന്നത്തിന്, വല്യിടത്തെ കുട്ടിയാണെന്ന ബോധം കലശലായുണ്ട്. നാമെല്ലാം പൊക്കംകുറഞ്ഞ തൃണങ്ങൾ... അവൾ കിളരമേറിയ നീലക്കരിമ്പിൻതണ്ട്.... നല്ല സമീപനം, എന്താ? ഒരുതവണ... ഒരൊററത്തവണമാത്രം.... എച്ചുമി അന്നത്തിനെ പിള്ളെയാർകോവിലിൽ കൊണ്ടുപോ... അബദ്ധം! ഇനി ആവർത്തിക്കുകയില്ല, അറിയില്ലേ, അഗ്രഹാരത്തിലെ പെൺപടയുടെ കുശുമ്പും കുന്നായ്മയും? നല്ലവാക്ക് പറഞ്ഞാലും തിരിഞ്ഞുനിന്ന് തെറിവിളിക്കുന്ന കൂട്ടം! അന്നം അവരോട് അതുമിതും പറഞ്ഞു മേനി നടിച്ചു. അപ്രീതി സമ്പാദിച്ചു...

''ശ്-ശൂ!'' ശാമു തോർത്തുവീശി.

''ശാമുമാമാ... നാം ആണുങ്ങൾ. അമ്മട്ടിൽ ചിലതുപറഞ്ഞാൽ മാമായ്ക്ക് ദേഷ്യം തോന്നാം.''

''എന്തിന്? പറയാനുള്ളത് വച്ചുകാച്ചെടോ!''

ശാമുമാമാ, ഉഷ്ണമേറിയ രാത്രികളിൽ ഞാൻ ഈ ഇറയത്തിലാണ് കിടപ്പ്. ചെറുപ്പത്തിൻെറ ചൂടുള്ള ഗോവി എന്തിന് അവൻെറ ഇറയത്തിൽ കിടന്നുറങ്ങുന്നു? പരമ്പുതട്ടി കെട്ടിത്തൂക്കിയില്ലേ? ആ ഒളിമറവിന് എന്തു പററി? കല്യാണം കഴിഞ്ഞശേഷം അന്നത്തിന് [3]ദൂരം രണ്ടായി. അതിൻെറ അർത്ഥമെന്താ? ഗോവിയും അന്നവും തമ്മിൽ നടക്കേണ്ടതൊന്നും നടന്നിട്ടില്ല...

''വിച്ചു, വിത്തെറിഞ്ഞാലുടൻ മുളയ്ക്കണമെന്നുണ്ടോ? പോട്ടെ. ഇനി, അഥവാ, നടക്കേണ്ടത് നടന്നിട്ടില്ലെങ്കിൽ... നടന്നോളും. താൻ വിഷമിക്കേണ്ട.''

''ഞാൻ പറഞ്ഞതെല്ലാം കേട്ടിട്ടും വിഷമം തോന്നുന്നില്ലേ?''

''എടോ, തൻെറ ഒരു പറച്ചിൽ കേട്ടാൽ ലോകത്തിലാദ്യം നടന്ന വിവാഹം ഇതാണെന്നു തോന്നും.''

''ശാമുമാമാ, അങ്ങ് എന്നെക്കാൾ ജ്ഞാനി! എൻെറ വിഷമവും ദുഃഖവും ഞാനറിയിക്കുന്നു. ഒരൊററക്കാര്യംകൂടി പറയാനുണ്ട്. അതിനാണ് അടിയന്തരമായി ഇങ്ങോട്ടു വിളിച്ചത്. ആ പടക്കംകൂടി എറിഞ്ഞേക്കാം.''

''താൻ ചൂടാകുന്നു!''

''ചൂടോ? ഒന്നു നോക്കിയാൽ ചൂടുതന്നെ. അന്നപൂർണ്ണിക്ക് അപസ്മാരരോഗമുണ്ട്... അറിയാമോ?...

ശാമു ഞെട്ടി.

''നീ എന്തായീപ്പറയുന്നത്! നിനക്കെങ്ങനെയറിയാം?''

അകത്തേക്കു നോക്കിക്കൊണ്ട് വിച്ചു വിളിച്ചു, ''എച്ചുമീ, സംഭാരം തയ്യാറായില്ലേ?''

''ദാ വരുന്നു.''

എച്ചുമി ഒരു [4]''വെങ്കലപ്പോഹിണി'' നിറയെ സംഭാരം കൊണ്ടുവന്നു.

ശാമു സംഭാരം വാങ്ങി.

വിച്ചു പറഞ്ഞു: ''എച്ചുമി, ഞാൻ മറേറക്കാര്യത്തെ... ററി പറയുകയായിരുന്നു... അന്നത്തിൻെറ രോഗവിവരം... നീതന്നെ ശാമുമാമാവിനോട് പറയൂ.''

എച്ചുമി തലകുനിച്ചു നിന്നു. അവൾക്ക് വിമ്മിട്ടം തോന്നി. ഇക്കാര്യം അടുക്കും ചിട്ടയുമായി എങ്ങനെ പറയാൻ?

''ചൊല്ല് എച്ചുമി!'' വിച്ചു പ്രോത്സാഹിപ്പിച്ചു.

മടിച്ചുനിന്ന എച്ചുമി പറഞ്ഞുതുടങ്ങി: ''മാമാ, ദൂരക്കാലത്ത് അന്നം ഇവിടെയാണ് തങ്ങുന്നത്. രണ്ടാംദൂരത്തിന് ഇവിടെ വന്നപ്പോൾ, ഒരു ത്രിസന്ധ്യയ്ക്ക് അന്നം പിടച്ചും വിറച്ചും തറയിലൊരു വീഴ്ച—വെട്ടിയിട്ടപോലെ. ഹോ! എത്രതവണ ഞാൻ മുഖത്തിൽ ജലം തളിച്ചെന്നോ? ആ പഴയ രാമച്ചവിശറികൊണ്ട് എത്രവട്ടം വീശിയെന്നോ! നുരയും പതയും കണ്ടപ്പോൾ എനിക്ക് കാര്യം മനസ്സിലായി. വളരെപ്പണ്ട്, എൻെറ കുട്ടിക്കാലത്ത്, വീട്ടിലെ അടിച്ചുതളിക്കാരി ഇങ്ങനെ വീണു. എൻെറ അമ്മ അന്നു പറഞ്ഞു: ''ശിവകോപം, ചുഴലി, അപസ്മാരം.''

എച്ചുമി, പഴങ്കഥ പറയാതെ! ഇവിടെ നടന്നതിനെപ്പററി പറയൂ.'' വിച്ചു ഇടപെട്ടു.

''എനിക്ക് എൻെറ രീതിയിലേ പറയാൻ പററൂ.''

''എച്ചുമി, അതാണ് ശരി... അങ്ങനെതന്നെയാ വേണ്ടത്.'' ശാമുഅയ്യർ പറഞ്ഞു.

എച്ചുമി തുടർന്നു: ''കുറെയേറെനേരം ചെന്നപ്പോൾ അന്നം കണ്ണുതുറന്നു. അപ്പോൾ...''

''പറഞ്ഞോളൂ.''

എച്ചുമി അഭിനയിച്ചുകാണിച്ചു. ''ദാ, ഇങ്ങനെയൊരു നില്പ്... [5] ശന്നതംപിടിച്ചവളെപ്പോലെ. പിന്നെ ചിലതു പറഞ്ഞു... ഉരുൾപൊട്ടുമ്പോലെ... എന്താണവൾ പറഞ്ഞത്.... ഭർത്താവും കുരങ്ങും ഒന്നുതന്നെ, ഒന്നുതന്നെ! അങ്ങനെ പലവട്ടം!''

''എന്നിട്ടോ?'' ശാമു തിരക്കി.

''കല്യാണത്തിന് സമ്മതംമൂളിയത് രക്ഷപ്പെടാനായിരുന്നത്രെ! ഭഗവതീശ്വരനിൽനിന്നും രക്ഷപ്പെടാൻ.''

''എന്നുവച്ചാൽ?'' ശാമു ചോദിച്ചു.

''ഇതെന്തു നാടകം, ഭഗവാനേ!'' എച്ചുമി മുകളിലേക്കു നോക്കി.

''ഉം... എല്ലാം പറയൂ!'' ശാമു തൻെറ ശിഖ ഒന്നുരണ്ടുവട്ടം അഴിച്ചുകെട്ടി.

''നിങ്ങൾക്കെല്ലാം അറിയാവുന്ന കാര്യം എന്നെക്കൊണ്ടെന്തിനു പറയിക്കുന്നു?''

''എന്തായിത്, എച്ചുമി?'' വിച്ചുവിന് ശുണ്ഠി വന്നു.

''പിള്ളെയാർകോവിലിലെത്തുന്ന അമ്യാർമാർക്കുള്ള അറിവുപോലും പാളസ്സാറുടുത്തു നടക്കുന്ന ആണുങ്ങൾക്കില്ലെന്നോ?'' എച്ചുമിയുടെ ശബ്ദം ഉയർന്നു.

''എച്ചുമി, [6]പുതിർ എന്തിന്? കാര്യം പറയൂ.'' ശാമുഅയ്യർ വിനീതനായി.

''നെട്ടൂർമഠം ബാങ്ക് പൊളിഞ്ഞതെങ്ങനെ?'' എച്ചുമി ചോദിച്ചു.

''വേദനാരായണൻെറ കാലക്കേട്! മറെറന്ത്!'' ശാമുവിൻെറ വാക്കുകളിൽ നീരസം കലർന്നു.

''പുണ്ണിൽ എന്തിന് വർണ്ണക്കടലാസൊട്ടിക്കുന്നു, ശാമുമാമാ? നടന്നകാര്യം പറയാനാവശ്യപ്പെട്ടു. ഞാൻ അനുസരിച്ചു... അത്രയുള്ളൂ. അന്നം പറഞ്ഞത് ഞാൻ പകർത്തുന്നു. പാടില്ലേ? നിറുത്തിയേക്കാം.''

''തുറന്ന് ചൊല്ല്, എച്ചുമി!'' വിച്ചു പറഞ്ഞു.

''ചൊല്ല്!'' ശാമു അഭ്യർത്ഥിച്ചു.

''കാര്യസ്ഥൻ വെള്ളോടിയെയും അയാളുടെ സഹോദരി രാധയെയും ഞാൻ കണ്ടിട്ടില്ല. കാണുകയും വേണ്ട. രാധയ്ക്ക് ഭഗവതീശ്വരൻ വാരിക്കോരിക്കൊടുത്തു... അതുകൊണ്ടാണ് ബാങ്ക് പൊളിഞ്ഞത്.''

[7] ''തപ്പ്!'' ശാമു ഇടഞ്ഞു.

''തപ്പെങ്കിൽ തപ്പ്! മാമാ എന്താ സംഭാരം കുടിക്കാത്തത്?'' എച്ചുമി ചോദിച്ചു.

''എനിക്കു വേണ്ട.''

''വേണ്ടെങ്കിൽ വേണ്ട. ഞാൻ പോകുന്നു.''

''എവിടെപ്പോകുന്നു? നില്ക്കവിടെ! ശാമുമാമാവിനെ ധിക്കരിക്കയോ?'' വിച്ചു കയർത്തു.

പുതിയൊരു തൻേറടത്തോടെ എച്ചുമി പറഞ്ഞു: ''ഞാൻ മിണ്ടാപ്രാണി. മിണ്ടാൻ ഉത്തരവായി. മിണ്ടിത്തുടങ്ങി. സത്യമെന്നാൽ തുറന്നുകാട്ടലല്ലേ? ഒരു ഭഗവദ്ഗീതക്ളാസിൽ ഈ മാമാ പറഞ്ഞ വാചകമാണിത്. സത്യം വേണ്ടേ? എങ്കിൽ അതിനെ [8]കോശാപ്പുടവയും [9] പഞ്ചഗവ്യവുംകൊണ്ട് പൊതിയാം... അസത്യമാക്കാം.''

[10] ''മന്നിച്ചുക്കോ, എച്ചുമി,'' ശാമുവിൻെറ ശബ്ദം ഇടറി.

എച്ചുമി വല്ലാതായി. അവശ ചേലത്തുമ്പുകൊണ്ട് കണ്ണുതുടച്ചു.

''എച്ചുമി, ഞാനു ഈ സംഭാരം മുഴുവൻ കുടിച്ചോളാം... പറയാനുള്ളതെല്ലാം നീ പറയണം.'' ശാമു പറഞ്ഞു.

ചാട്ടുളിയേറുപോലെ എച്ചുമി പറഞ്ഞു: ''എൻെറ [11] ആമ്പടയാനും ശാമുമാമയും പാവം ഗോവിയെ കുഴിയിൽ ചാടിച്ചു.''

ശാമുഅയ്യർ സംഭാരം കുടിച്ചുതുടങ്ങി.

''ശാമുമാമാ, ഗോവിയും മാമായും ഒന്നിച്ച് തൊപ്പിയിട്ടു. ''ജ്ജേ'' വിളിച്ചു. മാമ പിന്തിരിഞ്ഞു. ഗോവി നിന്നിടത്തുനിന്നു. അതൊരു വലിയ തൻേറടമല്ലേ? ''ജ്ജേ'' വിളിയുടെ തെററും ശരിയും കുറിക്കാൻ ഞാൻ ആളല്ല.... എനിക്കെന്തറിയാം! എൻെറ വാക്കിനെന്തു വില? ഞാൻ പട്ടത്തിപ്പെണ്ണ്! എനിക്ക് സ്വാതന്ത്ര്യമുണ്ടോ? കോശാപ്പുടവയുടുത്തു നടക്കുന്ന ബ്രാഹ്മണസ്ത്രീക്ക് നിത്യമായ ചങ്ങലതീർത്ത മുനിയാര്, സ്മൃതിയേത്? മാമാ, തൻേറടിയായ ഗോവിയെ നിങ്ങൾ കശക്കിയെറിഞ്ഞിരിക്കുന്നു. ച്ഛി!''

നിമിഷനേരത്തെ മൗനത്തിനുശേഷം എച്ചുമി തുടർന്നു: ''ആ കർമ്മത്തിൽ എനിക്കുമില്ലേ പങ്ക്? ഗോവിയെ കുരുക്കാൻ ഞാനും കൂട്ടുകൂടിയില്ലേ? വക്കീൽ സുബ്ബരാമയ്യർ വേണ്ടാതനം പറഞ്ഞപ്പോൾ ദീക്ഷിതരുടെ വിരലെഴുത്തിന് ഈ മാമാ കൈനീട്ടിക്കൊടുത്തു.... വീമ്പ് പറഞ്ഞു... നെട്ടൂർമഠത്തിലെ അന്നപൂർണ്ണിയെ ഇവിടത്തെ അംശമാക്കാമെന്ന്! ഹോ! പരിപൂർണ്ണവിജയം, നമുക്ക്! ഗോവി, പാവം, തോററുനില്ക്കുന്നു.''

കിതപ്പോടെ എച്ചുമി തെല്ലിട നിന്നു.

അവളുടെ ശബ്ദം താഴ്ന്നു. പതിഞ്ഞമട്ടി

ലവൾ പറഞ്ഞു:

"മാമാ, പണ്ടൊരു കഥകളിപ്പദം പാടിയതോർക്കുന്നോ? വിഷ്ണുരമയ്ക്ക് നിശയ്ക്ക് ശശാങ്കൻ... എന്നോ മറേറാ. നാം ചേർത്തു വച്ചത് ചേർത്തുകൂടാത്തതിനെയാണ്. ദീക്ഷിതർ നിങ്ങൾക്കെല്ലാം വലിയ ആൾ. അറിവുള്ളയാൾ എന്ന നിലയ്ക്ക് എനിക്കും അദ്ദേഹം വലിയ മനുഷ്യൻതന്നെ. പക്ഷേ, ഒരു പുരുഷനെന്നനിലയിൽ, ഭർത്താവെന്ന നിലയിൽ ദീക്ഷിതർ വലിയ വട്ടപ്പൂജ്യമല്ലേ? ദീക്ഷിതർക്ക് ആരും കോവിലുണ്ടാക്കേണ്ട. കോവിലുണ്ടാക്കി പ്രതിഷ്ഠിക്കേണ്ടത് എൻെറ ശിവകാമി അക്കയെയാണ്..." എച്ചുമി വിതുമ്പിനിന്നു.

ശാമുവിൻെറ തലകുനിഞ്ഞു. അയാൾ പിറുപിറുത്തു. "പറയൂ... തുറന്നുപറയൂ.... ഒട്ടും മയപ്പെടുത്തേണ്ട."

"കാഞ്ചികാമാക്ഷിയായിരുന്നു കാമി അക്കയുടെ ജ്വാല. എൻെറ ഹൃദയത്തിലെ ജ്വാല എന്നെന്നും ശിവകാമിഅക്കതന്നെ. അതുകൊണ്ടാണ് ഞാൻ ദീക്ഷിതർഭവനത്തിലേക്ക് പകർച്ച അയയ്ക്കുന്നത്... ഓ, ഇപ്പോഴും കാര്യസ്ഥൻ വെള്ളോടിയുടെ സഹോദരിയല്ലേ നെട്ടൂർമഠം ഭരിക്കുന്നത്! ഉം... പഴങ്കഥ പറയാം. വേദൻ ആത്മഹത്യ ചെയ്തു. രമണി ചേന്ദമംഗലത്തിലേക്കു പോയി—അച്ഛൻ പരശുരാമയ്യരുടെ സംരക്ഷണം തേടി. അന്നം നെട്ടൂർമഠത്തിൽ ആരുമാരുമല്ലാതായി. ഒരുനാൾ..."

എച്ചുമി ഇറയത്തിൽ ചടഞ്ഞിരുന്നു.

"ഒരുനാൾ?" ശാമു ചോദിച്ചു.

"ഒരുനാൾ... വേദനാരായണനും രമണിയും പണ്ട് ഉപയോഗിച്ചിരുന്ന കിടക്കറയിൽ രമണിയുടെ വീണതേടി, അന്നം ചെന്നു. അവൾ എന്താ കണ്ടത്? കിടക്കയിൽ ഭഗവതീശ്വരനും രാധയും! അന്നാണത്രെ അന്നപൂർണ്ണി രക്ഷപ്പെടാൻ തീരുമാനിച്ചത്... ഭർത്താവ് കുരങ്ങായാലും! ഇനി ഞാനെന്തു പറയാൻ! പറഞ്ഞതു തന്നെ കൂടുതലായിപ്പോയി."

"പറഞ്ഞോ, എച്ചുമീ!" വിച്ചു അനുവദിച്ചു. "വെക്കം!"

വിച്ചു ശാമുവിനെ നോക്കി. "വിവരം മനസ്സിലായോ"?

"ഇല്ല."

"ശാമുമാമ, എങ്കിൽ ത്തുറന്നങ്ങു പറയാം. അന്നം ഇന്നോളം ഗോവിക്ക് വിധേയയായിട്ടില്ല. അവൾ എച്ചുമിയോട് തുറന്നുപറഞ്ഞ കാര്യമാണിത്. അന്നം ഗോവിയെ[13] കൊട്ടയാട്ടുന്നു. അവൾ പറഞ്ഞതനുസരിച്ചില്ലെങ്കിൽ തൊടാൻ സമ്മതിക്കില്ല."

"അവൾക്കെന്താ വേണ്ടത്, വിച്ചൂ?"

"ഓടിപ്പോകണം. ഈ ജില്ലയിൽ കഴിയുന്നത് അപമാനമാണത്രെ. ദീക്ഷിതരുടെ വീടും അവളുടെ മഞ്ഞൾക്കാണിയും വിററാൽ പണമുണ്ടാകും. ഇവിടത്തെ നെട്ടൂർമഠം നശിച്ചിരിക്കുന്നു. രമണിമന്നിയെ കാണണം, ചേന്ദമംഗലത്തിനടുത്ത് പുത്തൻ നെട്ടൂർമഠം ഉണ്ടാക്കണം. തല നിവർത്തിപ്പിടിച്ച് ജീവിക്കണം. ഇത് നടപ്പില്ലേ? എങ്കിൽ വേദൻെറ പിന്നാലെ പോകാൻ വേണ്ടത്ര വൈരം അവളുടെ ചെവിത്തുമ്പിലും മൂക്കിൻതുമ്പിലും ഉണ്ടത്രെ."

ശാമുഅയ്യർ മിച്ചം സംഭാരം കുടിച്ചുതീർത്തു.

"വിച്ചൂ, സംഗതി കുഴഞ്ഞല്ലോ."

"മാമാ, നമുക്ക് ഗോവിയെ കാണാം. തുറന്നു സംസാരിക്കാം. അവനും ചിലത് പറയാൻ കാണുമല്ലോ."

ശാമു നെററിയിൽ, കൈപ്പടം ചേർത്തു, അമർത്തിപ്പിടിച്ചു. "പിച്ചൻെറ ഔദാര്യം കൊണ്ടുമാത്രം മടക്കിക്കിട്ടിയ ദീക്ഷിതർഭവനം വില്ക്കാനോ!"

"വരൂന്ന്! നമുക്കൊന്നു നടക്കാം... ഒന്നാലോചിക്കാം."

"തെററില്ല. ഇറങ്ങാം, വിച്ചു! ഗോവിയെ കണ്ടുകളയാം."

അവർ ദീക്ഷിതർഭവനത്തിലെത്തി.

ഗോവി അവിടെയില്ലായിരുന്നു.

ദീക്ഷിതർ ഉറങ്ങുകയായിരുന്നു—ശവം പോലെ.

അന്നം നിഴലുകളുടെ മറവിൽനിന്നിറങ്ങി വന്നു.

"ഗോവി എവിടെ?" വിച്ചു ചോദിച്ചു.

"അറിഞ്ഞുകൂടാ," അന്നം പറഞ്ഞു.

ഗോവി പൊള്ളാച്ചിയിലായിരുന്നു.

പിച്ചൻ അവനെ സ്നേഹപൂർവ്വം സ്വീകരിച്ചു.

"ഗോവി, നിൻെറ വിവാഹവേളയിൽ ആദ്യം ഹാജർവയ്ക്കാൻ ആഗ്രഹിച്ചവനാണ് ഞാൻ. വരാൻ കഴിയുമായിരുന്നു. പക്ഷേ, വന്നില്ല. നിൻറച്ഛനോട് എനിക്ക് പകയുണ്ടായിട്ടല്ല. അതിൻെറ മൂർച്ച എന്നേ തേഞ്ഞുപോയി! എങ്കിലും ശങ്ക തോന്നി. എന്നെക്കാണുമ്പോൾ ദീക്ഷിതർ കയർത്താലോ? ഞാനും വല്ലതുമൊക്കെ പറഞ്ഞുപോയാലോ? അങ്ങനെ കല്യാണമുഹൂർത്തം അലങ്കോലപ്പെട്ടാലോ? ആ ഭയം എന്നെയിവിടെ തളച്ചിട്ടു... പോട്ടെ... ഞാൻ നിനക്കും നിൻെറ പെണ്ണിനും ചില്ലറ സാമാനമയച്ചിരുന്നു."

"കിട്ടി, ചിററപ്പാ."

"നിനക്കിണങ്ങിയ സുന്ദരിപ്പെണ്ണാണ് അന്നം, എന്നു ഞാൻ വിചാരിക്കുന്നു. പൊരുത്തപ്പെട്ട പെണ്ണിനെ കിട്ടാൻ ഭാഗ്യം ചെയ്യണം. പങ്കനും കുങ്കനും നിന്നെക്കാൾ പ്രായമായി. രണ്ടാളും ഇപ്പോൾ മദിരാശിയിലാണ്. അവിടത്തെ ഏർപ്പാടെല്ലാം പൂർത്തിയായാൽ അവരുടെ കല്യാണക്കാര്യം ആലോചിക്കണം.... ഓ, അവർക്ക് അബ്രാഹ്മണ വർഗ്ഗത്തിൽനിന്നേ പെണ്ണുകിട്ടൂ. ജാതിയെന്തുമാകട്ടെ... അനുസരണശീലമുള്ള കുട്ടികളെ കിട്ടിയാൽ മതിയായിരുന്നു. പെണ്ണ് നന്നായാലേ കുടുംബത്തിന് ശ്രേയസ്സുണ്ടാകൂ..."

പെട്ടെന്ന് പിച്ചൻ ചിരിക്കാൻ തുടങ്ങി—ഒരു വലിയ തമാശകേട്ടവനെപ്പോലെ.

"ചിററപ്പാ, എന്താ ചിരിക്കുന്നത്?"

"ഞാൻ എന്തൊക്കെയോ പറഞ്ഞില്ലേ? ചിട്ടപ്പടി പറയേണ്ട വാചകങ്ങൾ. ഒന്നു നോക്കിയാൽ ഇത്തരം ചൊല്ലുകൾക്ക് വല്ല അർത്ഥവുമുണ്ടോ? അങ്ങനെ തോന്നിയപ്പോൾ ചിരിവന്നു. ഗോവി, പുരുഷൻെറ പ്രയത്നമാണ് ശ്രേയസ്സിൻെറ ഉറവിടം. എനിക്ക് ശ്രേയസ്സുണ്ടാക്കിയത് എൻെറ മൂത്താച്ചിയാണോ?"

പെട്ടെന്ന് ഗോവി പിച്ചൻെറ കാൽച്ചുവട്ടിൽ വീണു.

"എഴുന്നേല്ക്കെടാ!" പിച്ചൻ പറഞ്ഞു.

ഗോവി എഴുന്നേററു. അവൻെറ കണ്ണുകളിൽനിന്നും നീർച്ചാലുകൾ ഒഴുകി.

"എന്താ ഗോവി?"

"ഞാനിവിടെ താമസിച്ചോട്ടെ?"

"നീയും അന്നപൂർണ്ണിയും....?സമ്മതം."

"ഞാൻ മാത്രം."

"എന്താടാ ഈ പറയുന്നത്? നിനക്ക് എന്നുമിവിടെ സ്ഥാനമുണ്ട്... നിനക്കും അവൾക്കും. നീമാത്രം ഇവിടെ താമസിക്കാനോ? നീ ഒററത്തടിയല്ല. നിന്നെ അന്നം കാത്തിരിക്കുന്നില്ലേ?"

ഗോവി തേങ്ങിക്കരഞ്ഞു.

"ഗോവി, നീയെന്താ ഭീരുവിനെപ്പോലെ പെരുമാറുന്നത്?"

"ഞാൻ ഭീരുവാണ്... തോററവനാണ്."

"മനസ്സിലായില്ല. തുറന്നുപറ!"

"എനിക്ക് ധൈര്യമില്ല."

"എന്തു കുന്തമായാലും ശരി, നിനക്കെന്നോടു പറയാം."

"അന്നപൂർണ്ണി എനിക്കിണങ്ങിയ പെണ്ണല്ല, ചിററപ്പാ!"

"എന്ത്!"

"ഞാനവളെ വിവാഹംകഴിച്ചു. ആ അർത്ഥത്തിൽ മാത്രം അവൾ എൻെറ ഭാര്യയാണ്. പക്ഷേ..."

"പറയെടാ! ഞാനാണ് ചോദിക്കുന്നത്."

"ചിററപ്പനോട് ഞാനെങ്ങനെ പറയും?"

പിച്ചൻ ഗോവിയെ തുറിച്ചുനോക്കി. "എടാ, ഞാൻ ഒരു പച്ചമനുഷ്യനാണ്. ഞാൻ ചോദിക്കട്ടെ... കിടക്കറബന്ധം ഇനിയും ഉണ്ടായിട്ടില്ലെന്നാണോ നീ സൂചിപ്പിക്കുന്നത്?"

ഗോവി തലതാഴ്ത്തി.

പിച്ചൻ എഴുന്നേററു. ചുവരിൽ തറച്ചിരുന്ന ലോക്കർ തുറന്നു. മദ്യക്കുപ്പിയെടുത്തു.

ചുവരിൽ നോക്കി, പുറംതിരിഞ്ഞുനിന്നുകൊണ്ട് പിച്ചൻ ചോദിച്ചു: "എന്താ കാരണം? നിനക്ക് ശാരീരികമായ ദൗർബല്യം വല്ലതും...?"

"ഇല്ല."

"പിന്നെന്താണ് കാരണം?"

"എന്നുചോദിച്ചാൽ..."

"അതുതന്നെയാ ചോദിച്ചത്." പിച്ചൻ കുപ്പിയും ഗ്ളാസ്സുമായി പഴയ സ്ഥാനത്ത് വന്നിരുന്നു.

പിച്ചൻെറ സമ്മർദ്ദത്തിനു കീഴ്പ്പെട്ട ഗോവി, ഒരുതരത്തിൽ, പ്രശ്നത്തിൻെറ മറനീക്കി.

—സ്പർശിക്കാൻപോലും സമ്മതിക്കാതെ അന്നപൂർണ്ണി അനേകരാത്രികൾ അകന്നിരുന്നു. അച്ഛൻ അപ്പുറത്തു കിടക്കുന്നുവെന്നാണ് കാരണമായി പറഞ്ഞത്. ഇപ്പോൾ അവൾ മനസ്സിലിരിപ്പ് എന്താണെന്ന് വെളിപ്പെടുത്തിയിരിക്കുന്നു. ശേഖരീപുരത്തിലെ വീടും അവളുടെ മഞ്ഞൾക്കാണിയും വിററിട്ട് ജില്ലവിടണംപോലും! ചേന്ദമംഗലത്തേക്കു പോകണം. അതു നടന്നാലേ അവൾ കീഴടങ്ങൂ... ഭഗവതീശ്വരനെ അവൾ വെറുക്കുന്നു. എന്നെ വിവാഹം കഴിച്ചതുതന്നെ ഏട്ടനിൽനിന്നും രക്ഷപ്പെടാനാണത്രെ.

ഒന്നും മിണ്ടാതെ പിച്ചൻ പലവട്ടം ഗ്ളാസ് നിറയ്ക്കുകയും കാലിയാക്കുകയും ചെയ്തു.

"ചിററപ്പാ, ഞാനെന്തു ചെയ്യണം?"

"അത് തീരുമാനിക്കേണ്ടത് നീയല്ലേ?"

"എനിക്ക് ഒരു തീരുമാനമെടുക്കാൻ കഴിയുന്നില്ല, ചിററപ്പാ!"

പിച്ചൻ പിന്നെയും കുടിച്ചു. പരസ്പരബന്ധമില്ലാത്ത പലതും പറഞ്ഞുതുടങ്ങി.

"നീ ഭീരുവാകുന്നതെന്തിനാടാ? എടാ, രംഗജ്ജടാവല്ലഭർക്ക് രണ്ടു സന്തതികളുണ്ടായി—നിൻറച്ഛനും ഞാനും! പെററമ്മയെ ഞാൻ കൊന്നുവെന്നാണ് കഥ. ഞാൻ പിഴച്ചവൻ! മഹാപെഴ! നിൻറച്ഛൻ നേർവഴിക്കു നടന്നു. എന്തോന്നാണെടാ ഈ നേർവഴി? ഞാൻ സർവ്വ പാലക്കാടൻ പട്ടന്മാരെയും വെല്ലുവിളിക്കുന്നു—ഇറച്ചി തിന്നുന്ന, കള്ളു കുടിക്കുന്ന ഞാൻ! ആ പട്ടരുകൂട്ടമെവിടെ, ഞാനെവിടെ! അവനെല്ലാം അഴുക്കപ്പൂണൂൽ തിരുമ്മിക്കൊണ്ട്, അലസനായി, ഭൂമിക്കു ഭാരമായി ജീവിക്കുന്നു. ഞാനോ? പണിയെടുക്കുന്നു. പലർക്കും പണികൊടുത്തിരിക്കുന്നു. മദിരാശിയിലെ ഏർപ്പാടുകൾ പൂർത്തിയായാൽ എനിക്ക്, ചുരുങ്ങിയത്, നൂററമ്പതുപേർക്കെങ്കിലും തൊഴിൽ നല്കാൻ കഴിയും. എൻെറ പ്രയത്നം നൂററമ്പതു കുടുംബങ്ങൾക്ക് വയറ് കഴുകിപ്പോകാൻ അവസരം നല്കും... ഉം! എനിക്ക് എൻേറതായ കട്ടിയും ത്രാസും. എൻെറ ത്രാസിൽ ഞാൻ നല്ല ഘനത്തോടെ തൂങ്ങുന്നു. ഞാൻ, അടിച്ചോടിക്കപ്പെട്ട കോമാളി, എൻെറ പ്രതീക്ഷകൾക്കപ്പുറം വളർന്നു; വിജയിച്ചു. മൂത്താച്ചിയിൽ പങ്കനെയും കുങ്കനെയും ഉണ്ടാക്കിയതല്ല എൻെറ മഹത്ത്വം. നിൻെറ അമ്മയുടെ നല്ല മനസ്സിൻെറ പ്രകാശം എനിക്ക് അക്കാലത്ത് വലിയൊരാശ്വാസമായിരുന്നു... ഇരുട്ടിനെ നേരിടാൻ എന്നെ സഹായിച്ചത് ആ പ്രകാശമാണ്.... പിന്നെ.... എടാ... ഞാനും നിൻറച്ഛനെപ്പോലെ രംഗജ്ജടാവല്ലഭരുടെ തുടയിടുക്കിൽനിന്നും ജനിച്ചവനാണ്. ബീജഗുണം എനിക്കുമില്ലേ?"

പിച്ചൻ ഭ്രാന്തനായി മാറുകയായിരുന്നോ?

ഗ്ളാസ് വീണ്ടും നിറച്ചുകൊണ്ട് പിച്ചൻ തുടർന്നു: "നിൻെറ അന്നത്തിനെന്തുവേണം? ഈ ജില്ലവിട്ട് പോകണം, അല്ലേ? ഈ ഗോപുരത്ത്കള്ളൻ മദിരാശിയിൽ മഹാസാമ്രാജ്യം ഉണ്ടാക്കാൻ പോകുന്നു. പണം എനിക്കൊരു പ്രശ്നമല്ല. നീയും അന്നവും എൻെറകൂടെ വാ! നിനക്കും അന്നത്തിനും ഈ ചിററപ്പൻ കൊട്ടാരമുണ്ടാക്കിത്തരാം."

"ചിററപ്പാ, ഇങ്ങനെയൊക്കെപ്പറഞ്ഞാൽ—"

"ഞാൻ നിന്നോടു പറയുന്നു. നീ അന്നത്തിനോടു പറയണം. എടാ, പന്ത്രണ്ട് പതിമ്മൂന്ന് പതിന്നാല് വയസ്സു തികയാത്ത പെണ്ണിനെ ഉപദേശിക്കാൻ—തിരുത്താൻ—നിനക്കാവില്ലേ, ഭീരു!"

ഗോവി ഒന്നും പറഞ്ഞില്ല.

"എടാ, ഇപ്പോൾ തോല്ക്കുന്നത് ഈ ചിററപ്പനാണ്. പങ്കനെയും കുങ്കനെയുംകാൾ നിന്നെ ഇപ്പോഴും സ്നേഹിക്കുന്നു ചിററപ്പൻ. നീ മഹാകേമനാകുമെന്ന് ഞാൻ വിചാരിച്ചു. ശിവകാമിമന്നിയും വിചാരിച്ചു. ഓ, നീ ശുംഭൻ! അതോ ഞാനോ?"

"ചിററപ്പാ!"

"നിറുത്ത്!" പിച്ചൻ അലറി.

"ചിററപ്പാ, ഞാൻ നിസ്സഹായൻ. ഒരുഭാഗത്ത് വേട്ടപെണ്ണ്... മറുഭാഗത്ത്..."

"എന്തോന്ന് മറുഭാഗത്ത്? എടാ, നീ ഒരു പുരുഷനല്ലേ? നിനക്ക് ദീക്ഷിതരിലൂടെ ഒലിച്ചിറങ്ങിവന്ന രംഗജ്ജടാവല്ലഭരുടെ ബീജശക്തയില്ലേ?"

"ഞാനെന്തു ചെയ്യണം, ചിററപ്പാ?"

"ച്ഛരി! നീ വീണ്ടും അത് ചോദിക്കുന്നു. നീ എന്തുചെയ്യണം? എനിക്കറിയില്ല. ഞാൻ നിൻെറ ചോദ്യത്തിന് നേരിട്ടൊരുത്തരം പറയേണ്ട കാര്യമില്ല. എങ്കിലും, നിനക്ക് സമാധാനം കിട്ടുമെങ്കിൽ, ഞാൻ വളച്ചുകെട്ടി ഒരു ഉത്തരം പറയാൻ ശ്രമിക്കാം."

"പറയൂ, ചിററപ്പാ."

"പറയാം... നീ ഒരു ഉറപ്പു പറയുമെങ്കിൽ."

"എന്ത്?"

"മനസ്സ് അടുക്കളയിലെ സേവനാഴിയാവരുത്. വെന്ത അരിയുണ്ട സേവനാഴിയിലിടുന്നു. സർവ്വശക്തിയുമുപയോഗിച്ച് നാഴിയുടെ അടപ്പും തണ്ടും താഴേക്കിറക്കുമ്പോൾ ഉടൽ വിയർക്കുന്നു. നാഴിയുടെ ചുവടെയുള്ള അനേകം സുഷിരങ്ങളിലൂടെ അരിയുണ്ട നൂലുകളായി ഇറങ്ങിവരുന്നു. നൂലുകൾക്ക് ദാർഢ്യമുണ്ടോ? വെന്ത അരിയുണ്ടയ്ക്ക് അവയെക്കാൾ ദാർഢ്യമുണ്ടായിരുന്നു. നീ നൂലോ, വെന്ത അരിയുണ്ടയോ?"

ഗോവിയുടെ നാവുയർന്നില്ല.

"നിനക്ക് ഉത്തരമില്ലേടാ, ഭീരു? ഞാൻ ഈ കുപ്പിയും തീർത്തിട്ട്, പുതിയ കുപ്പി എടുക്കാൻ പോവുകയാണ്... പറഞ്ഞേക്കാം, എൻെറ വളച്ചുകെട്ടിയുള്ള ഉത്തരം. നിൻെറ സ്ഥാനത്ത് ഞാനായിരുന്നെങ്കിൽ, എനിക്ക് നിൻെറ പ്രായമായിരുന്നെങ്കിൽ, എൻെറ വധു ദേവസ്ത്രീയും ഭൂലോകസുന്ദരിയും ആണെങ്കിൽപ്പോലും, ഞാൻ ശേഖരീപുരത്തെ വീട് വില്ക്കുകയില്ല— സത്യം, സത്യം, സത്യം!"

അപ്പോഴും ഗോവി നിശ്ശബ്ദനായിരുന്നു.

"എടാ, ഗോവി, ശേഖരീപുരത്തിലെ ആ തൊഴുത്ത് എൻെറ കോവിലാണെടാ! മന്നി ശിവകാമിയൊന്നിച്ച് ഞാൻ നാടകംകളിച്ച അരങ്ങ്... കോവിൽ! അവിടെവച്ചാണ് ഞാൻ ഗോപുരത്ത്കള്ളനായത്. നീ കൊച്ചായിരുന്നപ്പോൾ ആ കോവിലിൽ ഞാൻ വന്നു... കള്ളനെപ്പോലെ. നിൻെറ കുഞ്ഞിക്കൈയിൽ വളയടുക്കാൻ! അതുകൊണ്ടാണെടാ, ദുരഭിമാനിയായ നിൻെറ അച്ഛനറിയാതെ സുബ്ബരാമൻ ചീങ്കണ്ണിയിൽനിന്നും ഞാൻ ആ കോവിൽ വീണ്ടെടുത്തത്. അത് വില്ക്കാനോ?"

പിച്ചൻ എഴുന്നേററില്ല. പുതിയ കുപ്പി എടുത്തില്ല. കാലിയായിക്കഴിഞ്ഞിരുന്ന കുപ്പി തലതിരിച്ചുപിടിച്ചു. കുപ്പിയുടെ പൃഷ്ഠത്തിൽ തട്ടി: അവസാനത്തെ തുള്ളിയെ വെളിയിൽ ച്ചാടാൻ പ്രേരിപ്പിക്കുന്നപോലെ.

ഗ്ളാസ്സിൽ ഒരിററു വീണുവോ?

ജുബ്ബക്കീശയിൽനിന്നും പിച്ചൻ തീപ്പെട്ടിയെടുത്തു. കത്തിച്ച കൊള്ളി കുപ്പിയിലിട്ടു.

നേരിയ ശബ്ദത്തോടെ കുപ്പിക്കകത്ത് നീലവെളിച്ചം ഉയർന്നു—

ശ്-ഫൂ!

പിച്ചൻ ആടിയാടിയെഴുന്നേററു.

"ഗോവി, ഭീരു! പോ! പോ! പോകാൻ!"

"ചിററപ്പാ..."

പിച്ചൻെറ വാക്കുകൾ അസ്പഷ്ടമായിരുന്നു.

"പോ! ഭീരു! നിൻെറ സ്ഥാനത്ത് ഞാനായിരുന്നെങ്കിൽ ഞാൻ അന്നത്തിനെ ബലാത്സംഗം ചെയ്തേനെ! പോ! ഇനി ഇവിടെ വന്നുകൂടാ. എന്നെ മറന്നേക്ക്!"

(തുടരും).



1 ഏകാദശിവ്രതം = ഏകാദശിനാളുകളിൽ ഭക്ഷണം കഴിച്ചുകൂടാ
2 മോർകുഴമ്പ് = മോരുകൂട്ടാൻ
3 ദൂരം = തീണ്ടാരി
4 വെങ്കലപ്പോഹിണി = ഒരുതരം പാത്രം
5 ശന്നതം = പ്രേതാവേശം
6 പുതിർ = കടങ്കഥ
7 തപ്പ് = തെററ്
8 കോശാപ്പുടവ = 18 മുഴം ചേല
9 പഞ്ചഗച്ഛം = പാളസ്സാർ
10 മന്നിച്ചുക്കോ = ക്ഷമിക്ക്
11 ആമ്പടയാൻ = ഭർത്താവ്
12 വെക്കം = നാണം
13 കൊട്ടയാട്ടുന്നു = പാവകളിപ്പിക്കുന്നു

# പരിണാമം

## അദ്ധ്യായം തൊണ്ണൂററിയഞ്ച്

പുഴക്കരയിലേക്കു പോകുന്ന ഇടവഴിയുടെ തിരിവിൽ കാറുനിന്നു. പുറത്തിറങ്ങിയ പാർട്ടി സെക്രട്ടറി ജനലിൻറടുത്തുവന്ന് എന്നോടു പറഞ്ഞു: "ധൈര്യമായിട്ടിരിക്കൂ. എല്ലാം ശരിയാകും."

എന്താണതിനു മറുപടി പറയേണ്ടതെന്ന് എനിക്കറിയില്ലായിരുന്നു.

"പറഞ്ഞതൊക്കെ ഓർമ്മയുണ്ടല്ലോ?" അദ്ദേഹം ഡ്രൈവറോടു ചോദിച്ചു.

"ഓ" ഡ്രൈവർ പറഞ്ഞു.

"വാതിൽ തുറന്നാലുടൻ ചാക്കിടണം." കിളിയോടായിരുന്നു ഈ നിർദ്ദേശം.

"വോ" മുഖത്തുനിന്ന് തൊപ്പി മാററിയിട്ട് കിളി പറഞ്ഞു.

അദ്ദേഹം ഇരുട്ടിൽ മറഞ്ഞപ്പോൾ ജനലിലൂടെ തല പുറത്തിട്ട് അദ്ദേഹം പോയവഴിയേ നോക്കിക്കൊണ്ടിരുന്നു ടോമി. ഡ്രൈവർ കാറു സ്ററാർട്ടാക്കി.

എസ്റ്റേറ്റിൻെറ മതിലിനടുത്ത് എത്തുമ്പോൾ കുട്ടമ്പിള്ളയെ അലേർട്ട് ചെയ്യാൻ ഹോണടിക്കണമെന്ന കാര്യം ഡ്രൈവർ മറന്നുപോയി.

"ഹോണടിക്കണില്ലേ?" ഞാനോർമ്മിപ്പിച്ചു.

'അയ്യോ സാറേ'യെന്നുപറഞ്ഞ് ഡ്രൈവർ ഹോണടിച്ചപ്പോഴേക്കും വണ്ടി ഗേററിലെത്തിയിരുന്നു.

ഹെഡ്‌ലൈററണയ്ക്കാതെതന്നെ കാറു നിറുത്തി.

ഞങ്ങളെ പ്രതീക്ഷിച്ചിരിക്കുകയായിരുന്നോ അവർ?

കാറെത്തി നിമിഷങ്ങൾക്കകം ഗേററു തുറക്കാനുള്ള ആളെത്തി. അത് കേണലിൻെറ ജോലിക്കാരിലൊരാളായിരുന്നു. കുറുമാറിയവരിൽ ഒരുത്തൻ.

അവൻെറകൂടെ ഒരു അൽസേഷ്യനുണ്ടായിരുന്നു. അൽസേഷ്യൻെറ വാറ് വലതുകൈയിൽപ്പിടിച്ച് ഇടതുകൈകൊണ്ട് ലൈററണയ്ക്കാൻ ആംഗ്യം കാട്ടി. ലൈററണച്ചു കഴിഞ്ഞപ്പോൾ അവൻ കാറിൻെറനേരെ ടോർച്ചടിച്ചു.

ടോമിയെയായിരിക്കണം അവനാദ്യം കണ്ടിരിക്കുക. ചില്ലിൻറടുത്തായിരുന്നു ടോമിയുടെ മുഖം. കൂടെവന്ന അൽസേഷ്യനും ടോമിയെ കണ്ടു. അതായിരിക്കണം അൽസേഷ്യൻ വാറ് പിന്നോട്ടു വലിക്കാൻ തുടങ്ങിയത്.

"കാറുപോട്ടെ," ജോലിക്കാരൻെറ പിന്നിലെ ഇരുട്ടിൽനിന്ന് വേറാരോ ഉത്തരവിട്ടു. "ലൈററിടരുത്. നേരെ മുററത്തേക്ക് വിട്ടോ."

അപ്പോൾ എസ്റ്റേറ്റും ബംഗ്ളാവും കുററാക്കുററിരുട്ടിലായിരുന്നു. പലയിടത്തുനിന്നുമായി നായകൾ കുരയ്ക്കാൻ തുടങ്ങി.

ബംഗ്ളാവിൻെറ മുററത്തുകൊണ്ടുവന്ന് കാറുനിറുത്തി. അഴിച്ചുവിട്ടിരിക്കുന്ന നായകളെയായിരുന്നു ഞങ്ങൾ പേടിച്ചിരുന്നത്.

ഇറയത്തുനിന്ന് ഒരു ടോർച്ചിൻെറ വെളിച്ചം കാറിൻെറനേരെ തെളിഞ്ഞു. ആ വെളിച്ചം വന്നത് ഡ്രൈവറുടെ സൈഡിലെ ജനലിൻെറ നേരെയായിരുന്നു. ആ വെളിച്ചത്തിനുപിന്നിലെ ഇരുട്ടിൽ മനുഷ്യർ മാത്രമല്ല, നിശ്ശബ്ദരായ നായകളുമുണ്ടായിരിക്കുമെന്ന് എനിക്കു തോന്നി.

"ടോമിയെ തന്നയച്ചിട്ടുണ്ട്," അടുത്തെത്തിയ വെളിച്ചത്തോട് ഞാൻ പറഞ്ഞു. "പകരം ഈ കാറിൽത്തന്നെ ഡി.ഐ.ജിയെ കൊടുത്തയയ്ക്കണമെന്നാണ് പറഞ്ഞത്."

അതിനു മറുപടിയുണ്ടായില്ല.

കാറിൻെറ പിറകിലെ ജനലിൽ രണ്ടാമതൊരു ടോർച്ച് തെളിഞ്ഞു. മുകളിലേക്കു കയററിയിട്ടിരുന്ന ചില്ലിൽത്തട്ടി ആ വെളിച്ചം

### ടോമി എവിടെ?

ചിതറി. ചിതറിയ പ്രകാശത്തിൽ ഒന്നിലധികം പേർ കാറിനു ചുററുമുണ്ടെന്ന് എനിക്കു ബോദ്ധ്യമായി. അവർ തലയണയുറകൾ മുഖംമൂടിയായി ധരിച്ചിരുന്നു. കറുത്ത രണ്ടു വട്ടംമാത്രമായിരുന്നു കണ്ണിൻെറ സ്ഥാനത്ത്.

"സായിപ്പെവിടെ?" കേട്ടു പരിചയമുള്ള ശബ്ദം.

"ഫിററായി കിടപ്പാണ്," പിന്നിലേക്കു നോക്കി ഞാൻ പറഞ്ഞു.

അപ്പോൾ പിന്നിൽനിന്ന മുഖംമൂടി കാറിൻെറ ഡോർ തുറന്നു.

ഒരുനിമിഷത്തിൻെറ പാതിപോലുമെടുത്തില്ല—ഒററച്ചാട്ടം. കിളി അയാളുടെ തലയിലൂടെ ചാക്കിട്ടു. ആ സമയംതന്നെ ഡ്രൈവറും പുറത്തേക്കുചാടി. ടോർച്ചുകൾ രണ്ടും അണഞ്ഞു. നായകളുടെ കുര ഉച്ചത്തിലായി. ടോമിയുടെ ചങ്ങല ഞാൻ മുറുകെപ്പിടിച്ചു.

കാറിൻെറ വാതിൽ തുറക്കാൻ മത്തായിമാരിലൊരാൾ മാത്രമേ വരാനിടയുള്ളൂ എന്ന ഞങ്ങളുടെ ധാരണ തെററി. ഒന്നിലധികംപേർ കാറിനെ ചുററിയപ്പോൾ ലൈനാകെ മാറി.

ഡിക്കിയിൽനിന്നും സർക്കിളും കൂട്ടരും പുറത്തുചാടുന്ന ഒച്ചയും ഞാൻ കേട്ടു.

നായകളുടെ കുരയ്ക്കിടയിൽ ടോമി എന്നെ പുറത്തോട്ടു വലിച്ചു. ഞാനവൻെറകൂടെ പുറത്തിറങ്ങിയതും നായകളുടെ കുര നിന്നു. നായകൾ ഓടുകയാണെന്ന് എനിക്കു തോന്നി. അപ്പോൾ കിഴക്കെ മതിലിനടുത്തും കുരയുയർന്നു. സാധാരണ കുരയല്ല, മുളൽകലർന്ന കുര. കുട്ടമ്പിള്ളയുടെ പട്ടിച്ചികൾ ഷെഡിലിറങ്ങിയിരിക്കണം. നായകൾ പട്ടിച്ചികളുടെ മണംപിടിച്ചു കഴിഞ്ഞു.

നേരത്തെ നിശ്ചയിച്ചിരുന്നതനുസരിച്ച് കാറിൽനിന്ന് ഞാനോടിച്ചെല്ലേണ്ടത് ബംഗ്ളാവിലേക്കാണ്. അവിടെച്ചെന്ന് ഉമ്മച്ചനെയും സ്വാമിയെയും തപ്പണം. ടോമിയുടെ ചങ്ങലയുമായിട്ടാണ് ഞാൻ ഓടിയത്. ആ സമയം മുഖത്തു ചാക്കുവീണതും തലയിലൊരടിയേററതും ഓർമ്മയുണ്ട്.

നായകളുടെ കുരയ്ക്കൊപ്പം ഡീസൽ വണ്ടികളുടെ ശബ്ദമായിരുന്നു അവസാനമായി എൻെറ ചെവിയിൽ മുഴങ്ങിയത്.

കണ്ണുതുറക്കുമ്പോൾ എനിക്കുചുററും വെളിച്ചമായിരുന്നു. കൈയിലെ മടക്കിക്കെട്ടിയ ചങ്ങല അതുപോലിരിപ്പുണ്ട്.

മുന്നിൽ സർക്കിളുണ്ട്—പരിചയമില്ലാത്ത കുറെ പൊലീസുകാരും.

"ഡോക്ടറിപ്പോളെത്തും." സർക്കിൾ ചോദിച്ചു: "വേദനയുണ്ടോ?"

ഇല്ല. ഒരു മരവിപ്പുമാത്രം," ഞാൻ പറഞ്ഞു.

"കുഴപ്പമൊന്നുമില്ല," സർക്കിൾ സമാധാനിപ്പിച്ചു. "ഏതായാലും തലച്ചോറിനേററിട്ടില്ല. എങ്കിൽ സാറിപ്പോൾ ഉണരില്ലായിരുന്നു."

എൻെറ തലയിലേററ അടി ഒരു കൈപ്പിഴയായിരുന്നു. ഇരുട്ടിൽ ആളെ തിരിച്ചറിയാതെയാണ് കിളി എൻെറ മുഖത്ത് ചാക്കിട്ടത്. ചാക്കിട്ടയുടൻ ഡ്രൈവറടിച്ചു.

"ഡി.ഐ.ജിയെ കിട്ടിയോ?" ഞാനാദ്യം തിരക്കിയത് അക്കാര്യമായിരുന്നു.

സർക്കിൾ ആ കഥ പറഞ്ഞു.

കാറിൻെറ പിറകിലത്തെ വാതിൽ തുറന്ന മുഖംമൂടിയുടെ തലയിൽ കിളി ആദ്യം ചാക്കിട്ടു. രണ്ടാമത്തെ മുഖംമൂടിക്ക് ഡ്രൈവർ തന്നെ ചാക്കിട്ടു. അപ്പോഴേക്കും സർക്കിളും കൂട്ടരും പുറത്തിറങ്ങിയിരുന്നു. അവരോടി ബംഗ്ളാവിൽ കയറി. വീട്ടിൽ വളർത്തുന്ന ചില പോമറേനിയൻ നായകളെ തൊഴിച്ചുമാററി പൊലീസുകാർ ഓരോ മുറിയായി തപ്പി. അവർക്ക് ഡി.ഐ.ജിയെ കിട്ടി. മത്തായിയുടെ വേഷത്തിൽ, ഉമ്മച്ചൻെറ കട്ടിലിൽ, മയക്കിയിട്ടിരിക്കുകയായിരുന്നു ഡി.ഐ.ജിയെ. വേറൊരു മനുഷ്യക്കുഞ്ഞുപോലും അവിടെയില്ലായിരുന്നു.

"സ്വാമിയും കേണലും?" ഞാൻ ചോദിച്ചു.

"അവർക്ക് വല്ലതും പററി[illegible]"

കിളിയുടെ ചാക്കിൽ

യിരുന്നില്ല, സ്വാമിയായിരുന്നു. ഡ്രൈവർ ചാക്കിട്ടത് ഉമ്മച്ചനെയും. പുറത്തേക്കു ചാടിയ കിളി ഇരുട്ടിലിട്ട മൂന്നാമത്തെ ചാക്ക് വീണത് എൻെറ മുഖത്തായിരുന്നു. പിന്നെ അയാളുടെ ചാക്കിൽ വീണത് ഉമ്മച്ചൻെറ ജോലിക്കാരും.

ഞങ്ങളുടെ കാറ് പരിശോധിക്കാൻ മത്തായി വിട്ടത് സ്വാമിയെയും ഉമ്മച്ചനെയുമായിരുന്നു. അവരുടെ സഹായത്തിന് എസ്റ്റേറ്റിലെ ജോലിക്കാരും. ഡിക്കിയിൽനിന്ന് പൊലീസുകാർ പുറത്തുവന്നപ്പോൾ മത്തായികളെല്ലാം മാറിക്കളഞ്ഞിരിക്കണം.

ഡി.ഐ.ജിയെ കിട്ടിയതിൻെറ ആഹ്ളാദം കുറച്ചൊന്നുമായിരുന്നില്ല, സർക്കിളിന്. ഫോൺ ശരിയാക്കിയതിനുശേഷം ഒരു ലൈററ്നിംഗ് കാൾ വിളിച്ച് തിരുവനന്തപുരത്ത് വിവരമറിയിച്ചു. ഐ.ജി പുറപ്പെട്ടിട്ടുണ്ട്. നേരം വെളുക്കുന്നതിനുമുമ്പ് ഇങ്ങെത്തും.

സർക്കിൾ ഇതു പറഞ്ഞുകൊണ്ടിരുന്നപ്പോൾ ഉമ്മച്ചനുമെത്തി. തലയ്ക്കടി കിട്ടിയെങ്കിലും അതു താങ്ങാനുള്ള ആരോഗ്യം പുള്ളിക്കുണ്ടായിരുന്നു. കേണലിൻെറ പിന്നാലെ സ്വാമിയും.

"മത്തായിയെ ഒന്നിനെയും കിട്ടിയില്ലേ?" ഞാൻ ചോദിച്ചു.

"അവരോടി," സർക്കിൾ പറഞ്ഞു.

"ഞാൻ കൊണ്ടുവന്ന നായയെ കണ്ടോ?" ഞാൻ ചോദിച്ചു.

"അവനാണ് എന്നെ കടിച്ചത്," കിളി പറഞ്ഞു. "ഞാൻ മാറിയപ്പോൾ അവൻ ഇച്ചായനെ കടിച്ചു." ഡ്രൈവറെയാണ് ഉദ്ദേശിക്കുന്നത്.

അപ്പോഴും പട്ടിയുടെ വാറ് എൻെറ കൈയിൽ മടക്കിക്കെട്ടിയിരുന്നു.

"അവൻ ടോമിയാണെന്നാണ് എൻെറ സംശയം," ഞാൻ കാര്യം പറഞ്ഞു.

"അയ്യോ, സാറെന്തുകൊണ്ട് അതു പറഞ്ഞില്ല?" സർക്കിൾ ചോദിച്ചു. അപ്പോൾ അതാണു കാര്യം. മററു നായകളെയൊന്നും കാണുന്നില്ല."

"ഒന്നും?"

"അഴിച്ചുവിട്ടതിനെയൊന്നും കാണുന്നില്ല. പട്ടിച്ചികളുടെ പിന്നാലെ പോയെന്നാണ് ഞാൻ കരുതിയത്."

ഞങ്ങൾ സംസാരിക്കുന്നതിനിടയിൽ ഉമ്മച്ചൻ അലമാരി തുറന്നൊരു കുപ്പിയെടുത്തു. നേരെ ഒരു മൊത്ത് കുടിച്ചിട്ട് സർക്കിളിനു നീട്ടി.

"പൊന്നു കേണൽ, ഇപ്പോൾ വയ്യ. ഐ.ജി ഇങ്ങെത്തും."

"ഡി.ഐ.ജിയെ കിട്ടിയത് സെലിബ്രേററ് ചെയ്യണം സർക്കിൾ," കേണൽ പറഞ്ഞു. "ഇതിൻെറ ക്രെഡിററ് മുഴുവൻ നിങ്ങൾക്കല്ലേ?"

സർക്കിൾ പേരിനൊന്നു മോന്തി.

"ഇനി വയ്യ. കുഴപ്പമാക്കല്ലേ കേണൽ."

കേണൽ രണ്ടാമത്തെ മൊത്തിക്കഴിഞ്ഞപ്പോൾ മുററത്തൊരു കാറുവന്നു നിന്നു.

"ഡോക്ടറായിരിക്കും. വിളിച്ചപ്പോൾ ഉടനെ പുറപ്പെടുമെന്നാണ് പറഞ്ഞത്."

"ഇനി ഡോക്ടറെന്തിന്?" തലയുടെ പിന്നിൽ തപ്പിക്കൊണ്ട് കേണൽ പറഞ്ഞു. "അല്പം മരവിപ്പുള്ളത് രണ്ടെണ്ണമകത്താകുമ്പോൾ മാറും."

പക്ഷേ, ഡോക്ടർ സമ്മതിച്ചില്ല. അദ്ദേഹം. തട്ടിയും മുട്ടിയും കുഴലുവച്ചും ഞങ്ങൾ എല്ലാവരെയും പരിശോധിച്ചു. കുത്തിവയ്ക്കാനുള്ള സൂചി വെള്ളത്തിലിട്ടു തിളപ്പിച്ചെങ്കിലും ആ പ്രയോഗത്തിനാരും സമ്മതിച്ചില്ല.

"മത്തായി എങ്ങും പോകില്ല," സർക്കിൾ പറഞ്ഞു. "ഗേററിലേക്കേതായാലും പോയില്ല. കിഴക്കോട്ടുള്ള മതിൽചാടി ചെന്നാൽ അവിടെ കുട്ടമ്പിള്ളയുണ്ടാകും. അവരെട്ടു പത്തുപേരെ വെട്ടിച്ചുപോകാൻ മത്തായിക്കു പററില്ല. മറേറവഴിക്ക് പിറകിലേക്കിറങ്ങിയാലും പേടിക്കാനില്ല. പാർട്ടി സെക്രട്ടറിയുടെ ആളുകൾ കാത്തിരിപ്പുണ്ട്. പുഴ കടന്നുപോകുമെന്നും നമുക്കു പേടിക്കണ്ട. പുഴയ്ക്കക്കരെ പൊലീസുണ്ട്. പള്ളിക്കാരുടെ നഴ്സറിയിലൂടെ ഓടിയാൽ കാട്ടിൽ കയറാം. അതു തടുക്കാനാണ് ഒരുവണ്ടി അങ്ങോട്ടു വിട്ടിരിക്കുന്നത്.

"ആ വഴിക്കൊരു ചെറിയ ഗേററുണ്ട്," കേണൽ പറഞ്ഞു.

"ഗേററുണ്ടായാലും മതിലുചാടിയാലും കുട്ടമ്പിള്ളയുടെ കൈയിൽത്തന്നെ വീഴും. അഞ്ചുമിനിട്ടവർ പിടിച്ചു നിറുത്തിയാൽമതി പൊലീസ് വണ്ടിയെത്താൻ."

"അതല്ല സർക്കിൾ," കേണൽ പറഞ്ഞു. "ആ ഗേററാരെങ്കിലും തുറന്നുകൊടുത്താൽ നായകൾക്കാവഴി പുറത്തുകടക്കാം. പൂട്ടിയിട്ടുണ്ടെങ്കിലും ഒററയടിക്ക് പൊട്ടുന്ന താഴാണ്."

"പേടിക്കണ്ട കേണൽ," സർക്കിൾ പറഞ്ഞു. "ഇത്തവണ നിങ്ങളുടെ നായകളെ ഞങ്ങൾ തന്നെ പിടിച്ചുതന്നോളാം."

"അതല്ല, കുട്ടമ്പിള്ളയ്ക്കും അയാളുടെ കൂടെയുള്ള പൊലീസുകാർക്കും നായകളെ നേരിടാൻ പററുമോ? കേണൽ ചോദിച്ചു. "സാറ് കൊണ്ടുവന്നത് ടോമിയെയാണെന്നു സംശയമുള്ളതുകൊണ്ടാണ് പറയുന്നത്."

"മനസ്സിലായില്ല," സർക്കിൾ പറഞ്ഞു.

"ടോമിയുണ്ടെങ്കിൽ നായകൾ പട്ടിച്ചികളുടെ പിന്നാലെ പോകില്ല. അവരെല്ലാംകൂടി ഗേററു കടന്നുചെന്നാൽ കുട്ടമ്പിള്ളയ്ക്കും പത്തു പൊലീസുകാർക്കുമല്ല, ഒരുവണ്ടി പൊലീസിനുപോലും പിടിച്ചുനില്ക്കാനാകില്ല. മത്തായിക്ക് ആ വഴി രക്ഷപ്പെടാം."

സർക്കിൾ ബേജാറായി.

"സാറ് കൊണ്ടുവന്നത് ടോമിതന്നെയാണെന്ന് ഉറപ്പാണോ?"

"എനിക്കുറപ്പില്ല," ഞാൻ നുണപറഞ്ഞു. "കാഴ്ചയ്ക്ക് ടോമിയെപ്പോലിരിക്കുന്നെന്നു മാത്രം!"

ഈ സമയം ഫോണടിച്ചു. ഡോക്ടറാണ് ഫോണെടുത്തത്.

"സ്റേറഷനിൽനിന്നാണ്. സർക്കിളിനെ വിളിക്കുന്നു."

സർക്കിൾ പോയി ഫോണെടുത്തു.

കുറെനേരം അപ്പുറത്തുനിന്ന് പറഞ്ഞതു മുഴുവൻ ശ്രദ്ധിച്ചിട്ട് കേണൽ പറഞ്ഞു.

"അവരെ ജീപ്പിലേക്ക് ഇങ്ങോട്ടുകൊണ്ടുപോരെ. അവർ വന്ന കാറവിടെത്തന്നെ ഇട്ടേക്കുക. ഞാനിവിടെ ഇരിക്കാം."

ജിജ്ഞാസാഭരിതരായിരുന്ന ഞങ്ങളെ നോക്കി സർക്കിൾ പറഞ്ഞു:

"കുഞ്ഞറനാമ്മയാണ്. അവൾ പൊലീസിനു കീഴടങ്ങി. സംരക്ഷണം ആവശ്യപ്പെട്ടിരിക്കുകയാണ്."

"തനിച്ചാണോ?" ഞാൻ ചോദിച്ചു.

"അല്ല," സർക്കിൾ പറഞ്ഞു. "അതാണിങ്ങു കൊണ്ടുപോരാൻ പറഞ്ഞത്."

(തുടരും)



# അങ്ങിനെയും ഒരു തിങ്കളാഴ്ച



**ശി**വശങ്കരൻെറ ദിവസങ്ങൾ പൊതുവെ സംഭവരഹിതങ്ങളാണ്. നാളത്തെ കാര്യങ്ങൾ ഇന്നേ പ്രവചിക്കാവുന്ന മട്ട്. ഉദാഹരണമായി ഈ ഞായറാഴ്ചരാവിലെ സിററൗട്ടിൽ ഒരു ചാരുകസേരയിൽ കിടന്നുകൊണ്ട് ശിവശങ്കരൻ നാളെ, തിങ്കളാഴ്ചയിലെ തൻെറ പരിപാടികൾ പ്രവചിക്കുന്നു.

നാളെ ശിവശങ്കരന് നൈററ് ഡ്യൂട്ടിയാണ്. രാത്രി ഒമ്പതുമണിക്ക് ഡ്യൂട്ടിക്കുപോയാൽ മതിയെന്നർത്ഥം. രാവിലെ ഉറക്കമുണരുന്നതുമുതൽ രാത്രി ഒമ്പതുമണിവരെ വേറെ പ്രത്യേകിച്ച് പണിയൊന്നുമില്ലെന്ന് വേറൊരർത്ഥവുമുണ്ട്. രാവിലെ ശിവശങ്കരൻ ഉറക്കമുണരുന്നത് സാധാരണയായി കട്ടിലിനുതാഴെ ഒരു ഷീററുവിരിച്ച് ഭാര്യ എക്സർസൈസ് ചെയ്യുന്ന ബഹളംകേട്ടാണ്. ടി.വിയിൽ സ്ററേഫിറേറാ കീപ്പ്ഫിറേറാ മറെറന്തുകുന്തമോ തുടങ്ങിയതിനുശേഷമാണ് ഭാര്യ ഈ പണി തുടങ്ങിയിരിക്കുന്നത്. അതിനുമുമ്പ് യാതൊരുവിധ പ്രശ്നങ്ങളുമുണ്ടാക്കാത്ത ഒരു പാവമായിരുന്നു അവൾ. ഇപ്പോൾ ഉറക്കമുണർന്നാലും ഒരുകപ്പ് കട്ടൻകാപ്പിക്കുവേണ്ടി ശിവശങ്കരന് കാത്തുകിടക്കേണ്ടിവരുന്നു. എക്സർസൈസ് ചെയ്തുകഴിഞ്ഞേ ഇപ്പോൾ ഭാര്യ കാപ്പി കൊടുക്കുകയുള്ളൂ. പിന്നെയോ അവൾ ചിലപ്പോൾ ചോദിക്കുകയും ചെയ്യും:

'നിങ്ങൾക്കും എഴുന്നേററ് രാവിലെ അല്പം എക്സർസൈസൊക്കെ ചെയ്തുകൂടെ?'

ചിരിക്കുകയല്ലാതെ ഇതുവരെ ശിവശങ്കരൻ അതിനു മറുപടി പറഞ്ഞിട്ടില്ല. പക്ഷേ, പലപ്പോഴും മനസ്സിലോർത്തിട്ടുണ്ട് ഈയൊരുത്തൻ വെറുതെ കിടക്കുന്നതുകണ്ടിട്ട് ഇവൾക്ക് എന്തൊരസൂയയാണ്.

കാപ്പികുടിച്ചുകഴിഞ്ഞാൽ പിന്നെ എഴുന്നേല്ക്കാം. ഭാര്യ അടുക്കളയിൽ പ്രാതൽ തയ്യാറാക്കുന്ന തിരക്കിലും മകൻ അവൻെറ മുറിയിൽ പഠനത്തിലുമാകയാൽ ശിവശങ്കരനിനിയൊരു ജോലിയുണ്ട്. മകളെ ഉറക്കത്തിൽ നിന്നുണർത്തണം. അതിനൊരു പതിനഞ്ചു മിനിറെറടുക്കും. തൊട്ടും തലോടിയും ഓമനപ്പേരുകൾ വിളിച്ചും അവളെ ഉണർത്തി കൈയിൽ ബ്രഷും പേസ്ററും കൊടുത്തുകഴിഞ്ഞാൽപ്പിന്നെ ശിവശങ്കരന് ഒന്നുപുറത്തേക്കിറങ്ങാം. അകത്തുവച്ചിരിക്കുന്ന പൂച്ചട്ടികൾ സൂര്യപ്രകാശമേല്ക്കാൻ വെളിയിൽ വച്ച് പൂന്തോട്ടമൊന്നു ശ്രദ്ധിച്ച് അനധികൃതരെന്നു തോന്നുന്ന രണ്ടുകളകൾ പറിച്ചുകളഞ്ഞുകഴിഞ്ഞാൽ പിന്നെ പല്ലുതേപ്പ്, ഷേവിംഗ്, കുളി മുതലായ പ്രഭാതകൃത്യങ്ങൾ. ഇതിനുള്ളിൽ മക്കൾ രണ്ടുപേരും സ്കൂളിൽ പ്പോകാൻ തയ്യാറായിക്കഴിഞ്ഞിരിക്കും. പ്രാതൽ എല്ലാവരും ഒരുമിച്ചിരുന്നാണ്. ഒമ്പതുമണിക്ക് മകളുടെ റിക്ഷവരും. അതിനുപിറകേ മകൻ സൈക്കിളിൽ. മകൾ തിരിച്ചുവരുന്നത് ഒന്നേകാലിനാണ്. മകൻ തിരിച്ചെത്തുമ്പോൾ ആറുമണിയാകും. മൂന്നരയ്ക്ക് സ്കൂൾ സമയം കഴിഞ്ഞാൽ അവന് ട്യൂഷനുണ്ട്.

ഇനിയുള്ള സമയമാണ് തികച്ചും സംഭവരഹിതം. തിങ്കളാഴ്ചയാണല്ലോ. മാർക്കററ് അടപ്പാണ്. അല്ലെങ്കിൽ ഉപ്പില്ല മാർക്കററിൽ ഒന്നുപോയിവരാം എന്നു ഭാര്യ പറഞ്ഞേനെ. എങ്കിലും തീർത്തു സന്തോഷിക്കേണ്ട. അവൾ പറഞ്ഞേക്കും. വെറുതെ ഇവിടെയിരുന്നിട്ടെന്തെടുക്കാൻ. നമുക്ക് കുറുപ്പുചേട്ടൻെറ വീട്ടിൽ ഒന്നുപോയിട്ടുവരാം. പോയെന്നുംവരാം. പോയില്ലെന്നും വരാം. അത് ശിവശങ്കരൻെറ അന്നേരത്തെ മൂഡനുസരിച്ചിരിക്കും. പോയാൽ രണ്ടുമണിക്കൂർ സമയം ചെലവാകും. പോയില്ലെങ്കിൽ ഒമ്പതുമണിമുതൽ ഒന്നേകാൽവരെ ശിവശങ്കരനൊന്നേ ചെയ്യാനുള്ളൂ. ചാരുകസേരയിൽ കിടന്ന് രാവിലെ കിട്ടുന്ന പേപ്പർ വായിക്കുക. നാലുമണിക്കൂർ പോയിട്ട് നാലു മിനിററ് വായിക്കാനുള്ള വക ഇന്നത്തെ പേപ്പറുകളിലില്ലല്ലോ. അതിനാൽ വായനയ്ക്കിടയ്ക്ക് കുറെനേരം ശിവശങ്കരൻ മുന്നിലുള്ള റോഡിൽ നോക്കിയിരിക്കും. അപ്പോഴൊക്കെ അയാൾ വിചാരിക്കുകയും ചെയ്യും. നമ്മുടെ രാജ്യത്ത് ഇതിനുമാത്രം പശുക്കളോ. എന്നിട്ടെന്തുകാര്യമെന്നും ചിലപ്പോൾ ചിന്തിക്കാറുണ്ട്. ലിറ്ററിന് ആറുരൂപവച്ചാണ് ശിവശങ്കരൻ പാല് വാങ്ങിക്കുന്നത്. പശുക്കൾ കഴിഞ്ഞാൽ പിന്നെ കുട്ടികളാണ്. ലൈനിൽ റോഡിനിരുവശവുമായി ഇരുപതു ക്വാർട്ടറുകളുണ്ട്. എണ്ണിനോക്കാൻ ഇതുവരെ ഒത്തിട്ടില്ലെങ്കിലും ഒരമ്പതു കുട്ടികളെങ്കിലും ലൈനിൽ കാണുമെന്നാണ് ശിവശങ്കരൻെറ കണക്കുകൂട്ടൽ. ഈയിടെയായി അവർക്കെല്ലാം ഒരു കളിയേ അറിയാവൂ. ക്രിക്കററ്. പത്രവായനയ്ക്കിടയിൽ ശിവശങ്കരൻ ഈ ക്രിക്കററുകളിയും കാണും. പന്ത് ചിലപ്പോൾ വേലിക്കെട്ടിനകത്തുവരുമ്പോൾ ശിവശങ്കരൻ എടുത്തുകൊടുക്കുകയും ചെയ്യും. സമയം പോകണ്ടേ. പിന്നെ വഴിയാത്രക്കാരാണ്. കാൽനടക്കാർ, സൈക്കിൾ സവാരിക്കാർ, ഫട്ഫട്ടുകാർ, ആണുങ്ങൾ, പെണ്ണുങ്ങൾ. പന്ത്രണ്ടുമണിവരെ ഈ നിരീക്ഷണം തുടരും. ഇതിനകം ഒരുകാപ്പികൂടി കുടിക്കും. കാപ്പി കൊടുത്തിട്ട് ഭാര്യ ചിലപ്പോൾ ശിവശങ്കരനോടു ചോദിക്കും. ഇന്നെത്രപേര് കിഴക്കോട്ടുപോയി?

പന്ത്രണ്ടുമണിക്കാണ് പോസ്ററുമാൻ വരു



പോസ്ററുമാൻ വരുന്നതെന്നേ പറഞ്ഞുള്ളൂ. ശിവശങ്കരന് അങ്ങനെ എഴുത്തുകളൊന്നും വരാറില്ല. തിങ്കളാഴ്ചയായതുകൊണ്ട് വല്ല വീക്ക്ലിയോമററോ വന്നെന്നുവരാം. പിന്നെ വല്ല പത്രക്കാരുടെ എഴുത്ത്. പണ്ട് ഇങ്ങനെയായിരുന്നില്ല. കുറെ സ്നേഹിതരൊക്കെയുണ്ടായിരുന്നു. അവരൊക്കെ തുടർച്ചയായി കത്തുകളയയ്ക്കുമായിരുന്നു. അതൊക്കെ എങ്ങനെ നിന്നുപോയി എന്ന് ശിവശങ്കരന് നല്ല നിശ്ചയമില്ല. ശിവശങ്കരൻ തിരിച്ച് മറുപടി എഴുതാഞ്ഞിട്ടാവാം. സുഹൃത്തുക്കൾക്ക് ശിവശങ്കരനെ മടുത്തതുമാകാം. നാട്ടിൽനിന്ന് അനുജനാണ് വല്ലപ്പോഴും എഴുതാറ്. അവന് പത്തനാപുരത്ത് ഒരാശുപത്രിയിൽ ജോലിയായി എന്നറിയിച്ചപ്പോൾ ശിവശങ്കരൻ എഴുതിച്ചോദിച്ചു: എവിടെയാണീ പത്തനാപുരം! ആറുമാസം കഴിഞ്ഞാണ് മറുപടി. പത്തനാപുരം കൊല്ലംജില്ലയിലാണ്. അതിന് ഈയിടെയാണ് മറുപടി അയച്ചത്. ഇനി ആറുമാസം കഴിഞ്ഞ് മറുപടി പ്രതീക്ഷിച്ചാൽ മതി. പോരാഞ്ഞിട്ട് ശിവശങ്കരൻ എഴുതിയിട്ടുമുണ്ട്. ജോലിസ്ഥലം മാറുമ്പോഴെങ്കിലും അറിയിക്കണം. പോസ്ററ് ഗ്രാജ്വേഷൻ കഴിഞ്ഞ് ഒരു കൊല്ലമേയായുള്ളൂ. ഇതിനകം അവൻ രണ്ടുപ്രാവശ്യം ജോലിസ്ഥലം മാറി. ഇനിയും മാറിയേക്കും. അത് വല്ല ഗോകർണ്ണത്തേക്കോ മററോ ആണെങ്കിൽ എഴുതിച്ചോദിക്കണം. എവിടെയാണീ ഗോകർണ്ണം?.

ഒന്നേകാലാകുമ്പോൾ മകൾ വരുമെന്നു പറഞ്ഞല്ലോ. വരുന്നവഴി അവൾ ചോദിക്കും. അച്ഛനും അമ്മയും ചോറുണ്ടോ? അതിനു നിയമമില്ല. അവൾ വന്നുകഴിഞ്ഞേ അച്ഛനും അമ്മയും ഊണുകഴിക്കാവൂ. പിന്നെ ഉച്ചയുറക്കം. സിയസ്ററാ. നാലുമണിക്ക് എഴുന്നേററ് ചായ കുടിച്ചുകഴിഞ്ഞാൽ ശിവശങ്കരന് പ്രത്യേകിച്ച് പണിയൊന്നുമില്ലാത്തതാണ്. പക്ഷേ, ഈയിടെ ഒരു ഫ്ളൈയിംഗ് ഡിസ്ക് വാങ്ങിക്കൊടുത്തുപോയതിനാൽ മകൾക്ക് ഒരു കളിക്കൂട്ടുകാരനെവേണം. മകൻകൂടി വന്നുകഴിഞ്ഞാൽപ്പിന്നെ പഠിക്കുകയും ഗൃഹപാഠങ്ങൾ നോക്കുകയും ചെയ്യുന്ന മക്കളെ ശ്രദ്ധിച്ചുകൊണ്ടിരിക്കാം. എട്ടുമണിക്ക് ആഹാരം കഴിച്ചുകഴിഞ്ഞാൽ ശിവശങ്കരനെ സംബന്ധിച്ചിടത്തോളം ദിവസം തീരുകയാണ്. അയാൾക്ക് ഉറക്കം വന്നുതുടങ്ങും. എങ്കിലും എട്ടുമണിക്കേ കിടന്നുറങ്ങിയാൽ കേൾക്കുന്ന മനുഷ്യർ എന്തുപറയും. അതിനാൽ ഒമ്പതുമണിവരെ തൂങ്ങിപ്പിടിച്ച് ശിവശങ്കരൻ പിന്നെയും മക്കൾക്കൊപ്പമിരിക്കും. അച്ഛൻ ശ്രദ്ധിക്കുന്നുണ്ടെന്ന് മക്കൾക്കൊരു തോന്നലുമാകട്ടെ. ഒമ്പതുമണിക്ക് പഠിത്തം അവസാനിക്കുന്നു. പിന്നെ, ടി.വി. ഓൺചെയ്ത് അമ്മയും മക്കളും അതിനുമുന്നിൽ കൂടുമ്പോൾ ശിവശങ്കരൻ അകത്തു കടക്കുന്നു; കിടപ്പുമുറിയുടെ വാതിലടച്ച് ടേപ്പ് റിക്കാർഡറിൽ ഏതെങ്കിലും മലയാളം കാസററുവച്ച് വോള്യം കുറച്ച് കിടക്കുന്നു. പാട്ടുകേട്ടുകൊണ്ടാണ് ശിവശങ്കരൻെറ ഉറക്കം. പാട്ടിനിടയ്ക്ക് ഉറങ്ങിപ്പോയാലും കുഴപ്പമില്ല. ടേപ്പ് തീരുമ്പോൾ താനേ ഓഫായിക്കൊള്ളും.

നോക്കൂ. എത്ര സംഭവരഹിതമായ ഒരു ദിവസമാണീ തിങ്കളാഴ്ച.

തിങ്കളാഴ്ച.

കാപ്പി കൊടുത്തുകഴിഞ്ഞ് ഭാര്യ ശിവശങ്കരനോടു പറഞ്ഞു:

കാശൊക്കെ തീർന്നു. നിങ്ങൾ വല്ലതും പൂഴ്ത്തിവച്ചിട്ടുണ്ടെങ്കിൽ പുറത്തെടുത്താലും..

നേരം വെളുത്തപ്പോഴേയുള്ള ഒരു വർത്തമാനം കേട്ടില്ലേ എന്നാണ് ശിവശങ്കരൻ ചിന്തിച്ചത്. ചെക്കുബുക്കും പാസുബുക്കും അവളുടെ കൈയിലാണ്. ചെക്കെഴുതുന്നത് അവളുടെ മുൻപിൽവച്ചാണ്. കൊണ്ടുവരുന്ന പണം മുഴുവൻ അവളുടെ കൈയിലാണ് കൊടുക്കുന്നത്. എന്നിട്ടും പൂഴ്ത്തിവച്ചത് പുറത്തെടുക്കാൻ പറയുന്നു.

ശിവശങ്കരൻ പറഞ്ഞു:

'എനിക്ക് കൈക്കൂലി കിട്ടുന്നജോലിയല്ലെന്ന് നിന്നോടെത്ര തവണ പറഞ്ഞു.'

'എങ്കിൽ ഇന്നൊന്ന് ബാങ്കിൽ പോയാട്ടെ' അവൾ പറഞ്ഞു: 'പോരുന്നവഴിക്ക് ആ ഗ്യാസുകാരനെക്കൂടി ഒന്നു കാണണം. എത്ര ദിവസമായി കംപ്ളെയ്ൻറ് കൊടുത്തിട്ട്.'

ശരിതന്നെ. ശിവശങ്കരൻ അത് മറന്നിരിക്കുകയായിരുന്നു. ഗ്യാസ് ലീക്ക് ചെയ്യുന്നെന്ന് വിവരംകൊടുത്തിട്ട് പതിനാറുദിവസമായി. ആദ്യംപോയി എഴുതിയിട്ടു. ഒരാഴ്ചയായിട്ടും അററൻഡു ചെയ്യാതെവന്നപ്പോൾ ഫോണിൽ വിളിച്ചോർമ്മിപ്പിച്ചു. പിന്നെ മൂന്നുദിവസം കഴിഞ്ഞ് നേരിൽപ്പോയി സർദാർജിയെ കാണുകയും ചെയ്തു. അപ്പോൾ സർദാർജി അത്ഭുതപരവശനായിട്ടാണ് പറഞ്ഞത്: 'ഗ്യാ




രാദിൻ. ഔർ അററൻഡ് നഹിഹുവാ. കമാൽ ഹൈ. താങ്കൾ എന്നെ വന്നുകണ്ടത് എത്രയും ഉചിതമായി. മേലിൽ കംപ്ളെയ്ൻറ് രണ്ടു ദിവസത്തിനുള്ളിൽ അററൻഡു ചെയ്തില്ലെങ്കിൽ എന്നെ നേരിൽക്കാണുക.'

എന്നിട്ടിപ്പോൾ അഞ്ചുദിവസമായി. ഗ്യാസ് ലീക്കുചെയ്തുകൊണ്ടേയിരിക്കുന്നു. ഇനി ആരെയാണാവോ കാണേണ്ടത്. അവൻെറ തന്തയെയായിരിക്കും. ശിവശങ്കരൻ ചിന്തിച്ചു. ഏതിനും ബാങ്കുകൊള്ളയടിക്കാം ആദ്യം,

പത്തുമണിക്കുതന്നെ ശിവശങ്കരൻ ബാങ്കിലെത്തി. അധികം തിരക്കൊന്നുമില്ലാത്തതിനാൽ സംഗതി വേഗം കഴിയേണ്ടതാണ്. പക്ഷേ, കാഷിലിരിക്കുന്ന തരുണീമണി ആദ്യത്തെ ചെക്കുമാറി പണം കൊടുക്കുന്നരീതി കണ്ടപ്പോൾ ശിവശങ്കരന് തീർച്ചയായി. ഇന്ന് വഴക്കുണ്ടാകും.

കാഷ് വാങ്ങിയ വന്ദ്യവയോധികൻ പറഞ്ഞു:

'ബേട്ടീ, പകുതിയെങ്കിലും ചെയിഞ്ചു തന്നാലുപകാരം.'

നൂറിൻെറ നോട്ടുകൾ പുറത്തേക്ക് തള്ളിനീക്കി ബേട്ടി പറഞ്ഞു:

'ചെയിഞ്ചില്ല. നമ്പർ 52.'

അമ്പത്തിരണ്ട് ശിവശങ്കരനായിരുന്നു. അഞ്ചുരൂപയുടെ രണ്ടുകെട്ടുകൾ അവൾ പുറത്തേക്ക് തള്ളിയപ്പോൾ ശിവശങ്കരൻ പറഞ്ഞു:

'മാഡം, എനിക്ക് നൂറിൻെറ നോട്ടുകൾ മതി.'

മാഡം പറഞ്ഞു:

'നൂറിൻെറ നോട്ടില്ല. നമ്പർ 53.'

പിറകിൽനിന്നു തള്ളുന്ന അമ്പത്തിമൂന്നിനെ തടഞ്ഞുനിർത്തി ശിവശങ്കരൻ പറഞ്ഞു:

'നൂറിൻെറ നോട്ടില്ലെങ്കിൽ അതുവരുത്തുക. എനിക്ക് നൂറിൻെറ നോട്ടുമതി.'

അവൾ ശിവശങ്കരനെ കണ്ണുചിമ്മിയൊന്നു നോക്കി ചീറി:

'സുനാ നഹീ? നൂറിൻെറ നോട്ടില്ല. തന്നത് വാങ്ങിക്കൊണ്ടുപോകൂ മിസ്ററർ.'

ശിവശങ്കരൻ കമ്പിവലയോടു മുഖംചേർത്ത് വളരെ സൗമ്യമായി പറഞ്ഞു:

'തരുന്നതു വാങ്ങിച്ചോണ്ടുപോകാൻ പറയാൻ ഇത് നിൻെറ തന്തയുടെ കാശൊന്നുമല്ല. ഇത് എൻെറ കാശാണ്. അത് എൻെറയിഷ്ടപ്രകാരമുള്ള ഡിനോമിനേഷനുകളിൽ എനിക്കുവേണം. മനസ്സിലായോ?'

അവൾ ഒരുനിമിഷനേരം സ്തംഭിച്ചു. പിന്നെ കണ്ണുകളാൽ ശിവശങ്കരനെ ദഹിപ്പിക്കാൻ ഒരു വിഫലശ്രമം നടത്തി. പിന്നെ നോട്ടുകെട്ടുകൾ തിരിച്ചെടുത്ത്. നൂറിൻെറ നോട്ടുകൾ എണ്ണിയെടുത്തു തള്ളിനീക്കി.

ശിവശങ്കരൻ പറഞ്ഞു: 'ബൈ.'

ബാങ്കിൽ നിന്നിറങ്ങി തിരക്കിലൂടെ വണ്ടിയോടിച്ച് തിയേറ്ററിൻെറ മുന്നിലെത്തിയപ്പോഴാണ് എതിർദിശയിൽ നിന്നുവന്ന സൈക്കിൾ പെട്ടെന്ന് വെട്ടിത്തിരിഞ്ഞ് തനിക്കുനേരെ വരുന്നത് ശിവശങ്കരൻ കണ്ടത്. ഒരു ചിടുങ്ങൻ ചവിട്ടുന്നു. മററൊരു ചിടുങ്ങൻ ഹാൻഡിൽ ബാറിലിരിക്കുന്നു. വേഗത കുറവായിരുന്നിട്ടും ബ്രേക്ക് ചവിട്ടിയിട്ടും മോട്ടോർ

...കത്തിൽ കയറിയാണ് നിന്നത്. ശിവശങ്കരൻ ആദ്യം നോക്കിയത് ട്രാഫിക് പൊലീസുകാരെയാണ്. രണ്ടുപേർ എപ്പോഴും ആ ജംഗ്ഷനിൽ കാണുന്നതാണ്. ഭാഗ്യത്തിന് അപ്പോൾ ഇരുവരും അവിടെയുണ്ടായിരുന്നില്ല. പിന്നെ ശിവശങ്കരൻ നോക്കിയത് ചിടുങ്ങൻമാരെയാണ്. വീണ്ടും ഭാഗ്യം. രണ്ടും വണ്ടിക്കടിയിലായിട്ടില്ല. പൊടിതട്ടിനിന്ന് ഒരുത്തൻ ഇളിക്കുന്നു.



'തന്തയില്ലാത്തവനേ,' ശിവശങ്കരൻ ചോദിച്ചു: 'നിനക്ക് സർക്കസ് കളിക്കാൻ ഈ റോഡേ കിട്ടിയുള്ളോ?'

അവൻ ചിരിച്ചുകൊണ്ടുതന്നെ പറഞ്ഞു:

'ഹാൻഡിൽ ടൈററായിരുന്നു.'

അതിനകംകൂടിയ ജനത്തിൽനിന്ന് ഒരുത്തൻ പറഞ്ഞു:

'അരേ ഭായി, വർത്തമാനം പറഞ്ഞുനില്ക്കാതെ വണ്ടിയുമെടുത്ത് സ്ഥലം വിടുക. പൊലീസുകാർ കണ്ടാൽ തീർന്നു.'

സൈക്കിൾ ഒരുവിധത്തിൽ വണ്ടിക്കടിയിൽനിന്ന് വലിച്ചൂരിയെടുത്തുനിർത്തിയപ്പോൾ കസർത്തുകാണിക്കുന്ന ഒരു സർക്കസുകാരിപ്പെണ്ണിനെപ്പോലെതോന്നി. ഒടിഞ്ഞുവളഞ്ഞുനില്ക്കുന്ന സൈക്കിൾ നോക്കി രണ്ടാം ചിടുങ്ങൻ വിഷാദപൂർവ്വം ചോദിച്ചു:

'ഇതെങ്ങനെയാണിനി ചവുട്ടുക?'

ശിവശങ്കരന് ദേഷ്യം അടക്കാൻ പററിയില്ല അയാൾ പറഞ്ഞു:

'എടുത്ത് തലയിൽ വച്ചോണ്ടു പോവിനെടാ മരപ്പട്ടികളേ.'

അപ്പോൾ നേരത്തേ ഉപദേശം കൊടുത്തയാൾ പറഞ്ഞു:

'ആ അടുത്ത സൈക്കിൾ കടയിൽ കൊടുത്ത് ഒന്നു ചവുട്ടിനീർത്തിച്ച് കൊടുത്തേര്. സൈക്കിളല്ലേ. പിള്ളേരല്ലല്ലോ വണ്ടിക്കടിയിൽ വീണത് എന്ന് ആശ്വസിക്കുകയും ചെയ്യുക.'

അത് ശരിതന്നെ. അടുത്ത സൈക്കിൾ കടയിൽ, സൈക്കിൾ ചിടുങ്ങൻമാരെക്കൊണ്ട് ചുമന്നെത്തിച്ച് മെക്കാനിക്കു പറഞ്ഞ അഞ്ചുരൂപയുംകൊടുത്ത് വണ്ടി സ്ററാർട്ടുചെയ്യുമ്പോൾ ശിവശങ്കരൻ പിള്ളേരെ ഉപദേശിച്ചു:

'മക്കളെ, ഹാൻഡിൽ ടൈററാണെന്നല്ലേ പറഞ്ഞത്. അതുംകൂടി സൗകര്യംപോലെ ശരിയാക്കണം കേട്ടോ.'

ഒന്നാം ചിടുങ്ങൻ ഉടൻതന്നെ കൈനീട്ടി. പറഞ്ഞു:

'അതിനു പിന്നേം കാശുകൊടുക്കണം.'

ശിവശങ്കരൻ ചോദിച്ചു:

'പിതാജി വീട്ടിലില്ലേ മോനേ?'

'ഒണ്ടൊണ്ട്.' ചിടുങ്ങൻ പറഞ്ഞു: 'ദാരു വടിച്ച് കിടന്നുറങ്ങുന്നു.'

ശിവശങ്കരൻ പറഞ്ഞു:

'ഉണരുമ്പോൾ അബനോടു ചോദിക്കുക.'

ഇനി സർദാറിനെ കാണാം. ശിവശങ്കരൻ വണ്ടിവിട്ടു.

ഗ്യാസ് ഡിപ്പോയിലെത്തിയപ്പോൾ പക്ഷേ, സർദാർ എത്തിയിട്ടില്ല. അദ്ദേഹത്തെ കാത്ത് നിരവധി ആൾക്കാർ. അസിസ്ററൻറുമാർ മൂന്നാലുപേരുള്ളവരിൽ ഒരുത്തനോട് ശിവശങ്കരൻ ചോദിച്ചു:

'ഒരു ഗ്യാസ് ലീക്കേജ് കംപ്ളെയ്ൻറുണ്ടായിരുന്നു. പതിനാറുദിവസമായി കംപ്ളെയ്ൻറു ചെയ്തിട്ട്. എന്താണിതുവരെ അററൻഡു ചെയ്യാത്തത്?'

ഒരുകെട്ടു ബില്ലുകളുമായിനിന്ന ഒരു കറുമ്പൻ ചോദിച്ചു:

'നമ്പർ?'

ശിവശങ്കരൻ നമ്പർ പറഞ്ഞുകൊടുത്തു.

അവൻ ബില്ലുകളിൽ നിന്നൊരെണ്ണം തപ്പിയെടുത്തു. അടുത്തുവച്ചിരുന്ന സൈക്കിളിൻെറ സ്ററാൻഡുതട്ടി, ഒരു കാലുപൊക്കിപ്പറഞ്ഞു:

'ഞാൻ ഇതാ പോവുകയാണ്.'

പറഞ്ഞു: 'പക്ഷേ, അതിനുമുമ്പ് എൻെറ ചോദ്യത്തിനുത്തരം പറയുക. പതിനാറുദിവസം കഴിഞ്ഞിട്ടും മൂന്ന് ഓർമ്മക്കുറിപ്പുകൾ കിട്ടിയിട്ടും അത് എന്തുകൊണ്ടിതുവരെ അററൻഡു ചെയ്തില്ല?'

'അത്...' കറമ്പൻ അല്പം സംശയിച്ചു നിന്നിട്ടു പറഞ്ഞു: 'സാറേ എൻെറ കയ്യിൽ ബില്ലുതന്നത് ഇന്നലെയാണ്.'

'സാലാ.' എഴുതിക്കൊണ്ടിരുന്ന ഒരുത്തൻ ചാടിയെഴുന്നേററു പറഞ്ഞു: 'ഞാൻ നിന്നോട് പക്ഷേ, നേരത്തേ പറഞ്ഞതല്ലേടാ?'

'മതി മതി.' ശിവശങ്കരൻ ഇരുവരെയും തൊഴുതു. 'നിങ്ങൾ തമ്മിൽ വഴക്കുണ്ടാക്കേണ്ട. ഞാൻ സർദാറിനോടൊന്നു സംസാരിക്കട്ടെ.'

സർദാർ എത്തിക്കഴിഞ്ഞിരുന്നു. സർദാർ കൗണ്ടറിലെത്തിയപ്പോഴേ കാത്തുനിന്നവർ പരാതികളും പരിദേവനങ്ങളുമായി അവനെ പൊതിഞ്ഞു. ശിവശങ്കരൻ വിചാരിച്ചു. തിരക്കൊഴിയട്ടെ. പതിനാറുദിവസമായിട്ട് ഗ്യാസ് ലീക്കുചെയ്യുന്നു. അരമണിക്കൂർ കൂടി ലീക്കുചെയ്താലും നഷ്ടമൊന്നുമില്ല.

എല്ലാവരും സങ്കടനിവാരണം വരുത്തി സ്ഥലമൊഴിഞ്ഞപ്പോൾ ശിവശങ്കരൻ വിളിച്ചു:

'സർദാർജീ.'

'ഹാം ജി.'

'ഞാൻ അഞ്ചുദിവസം മുമ്പ് താങ്കളെ വന്നുകണ്ടിരുന്നു. ഒരു ഗ്യാസ് ലീക്കേജിനെ തന്നെ അററൻഡ് ചെയ്യുന്നതാണെന്ന് താങ്കൾ അന്ന് പറഞ്ഞിരുന്നു. എന്നിട്ടിപ്പോൾ അത് കുറുപ്പിൻെറ ഉറപ്പുപോലായിരിക്കുന്നു.'

'ഏയ് രാമറാവൂ.' സർദാർ കറമ്പനെ വിളിച്ചു: 'നീ പോയില്ലേ ഇതുവരെ?'

എൻ.ടി.ആർ. പറഞ്ഞു:

'ഞാൻ പോവുകയാണ് ജീ.'

കാര്യംകഴിഞ്ഞമട്ടിൽ സർദാർ ചോദിച്ചു:

'ഠീക് ഹെ?'

ശിവശങ്കരൻ പറഞ്ഞു:

'ഠീക് നഹി ഹെ. കംപ്ളെയ്ൻറ് എഴുതിയിട്ടതും ഫോണിൽ വിളിച്ചതും അഞ്ചുദിവസം മുൻപുവന്ന് താങ്കളെ നേരിൽക്കണ്ടതും ലീക്കേജ് ശരിയാക്കാനായിരുന്നു. പക്ഷേ, ഇന്നിപ്പോൾ വന്നത് എന്തുകൊണ്ട്. ഇതിനൊന്നും ഫലമുണ്ടായില്ല എന്നറിയിക്കാനാണ്.'

സർദാർ പറഞ്ഞു:

'സുനോജി,' മിനിയാന്ന്, ശനിയാഴ്ച ഞാൻ ഇവനെ താങ്കളുടെ ക്വാർട്ടറിൽ വിട്ടിരുന്നു...'

'കള്ളം പറയുന്നോ.' ശിവശങ്കരന് ദേഷ്യം വന്നു.' എൻെറ ക്വാർട്ടർ ലോക്കായിരുന്നെന്നായിരിക്കും.'

'അരെ, പുരാസുനോ, ഇബനെ ഞാൻ വിട്ടു. പക്ഷേ, ഇബൻ പോയില്ല. എന്താ കാരണം?'

'ആ എനിക്കെങ്ങനെയറിയാം?'

ശിവശങ്കരൻ കൈമലർത്തി.

'മിനിയാന്ന് എത്രയായിരുന്നു ടെമ്പറേച്ചർ എന്നറിയാമോ?'

ശിവശങ്കരൻ വീണ്ടും കൈമലർത്തി.

'ആ. അതുമെനിക്കറിയില്ല.'

'ഫോർട്ടിത്രീ ഡിഗ്രി സെൽഷിയസ്. സർദാർ പറഞ്ഞു. 'ഞാൻ പറഞ്ഞതും ഇവൻ ശർദ്ദിച്ചുതുടങ്ങി. ഹമ്മേ, എന്തായിരുന്നു പന്നി കാട്ടിക്കൂട്ടിയത്?'

'ശരി.' ശിവശങ്കരനായി പിന്നെ ചോദ്യകർത്താവ്.' അതിനുമുമ്പത്തെദിവസം എത്രയായിരുന്നു ടെമ്പറേച്ചർ? അതിനുംമുമ്പത്തെ ദിവസം? പിന്നെ അതിനും മുമ്പത്തെ ദിവസം?...'

സർദാറിൻെറ ഭാവം പെട്ടെന്നാണ് മാറിയത്.

'നിങ്ങള് വഴക്കിടാൻ വന്നതാണെന്നു തോന്നുന്നല്ലോ. ദേഖോ ജീ, ഐസാ തരീകാസേ ബാത്ത് കർനേ സേ കാം ഹോ ഗാ നഹീ...

ഓ അതുശരി, ഇനി നമ്മളെ സംസാരിക്കാൻ പഠിപ്പിക്കാനാണ് സർദാറിൻെറ ശ്രദ്ധ. ശിവശങ്കരൻ എഴുന്നേററു. 'സർദാർ ആദ്യം നിങ്ങൾ സ്വയം വർത്തമാനം പറയുവാൻ പഠിക്കുക. അതിനുശേഷംമതി എന്നെ പഠിപ്പിക്കുന്നത്. മിസ്ററർ നാരിയേൽവാലയുടെ ഫോൺനമ്പർ എത്രയാണ്?

നാരിയേൽവാല ഏരിയാമാനേജരാണ്.

'5286.' സർദാർ പറഞ്ഞു. പോയി കണ്ടാലും. ഇനി ആരെങ്കിലും താങ്കളുടെ കംപ്ളെയ്ൻറ് അററൻഡു ചെയ്യുന്നതെനിക്കൊന്നു കാണണം.'

'ഓ. അതുശരി. ഭീഷണിയാണല്ലേ?' ശിവശങ്കരൻ പറഞ്ഞു. 'എങ്കിൽ കേൾക്കുക:



ഇന്നുരാത്രി ഒമ്പതുമണിക്കുള്ളിൽ എൻെറ കംപ്ളെയ്ൻറ് അററൻഡു ചെയ്തില്ലെങ്കിൽ ഉണ്ടാകുന്ന ഭവിഷ്യത്തുകൾക്ക് നിങ്ങൾ മാത്രമായിരിക്കും ഉത്തരവാദി സർദാർ. ഏരിയാമാനേജർ നിങ്ങളുടെ പോക്കററിലായിരിക്കും. പക്ഷേ, ആയാൾക്കു മുകളിൽ വേറെയും ആൾക്കാരുണ്ടെന്നു മറക്കരുത്. ഡിവിഷണൽ ഹെഡ് ക്വാർട്ടേഴ്സ്, ഹെഡ് ഓഫീസ്, പിന്നെ മിനിസ്ട്രി. ഇവിടെയൊക്കെ നിങ്ങൾക്കാൾക്കാരുണ്ടോ എന്നു ഞാനൊന്നു നോക്കട്ടെ.'

ശിവശങ്കരൻ പിന്നെ ഇറങ്ങിപ്പോന്നു.

വീട്ടിൽച്ചെന്നപ്പോൾ ഭാര്യയുടെ ആദ്യത്തെ അന്വേഷണം ഗ്യാസിനെപ്പററിയായിരുന്നു.

'മെക്കാനിക്ക് ഇന്നുതന്നെ വരുമോ?'

ശിവശങ്കരൻ പറഞ്ഞു:

'കാത്തിരുന്നു കാണുക.'

'എന്നുവച്ചാൽ?'

'കാലാവസ്ഥാനിരീക്ഷണം പോലെയാണ്. വരുകയോ വരാതിരിക്കുകയോ ചെയ്യാം.'

'നിങ്ങളവിടെച്ചെന്നു വഴക്കിട്ടുകാണും.

രോടൊക്കെ കയറി വഴക്കിടുന്നത്.' അവൾ ചോദിച്ചു: 'പോരാഞ്ഞിട്ട് സർദാറിനോട്. അയാള് വാളൂരി വീശിയിരുന്നെങ്കിൽ നിങ്ങളെന്തു ചെയ്യുമായിരുന്നു?'

അവളോട് ബാക്കിയുള്ള സംഭവങ്ങൾകൂടി വിസ്തരിച്ചിട്ട് കാര്യമില്ല. അതിനാൽ ശിവശങ്കരൻ പറഞ്ഞു:

'നമുക്കിന്ന് സുകുമാരൻനായരുടെ വീടുവരെ ഒന്നുപോകണം.'

അതോടെ അവൾ സർവ്വപ്രശ്നങ്ങളും മറന്നു. വൈകുന്നേരം എവിടെയെങ്കിലും ഒന്നുകറങ്ങാൻ പോകാമെന്നു പറഞ്ഞാൽ അവൾ സർവ്വദുഃഖങ്ങളും മറക്കും.

സുകുമാരൻനായരുടെ വീട്ടിൽത്തന്നെ പോകാമെന്ന് പക്ഷേ, ശിവശങ്കരൻ വിചാരിച്ചതിനൊരു കാരണമുണ്ട്. നായർ എൽ.എൽ.ബി പരീക്ഷ എഴുതിയിട്ടിരിക്കുകയാണ്. ഇപ്പഴേ പകുതി വക്കീലാണ്. സർദാറിനെ വഴിയെ കൊണ്ടുവരാൻ എന്തു ചെയ്യണമെന്നു വക്കീലിനറിയാമല്ലോ. ശിവശങ്കരന് ചില്ലറപ്ളാനുകളൊക്കെയുണ്ട്. ഏതിനും വിദഗ്ദ്ധോപദേശം നേടിക്കളയാം.

പതിനാറുദിവസത്തെ ചരിത്രം പറഞ്ഞതിനുശേഷം ശിവശങ്കരൻ പിന്നെ ചെയ്യാൻ പോകുന്ന കാര്യവും പറഞ്ഞു:

'നാളെ നാരിയേൽവാലയെ പോയിക്കാണും.'

അപ്പോൾ വക്കീൽ ചോദിച്ചു:

നാരിയേൽവാല അയാളുടെ വീട്ടിൽ ഇല്ലെങ്കിലോ?'

'അടുത്തദിവസം പിന്നെയും പോകും.'

'അന്നും കക്ഷി വീട്ടിൽ ഇല്ലെങ്കിലോ?'

ശ്ശെടാ. താനെത്ര മഠയനാണ്. ശിവശങ്കരൻ പെട്ടെന്നോർത്തു. പതിനാറുദിവസമായിട്ട് സർദാർ തന്നെയിട്ടു കറക്കുന്നതിൻെറ കാരണം അപ്പോഴാണ് ശിവശങ്കരനോർമ്മവന്നത്. ഗ്യാസ് വിതരണത്തിലെ അപാകതകളെപ്പററി സർദാറിനെതിരെ ഒരു പരാതിയുംകൊണ്ട് മൂന്നുമാസംമുമ്പ് നാരിയേൽവാലയെ കാണാൻപോയ ഏഴെട്ടുപേരിൽ ശിവശങ്കരനായിരുന്നു പ്രധാന സ്പോക്കുമാൻ. സർദാർ അതറിയണമെങ്കിൽ നാരിയേൽവാല തന്നെയായിരിക്കണം പറഞ്ഞത്. ശരി. ആയിക്കോട്ടെ. നാരിയേൽവാലയ്ക്കപ്പുറം നമ്മുടെ തുറുപ്പുഗുലാനുള്ളത് ഇപ്പോഴേ വെളിപ്പെടുത്തണ്ട.

'ഇതൊക്കെ ഒരു പടപ്പല്ലേ ശങ്കരാ.'' വക്കീൽസാർ പറഞ്ഞു. 'കൺസ്യൂമേഴ്സിൻെറ താല്പര്യം കാത്തുസൂക്ഷിക്കാനായിട്ടാണ് ഏരിയാമാനേജരെ നിയമിച്ചിരിക്കുന്നത്. അയാൾ കാത്തുസൂക്ഷിക്കുന്നതാകട്ടെ ഡീലറുടെ താല്പര്യവും.''

ശവശങ്കരൻ ചോദിച്ചു:

'അപ്പോൾ ഞാൻ എന്തുചെയ്യണമെന്നാണ് നായരുടെ അഭിപ്രായം?''

'ചെന്ന് ഒന്നുകൂടി സംസാരിച്ചാൽ മതിയെന്നേ.''

'എന്നുവച്ചാൽ ചെന്ന് മാപ്പുപറയണം. കാലുപിടിക്കണം. അല്ലേ?'' സുകുമാരൻനായർ എത്രശരി എന്നയർത്ഥത്തിൽ തലയാട്ടിയപ്പോൾ ശിവശങ്കരൻ പറഞ്ഞു: 'അതിനെത്ര

യായാലും എന്നെ കിട്ടില്ല.

വക്കീൽ എന്നിട്ടും ഉപദേശിച്ചു. ''ശിവശങ്കരാ, നമ്മളൊക്കെ സാധാരണക്കാർ. അവരൊക്കെ വലിയവർ. പൈസാക്കാർ. പിടിപാടുള്ളവർ. ഇന്നത്തെക്കാലത്ത് അവരൊക്കെ വിചാരിക്കുന്നതേ നടക്കൂ.''

''അപ്പോൾ പാവപ്പെട്ടവർക്ക് ഒരു രക്ഷയുമില്ല.''

''സത്യം.''

''പക്ഷ, നായർ'' ശിവശങ്കരൻ പറഞ്ഞു. ഇന്ത്യയിലെ സാധാരണക്കാരന് ഇന്നും തുറന്നുകയറാൻ ഒരു വാതിലുണ്ടെന്നാണ് ഞാൻ ധരിച്ചുവച്ചിരിക്കുന്നത്.''

നായർ ചോദിച്ചു:

'ഏതു വാതിലാണത്?''

'കോടതിയുടെ വാതിൽ.' ശിവശങ്കരൻ വിശദീകരിച്ചു. 'കൺസ്യൂമറിനോട് ഡീലർക്ക് ഒരു ഒബ്ളിഗേഷനുണ്ട്. ഡീലർ സപ്ളൈ ചെയ്യുന്ന ഗ്യാസ് സിലിണ്ടറിനോ അസസ്സറികൾക്കോ ഉണ്ടാകാവുന്ന കേടുപാടുകൾ പരിഹരിക്കാൻ അയാൾ ബാദ്ധ്യസ്ഥനാണ്. അല്ലെങ്കിൽ അത് ബ്രീച്ച് ഒഫ് കോൺട്രാക്ടാവും. ഞാൻ സർദാറിന് ഒരു വക്കീൽ നോട്ടീസയയ്ക്കാൻ പോവുകയാണ്.'

'ധനനഷ്ടവും സമയനഷ്ടവുമായിരിക്കും ഫലം.'' വക്കീൽ പറഞ്ഞു: 'ഇവരോടൊന്നും ഏററുമുട്ടി ജയിക്കാൻ നിങ്ങളെക്കൊണ്ടു പററില്ല ശിവശങ്കരാ.'

ശിവശങ്കരൻ പറഞ്ഞു: 'നായർക്ക് മറിച്ചു പറയേണ്ടിവരും.'

'നോ വേ.' വക്കീൽ പറഞ്ഞു: 'ഞാൻ എഴുതിവച്ചുതരാം, സർദാർ ജയിക്കുമെന്ന്.'

'ശരി. നമുക്കുകാണാം.'

ശിവശങ്കരൻ നായർക്ക് കൈ കൊടുത്തു:

മിസിസ്സ് നായർ കൊണ്ടുവന്നുവച്ച ചായ കുടിച്ച് ഇറങ്ങുമ്പോൾ ശിവശങ്കരൻ ചോദിച്ചു:

'റിസൽട്ട് എന്നത്തേക്ക് ഔട്ടാവും?'

'ഒരുമാസത്തിനകം.'

'ജയിക്കുമല്ലോ അല്ലേ?'

'നോ ഡൗട്ട്.'

'എങ്കിൽ എനിക്കൊരു റിക്വസ്ററുണ്ട്.' ശിവശങ്കരൻ പറഞ്ഞു: 'ജയിച്ചാലും നായർ പ്രാക്ടീസ് ചെയ്യാനൊന്നും ദയവുചെയ്തു പോകരുത്.'

വീട്ടിലെത്തിയപ്പോൾ മകൻ പറഞ്ഞു:

'ഒരു സർദാർ വന്നിരുന്നു.'

'ഭഗവാനേ' ഭാര്യ ശിവശങ്കരനെ നോക്കിപ്പറഞ്ഞു: 'ഞാൻ പറഞ്ഞില്ലേ?' പിന്നെ മകനോടാണ്. 'എടാ, അയാൾ നിന്നെ ഉപദ്രവിക്കുകയോ മറേറാ ചെയ്തോ?'

'എന്തിന്?' മകൻ പറഞ്ഞു: 'അയാളുടെ കൂടെ ഒരു മെക്കാനിക്കുമുണ്ടായിരുന്നു. അബവൻ ലീക്ക് ചെയ്യുന്ന വാൾവ് മാററി പുതിയതൊരെണ്ണമിട്ടു. അഞ്ചുരൂപാകൊടുക്കാൻ പറഞ്ഞു. എൻെറ കൈയിൽ കാശൊന്നുമില്ല എന്നു പറഞ്ഞപ്പോൾ എന്നാൽവേണ്ട ബില്ലിലൊരൊപ്പിട്ടുകൊടുക്കാൻ പറഞ്ഞു. ഞാൻ സ്റൈറലിലൊരൊപ്പിട്ടുകൊടുത്തു. സുദിൻ മേനോൻ.

ശിവശങ്കരൻ വാച്ചിൽനോക്കി. ഒമ്പതിന് പത്തുമിനിട്ട്. നാശം. ഇനി ഡ്യൂട്ടിക്കുപോകണം.





## കാലിത്തൊഴുത്താക്കിയ വിദ്യാഭ്യാസവകുപ്പ്

7 -ാം പേജിൽനിന്നും തുടർച്ച

വർഷംമുതൽ ചന്തുമേനോൻെറ ഇന്ദുലേഖ ഒമ്പതാം ക്ളാസ്സിലെ ഇംഗ്ളീഷ് ഉപപാഠപുസ്തകമായി നിർണ്ണയിച്ചിട്ടുണ്ട്. ഇതൊരു പുതിയ കാൽവയ്പാണ്. പിന്നെ സാമൂഹ്യശാസ്ത്രത്തിൽ ഇലക്ട്രോണിക്സിനും ഏറെ സയൻസിനും പ്രാധാന്യമുള്ള കാര്യങ്ങളെക്കുറിച്ച് പഠിപ്പിക്കാനാണ് തീരുമാനം.

ചോദ്യം:-കഴിഞ്ഞകാലങ്ങളിൽ വിദ്യാഭ്യാസവകുപ്പിൽ സ്ഥലംമാറ്റത്തിനും മറ്റുള്ള കാര്യങ്ങൾക്കും യാതൊരുവിധമാനദണ്ഡങ്ങളും ഉണ്ടായിരുന്നില്ല. ഇക്കാര്യത്തിലെന്ത് നടപടി എടുത്തിട്ടുണ്ട്?

മന്ത്രി:-സ്കൂൾ-കോളേജ് അദ്ധ്യാപകരുടേയും വിദ്യാഭ്യാസവകുപ്പുമായി ബന്ധമുള്ള ഉദ്യോഗസ്ഥരുടേയും സ്ഥലംമാറ്റകാര്യത്തിൽ ചില വ്യക്തമായ നിർദ്ദേശങ്ങളും മാനദണ്ഡങ്ങളും നടപ്പിലാക്കി. ഇഷ്ടംപോലെ സ്ഥലംമാറ്റുന്ന പരിപാടി തീർത്തും ഇല്ല. സ്പെഷ്യൽ ഓർഡർ സമ്പൂർണ്ണമായി നിർത്തലാക്കി. കഴിഞ്ഞ സർക്കാരുണ്ടാക്കിയ ഒരു പ്രതിഭാസമായിരുന്ന സ്പെഷ്യൽ ഓർഡർ; സ്പെഷ്യൽ ഓർഡർ എന്നുപറഞ്ഞാൽ ''ഇമ്മീഡിയറ്റിലി റിലേറ്റഡ് ടു ടീച്ചേഴ്സ്'' ട്രാൻസ്ഫറുകൾ നടപ്പിലാക്കേണ്ടത് ലോവർ അതോറിറ്റികളായ എ.ഇ.ഒ., ഡി.ഇ.ഒ., ഡി.ഡി തുടങ്ങിയവരൊക്കെയാണ്. പക്ഷേ, ഇവരിത് നടപ്പിലാക്കേണ്ടതിനുപകരം വിദ്യാഭ്യാസമന്ത്രി നടപ്പിലാക്കുന്ന സമ്പ്രദായമായിരുന്നു ഉണ്ടായിരുന്നത്. എല്ലാ സ്ഥലമാറ്റങ്ങളും, സ്ഥലമാറ്റങ്ങൾ ആരാണ് നടത്തേണ്ടത് അതിനുത്തരവാദപ്പെട്ട ആൾ നടത്താൻ അനുവാദം കൊടുത്തു. എന്ത് അടിസ്ഥാനത്തിലാണ് ട്രാൻസ്ഫർ നടത്തേണ്ടത്: എന്നുള്ള മാനദണ്ഡത്തിൻേറയും നിർദ്ദേശത്തിൻെറയും അടിസ്ഥാനത്തിൽ സ്ഥലമാറ്റം നടത്തും. ഇതിൻെറ ഫലമായി കഴിഞ്ഞകൊല്ലം നടത്തിയ ഹെഡ്മാസ്റ്റർമാരുടേയും എ.ഇ.ഒ മാരുടെയും ട്രാൻസ്ഫറിൻെറ കാര്യത്തിൽ പരാതിയേ ഇല്ല. ഏതെങ്കിലും ബന്ധപ്പെട്ട ഉദ്യോഗസ്ഥൻ ട്രാൻസ്ഫറിൻെറ കാര്യത്തിൽ നിലവിലുള്ള മാർഗ്ഗനിർദ്ദേശങ്ങൾ മറികടന്നു എങ്കിൽ അയാളെക്കുറിച്ച് പരാതിബോധിപ്പിക്കാനും നിർദ്ദേശിച്ചിരുന്നു. ആകെ എൻെറയടുത്തുവന്നത് മൂന്ന് പരാതികളായിരുന്നു. സ്ഥലംമാറ്റത്തിൻെറ കാര്യത്തിൽ ഡി.പി.ഐ. മാർഗ്ഗനിർദ്ദേശങ്ങൾ മറികടന്ന് എന്നല്ലാ മറിച്ച് ചില പ്രത്യേക പരിഗണനകളുടെ അടിസ്ഥാനത്തിൽ (കംപാഷ്യനേറ്റ് ഗ്രൗണ്ട്) കിട്ടിയെങ്കിൽ നന്നായിരുന്നു എന്നാണവരുടെ പരാതി. കഴിഞ്ഞ കുറേ വർഷങ്ങളായി കേരള ഹൈക്കോടതിയിൽ തന്നെ സ്ഥലംമാറ്റത്തെക്കുറിച്ച് ധാരാളം റിട്ട് പരാതികളുണ്ടായിരുന്നു. അത് ഏറ്റവും കുറഞ്ഞിരുന്നത് കഴിഞ്ഞ വർഷമായിരുന്നു. സ്ഥലംമാറ്റത്തെ ചോദ്യംചെയ്യാനാവാത്ത, നീതിപൂർവ്വമായ ഒരു നിലയിലേക്കതിനെ കൊണ്ടെത്തിച്ചു എന്നു ഉള്ളതാണ് പ്രധാന കാര്യം.

ചോദ്യം:-നിയമവിധേയമല്ലാത്ത കുറേ സ്കൂളുകൾ ഈ സംസ്ഥാനത്ത് പ്രവർത്തിക്കുന്നുണ്ട്. അത് അങ്ങയുടെ ശ്രദ്ധയിൽപ്പെട്ടിട്ടുണ്ടോ?

മന്ത്രി:-നിലവിലുള്ള ഇത്തരം സ്കൂളുകൾക്ക് അംഗീകാരം കൊടുക്കണോ വേണ്ടയോ എന്ന് പരിശോധിച്ചു വരികയാണ്. അതിനുവേണ്ടി വിദ്യാഭ്യാസ ചട്ടങ്ങളിൽത്തന്നെ ഭേദഗതി വരുത്താനുള്ള നടപടികൾ എടുത്തുവരുന്നു. സ്വകാര്യമേഖലയിൽ വിദ്യാഭ്യാസ സ്ഥാപനങ്ങളിനിയും അനുവദിക്കേണ്ട എന്ന് തീരുമാനിച്ചു. കഴിഞ്ഞ സർക്കാരിൻെറ അവസാനനാളുകളിൽ 20, 25, സ്കൂളുകൾ അനുവദിച്ചിരുന്നു. അവയ്ക്കൊന്നും അനുമതി നല്കരുതെന്ന് തീരുമാനിച്ചു. അടുത്ത വർഷങ്ങളിലൊക്കെ കഴിവതും പ്രീപ്രൈമറി വിദ്യാഭ്യാസം സർക്കാർ സ്കൂളുകളിലായിരിക്കും. സർക്കാർ ഹൈസ്കൂളുകളിൽ സ്ഥലമുള്ളിടത്ത് നേഴ്സറി സ്കൂൾ നടത്താനുള്ള അധികാരം ഹെഡ്മാസ്റ്ററന്മാർക്ക് കൊടുത്തിട്ടുണ്ട്. അദ്ധ്യാപകരെ താല്ക്കാലികമായി നിയമിക്കും. അദ്ധ്യാപകർക്കുള്ള ശംബളം പി.ടി.എ. (അദ്ധ്യാപക-രക്ഷാകർത്തൃസംഘടന) കൊടുക്കണം; ആ ശംബളം വിദ്യാഭ്യാസ വകുപ്പുദ്യോഗസ്ഥന്മാർ വഴികൊടുക്കണം. ഇങ്ങനെ നിരവധി അപേക്ഷകളിപ്പോൾ വന്നിട്ടുണ്ട്.

ചോദ്യം:-കേരളത്തിലെ സ്വകാര്യ വിദ്യാലയങ്ങളിൽ വാങ്ങുന്ന ഭീമമായ ഫീസിന് ഒരു ഏകീകൃതതോത് നിർണ്ണയിക്കുമോ?

മന്ത്രി:- തീർച്ചയായും. ഞാനാദ്യം പറഞ്ഞ പ്രകാരം നിയമഭേദഗതികളിൽ ഇതിനെക്കുറിച്ചൊക്കെ വളരെ വ്യക്തമായി പറഞ്ഞിട്ടുണ്ട്.

## റബർ പാലിനു പിന്നിലെ

13 -ാം പേജിൽനിന്നും തുടർച്ച

ക്കുന്നതിനുവേണ്ടിയാണോ? അതോ പടിഞ്ഞാറേക്കര ഏജൻസീസിൻെറ താല്പര്യം സംരക്ഷിക്കുന്നതിനുവേണ്ടിയാണോ? ഇതിനു മറുപടി പറയേണ്ട ബാദ്ധ്യത ചെയർമാൻെറയാണ്.

ചെയർമാനോടു ചോദിക്കാതെ വില കുറയ്ക്കാനോ കൂട്ടാനോ എം.ഡിക്ക് അധികാരം ഉണ്ടോ എന്ന ചോദ്യം മുൻപു പറഞ്ഞ പ്രമേയം പാസാക്കിയ കാലത്തെ ചെയർമാനായ എം.എസ്. ജോസഫിനോടു ചോദിച്ചു. അതിനുകിട്ടിയ മറുപടി വളരെ വിചിത്രമായിരുന്നു: ''ചെയർമാൻ ഞാനായിരുന്നപ്പോൾ എന്നെ കൺസൾട്ടു ചെയ്യേണ്ട ആവശ്യമില്ലായിരുന്നു. എന്നാൽ പുതിയ ചെയർമാനെ കൺസൾട്ട് ചെയ്യണമെന്ന് ഞാൻ ഉപദേശിച്ചിരുന്നു.''

എന്താണ് ഇതിൻെറ അർത്ഥം?

കമ്പനി നിയമങ്ങൾ രണ്ടുതരം ചെയർമാൻമാരെ വിഭാവന ചെയ്യുന്നില്ല. തിരുവനന്തപുരത്തുകാരൻ എം.എസ്. ജോസഫാണ് ചെയർമാനെങ്കിൽ വില നിശ്ചയിക്കുമ്പോൾ എം.ഡി കൺസൾട്ട് ചെയ്യണ്ട. എന്നാൽ പാലാക്കാരൻ വി.ടി. തോമസാണ് ചെയർമാനെങ്കിൽ കൺസൾട്ട് ചെയ്യണം! എം.എസ്. ജോസഫിനില്ലാത്ത സ്ഥാപിതതാല്പര്യമാണ് വി.ടി. തോമസിന് റബ്ബർ വിലയുടെ കാര്യത്തിൽ ഉണ്ടാകാനിട?

വില കൂട്ടിക്കൊണ്ടിരുന്നാൽ കോർപ്പറേഷൻ ഉല്പന്നം മെല്ലെ മാർക്കററിൽനിന്നും പോകും. പടിഞ്ഞാറേക്കര ഏജൻസീസിൻെറ ഉല്പന്നം കൂടുതൽ വിററഴിയും. പ്ളാൻേറഷൻ കോർപ്പറേഷൻ വിലകുറച്ചു എന്ന ആരോപണവുമായി ഒരു എം.ഡിയെ സസ്പെൻഡ് ചെയ്ത് മലയാള മനോരമയിൽ അഞ്ചുകോളം വാർത്ത അച്ചടിച്ചാൽ ഭാവിയിൽ വരുന്ന എം.ഡിയും വില കുറയ്ക്കാൻ ധൈര്യപ്പെടില്ല. വെറുതെയെന്തിന് സസ്പെൻഷനും ദുഷ്പ്പേരും വാങ്ങണം എന്നാവും അവരുടെ ചിന്ത.

പിന്നെ എക്കാലവും പ്ളാൻേറഷൻ കോർപ്പറേഷൻെറ വില കൂടുതലായിരിക്കും. കോർപ്പറേഷൻ ബിസിനസ്സ് നടത്തണോ വേണ്ടയോയെന്ന് നിശ്ചയിക്കുക പടിഞ്ഞാറേക്കര ഏജൻസീസ് ആയിരിക്കും.

ഇതാണ് വി.ടി. തോമസ് ചെയ്ത ദ്രോഹം. സെൻട്രീഫ്യൂജ്ഡ് ലാററക്സിൻെറ മാർക്കററിൽ പടിഞ്ഞാറേക്കര ഏജൻസീസിന് നഷ്ടപ്പെട്ട പ്രതാപം പ്ളാൻേറഷൻ കോർപ്പറേഷനിലെ അധികാരം ഉപയോഗിച്ച് തിരിച്ചു നേടിക്കൊടുത്തു. പടിഞ്ഞാറേക്കരക്കാർ നന്ദിയുള്ളവരായിരിക്കില്ലേ?

പ്ളാൻേറഷൻ കോർപ്പറേഷനിലെ ഈ നാടകം കോട്ടയത്ത് അവസാനിക്കുന്നില്ല. അരങ്ങിപ്പോൾ തിരുവനന്തപുരത്തേക്കു മാറിയിരിക്കുകയാണ്.

സെൻട്രീഫ്യൂജ്ഡ് ലാററക്സിൻെറ വില കുറച്ച് വിററതിൻെറ പേരിൽ കോർപ്പറേഷൻ എം.ഡിക്കെതിരെ ഒരു ഔദ്യോഗിക അന്വേഷണം വേണമെന്ന കോർപ്പറേഷൻ ചെയർമാൻ വി.ടി. തോമസിൻെറ നിർദ്ദേശം ഭരണമുന്നണിയുടെ ഉന്നത കേന്ദ്രങ്ങളിൽ അഭിപ്രായവ്യത്യാസം ഉണ്ടാക്കി. സി.പി.ഐ നേതാക്കൾതന്നെ രണ്ടു തട്ടിലായി. അവരിൽ മിക്കവർക്കും എം.ഡിയുടെ പേരിലെടുത്ത നടപടി ആവശ്യത്തിലേറെയായി എന്ന അഭിപ്രായമുണ്ട്. മാത്രവുമല്ല, വ്യവസായങ്ങൾ നടത്തുന്നതിലും ഉദ്യോഗസ്ഥരും മാനേജർമാരും മററുമായി നല്ല ബന്ധം നിലനിറുത്തുന്നതിലും സി.പി.ഐക്ക് പണ്ടേ ഒരു സൽപ്പേരുള്ളതാണ്. ഭരണത്തിനകത്ത് സി.പി.ഐയുടെ ശക്തിയും ഉദ്യോഗസ്ഥന്മാരുടെ സഹകരണമാണ്.

എന്നാൽ അവരെയൊക്കെ ഞെട്ടിപ്പിച്ചുകൊണ്ട് തികച്ചും അപ്രതീക്ഷിതമായി, മാനേജിംഗ് ഡയറക്ടരെ സസ്പെൻഡ് ചെയ്തില്ലെങ്കിൽ താൻ രാജിവയ്ക്കുമെന്ന് ചെയർമാൻ വി.ടി. തോമസ് ഭീഷണി പുറപ്പെടുവിച്ചു. ഭരണമുന്നണിക്കുതന്നെ തൻെറ രാജിവഴി ദുഷ്പ്പേരുണ്ടാക്കിക്കുമെന്ന് ധ്വനിപ്പിച്ച് 'ബ്ളാക് മെയിൽ' ചെയ്യുവാനും ശ്രമിച്ചുവെന്നു കേൾക്കുന്നു.

പ്രശ്നങ്ങളുടെ കുമ്പാരത്തിൽ നില്ക്കുന്ന ഈ അവസരത്തിൽ അനാവശ്യമായ ഇത്തരം ഒരു സ്കാൻഡൽകൂടി ക്ഷണിച്ചുവരുത്തുന്നത് ബുദ്ധിയല്ലെന്ന ഒററക്കാരണംകൊണ്ട് ഇടതുമുന്നണി നേതാക്കന്മാർ ഈ ബ്ളാക് മെയിലിന് വഴങ്ങിയെന്നാണ് അറിഞ്ഞത്.

## ദൈവത്തിൻെറ

25 -ാം പേജിൽനിന്നും തുടർച്ച

വശ്യം ജീവൻപോലും അപകടത്തിലായിരുന്നു. അവർ രണ്ടുപേരും ചായ ഊതിക്കുടിച്ചു. നേതാവിൻെറ തിയ്യത്തി വാതിൽപ്പടിക്കൽ വന്നുനിന്നു. ''ഞ്ഞി ആ പേററിച്ചീൻെറ മോനല്ലേ?'' ''അതെ.'' ''ഇനി കുരുത്തക്കേട് ഒന്നും കാണിക്കണ്ട. അമ്മയേം പെങ്ങമ്മാരേം നോക്കണം. ഓല് ഒരുപാട് കഷ്ടപ്പെട്ടു.'' ''ഓള് പറയുന്നത് നേരാ.'' ചായകുടിച്ച് രണ്ടുപേരും ഗ്ലാസ് താഴെവച്ചു. പിരിയാൻ നേരത്ത് അദ്ദേഹം പറഞ്ഞു:

''ന്നെക്കൊണ്ട് ന്തെങ്കിലും ആവശ്യം ണ്ടെങ്കില് പറഞ്ഞോളണം.''

''എനക്ക് ഒരു പണി വേണം.''

''അപ്പോ, ഞ്ഞി ബോംബേല് തിരിച്ചു പോണില്ല?''

''ഇല്ല. ഹോട്ടലില് പാത്രംമോറി എനക്ക് മടുത്തു.''

''ശരി. ആലോചിക്കട്ടെ.''

കഞ്ചാവിൻെറ ലഹരിയിൽ മയ്യഴിക്കു മുകളിൽ ഒരു വലിയ വാവലിനെപ്പോലെ ചിറകടിച്ച് പറക്കുന്ന അൽഫോൻസച്ചൻ, താഴെ നിരത്തിലൂടെ മുണ്ടു മടക്കിക്കുത്തി ഉശിരോടെ നടന്നുപോകുന്ന ആ ചെറുപ്പക്കാരനെ കണ്ടു. അയാൾ അപ്പോൾ നാടുവിട്ടുപോയ മൈക്കലിനെക്കുറിച്ച് ഓർത്തു. മൈക്കലിനും മാധവനും ഒരേ പ്രായമാണ്. മാധവൻ തിരിച്ചുവന്നു. മൈക്കൽ എന്നെങ്കിലും തിരിച്ചു വരുമോ? അവൻെറ ഒരു വിവരവും ഇല്ല...

(തുടരും)

* നൊമ്പലം = പ്രസവവേദന
* ദെരസർ = ഡോക്ടർ

## വർഷങ്ങൾക്കുമുമ്പ്

21 -ാം പേജിൽനിന്നും തുടർച്ച

മീനാക്ഷി പറഞ്ഞു.

''എനിക്ക് കല്യാണമെന്ന പ്രസ്ഥാനത്തിനോട് അങ്ങേയററം വെറുപ്പാണ്,'' ശാരദ പറഞ്ഞു.

''നീ ഇത്ര സുന്ദരിയായതുകൊണ്ടാണ് നിനക്ക് കല്യാണത്തോട് വെറുപ്പു തോന്നുന്നത്. നിനക്ക് ഇഷ്ടംപോലെ വിവാഹാലോചനകൾ വരും. സുന്ദരനെയൊ ധനികനെയോ ആരെവേണമെങ്കിലും നിനക്ക് തിരഞ്ഞെടുക്കാം. ബാക്കിയുള്ളവരുടെ സ്ഥിതി അങ്ങനെയല്ല,'' മീനാക്ഷി പറഞ്ഞു.

''കല്യാണം കഴിച്ചില്ലെങ്കിൽ പിന്നെ എങ്ങനെയാണ് വെള്ളിപ്പാത്രങ്ങൾ കിട്ടുക? കല്യാണം കഴിച്ചില്ലെങ്കിൽ പിന്നെ എങ്ങനെയാണ് പട്ടുസാരികൾ കിട്ടുക?'' ഞാൻ ചോദിച്ചു.

ശാരദ ചിരിച്ചു. അവൾ എന്നെ അടുത്തു പിടിച്ചിരുത്തി എൻെറ മുടിച്ചുരുളുകൾ ഒതുക്കി മൂർദ്ധാവിൽ കെട്ടിവച്ചു.

''ഉത്ഭ പറഞ്ഞത് ശരിയാണ്. കല്യാണം കഴിച്ചില്ലെങ്കിൽ നമുക്ക് എങ്ങനെയാണ് വെള്ളിപ്പാത്രങ്ങൾ കിട്ടുക? നമുക്ക് എങ്ങനെയാണ് കാഞ്ചീപുരം സാരികൾ കിട്ടുക?'' ശാരദ ചോദിച്ചു.

(തുടരും)

4 -ാം പേജിൽനിന്നും തുടർച്ച

തടയൽ നടത്തി, മന്ത്രിസഭയുടെ പതനം ത്വരിപ്പിക്കാൻ ശ്രമിച്ചതല്ലാതെ എന്തെങ്കിലും സമരം നടത്തിയിട്ടുണ്ടോ? കയർത്തൊഴിലാളികൾ ഈ നാട്ടിലെ ഏററവും വലിയ ഒരു തൊഴിൽ വിഭാഗമാണ്. എത്രയോലക്ഷം തൊഴിലാളികളും അവരെ ആശ്രയിക്കുന്ന വീട്ടുകാരും ജീവിക്കാൻ നിവൃത്തിയില്ലാതെ വർഷങ്ങളായി ഉഴലുന്നു. അവർക്കുവേണ്ടി ഒരു ചെറുവിരലെങ്കിലും കേരളത്തിൻെറ പേരിൽ ശ്വാസംമുട്ടുന്ന ഇവർ ചലിപ്പിച്ചിട്ടുണ്ടോ? കശുഅണ്ടിത്തൊഴിലാളികൾ എത്രയോവർഷമായി നരകിച്ചുനരകിച്ച് കുലനാശത്തിലേക്ക് വീണുകൊണ്ടിരിക്കുന്നു. അവർക്കുവേണ്ടി ഒരുവാക്ക് മിണ്ടിയിട്ടുണ്ടോ? അതൊന്നും ഒരിക്കലുംചെയ്തിട്ടില്ലാത്ത ഇവർ ഇപ്പോൾ റബ്ബറിൻെറ വിലയെച്ചൊല്ലി ഉത്തരായനവും ദക്ഷിണായനവും നടത്തുന്നത് യഥാർത്ഥത്തിൽ ആരുടെ താല്പര്യം കാക്കാനാണ്? ഇവിടത്തെ പാവങ്ങളുടെയോ? പാവപ്പെട്ട വിഭാഗത്തിലുമുണ്ട് റബ്ബർ കർഷകർ. എങ്കിലും റബ്ബർ കർഷകരിൽ ബഹുഭൂരിപക്ഷവും സമ്പന്നവിഭാഗത്തിൽപ്പെട്ടവരാണ്. അതിസമ്പന്ന വിഭാഗത്തിൽപ്പെട്ടവരെയാണ് ഇറക്കുമതി നയവ്യതിയാനങ്ങൾ എല്ലായ്പ്പോഴും ബാധിക്കുന്നത്. താഴേക്കിടയിലുള്ളവർ എന്നും പലതരം ചൂഷണത്തിൽപ്പെട്ടു കിടക്കുന്നവരാണ്. അതിസമ്പന്നമായ ഒരു വിഭാഗത്തിൻെറ താല്പര്യം മാത്രം കാക്കാനുള്ള വ്യഗ്രതയിലല്ലേ അവരുടെ നിർദ്ദേശപ്രകാരം ഇപ്പോൾ ഇറക്കുമതി നയം ചൊല്ലി കണ്ണീർവർഷവും ഒച്ചവയ്ക്കലും നടത്തിക്കൊണ്ടിരിക്കുന്നത്?

യഥാർത്ഥ കർഷകൻെറ ദുരിതത്തിൽ ലേശമെങ്കിലും അനുഭാവമുണ്ടായിരുന്നെങ്കിൽ ഇവർ എന്നേ തെങ്ങുകൃഷിക്കാരനുവേണ്ടി സമരരംഗത്തിറങ്ങുമായിരുന്നു. യഥാർത്ഥ തൊഴിലാളിയുടെ ദുഃഖത്തിൽ സങ്കടമുണ്ടായിരുന്നെങ്കിൽ എന്നേ ഇവർ കയർത്തൊഴിലാളിക്കുവേണ്ടി കൊടിപിടിക്കുമായിരുന്നു; കശുഅണ്ടിത്തൊഴിലാളിക്കുവേണ്ടി ഡൽഹിക്കുപോകുമായിരുന്നു. അതിസമ്പന്നൻെറ റബ്ബർ ബൊമ്മയിൽ തൊടുമ്പോൾ മാത്രമേ കീ കീ എന്നു നിലവിളിക്കാൻ ഇവർക്ക് കഴിയൂ എന്ന് ജനങ്ങൾ എന്നേ കണ്ടിരിക്കുന്നു.









# അനുഭവങ്ങൾ അഭിമതങ്ങൾ

## 6

ചോദ്യം: സാറിൻെറ നാടകങ്ങൾ സുഘടിത നാടകസമ്പ്രദായത്തെ അനുവർത്തിച്ച് എഴുതപ്പെട്ടവയാണെന്നു പറയാറുണ്ടല്ലോ. ഏതാണ്ട് ആ നാടകങ്ങളെ താഴ്ത്തിക്കെട്ടത്തക്ക തരത്തിൽപ്പോലും ഈ പ്രസ്താവം നടത്തിക്കണ്ടിട്ടുണ്ട്. ഇതെപ്പററി എന്താണ് പ്രതികരണം?

ഉത്തരം: എൻെറ എല്ലാ നാടകങ്ങളുടെയും ശില്പം തികച്ചും സുഘടിതമാണ്. എല്ലാ നാടകങ്ങളുടെയും ശില്പം സുഘടിതമായിരിക്കണമെന്നും ഞാൻ വിശ്വസിക്കുന്നു. അസംഘടിത ശില്പമായ നാടകം എന്നല്ല, ഒരു സൃഷ്ടിയും കലാവസ്തു എന്ന പേരിനർഹമല്ല. അവയവഘടനയുടെ സൗഷ്ഠവംമൂലം ഉണ്ടാകുന്ന ഐക്യം ഇല്ലാത്ത ഒന്നുംതന്നെ കലയാകുന്നില്ല. ആ ഐക്യത്തെ തട്ടിമറിച്ചുകൊണ്ട് ഭാവന എങ്ങോട്ടെങ്കിലും പായുന്നു, ആ പാച്ചിൽ അനുവദിക്കണം, അത് കലാകാരൻെറ മൗലികാവകാശമാണ് എന്നെല്ലാമുള്ള വാദം നിരർത്ഥകമാണ്. സർവതന്ത്രസ്വതന്ത്രമായി കല്പനയുടെ പ്രവാഹംതന്നെ കാണാക്കുന്നു എന്ന തോന്നൽ ജനിപ്പിക്കുന്ന കൃതികൾപോലും വിദഗ്ദ്ധ ഘടനാബദ്ധമാണ്. കലാചിന്തയിലെ വളരെ പഴക്കംചെന്ന ഒരാശയമാണ് ഇത് എന്നതുകൊണ്ട് അതിൻെറ സാധുത നശിക്കുന്നില്ല, ഏറിഏറി വരുന്നതേ ഉള്ളൂ. ഇത് പാശ്ചാത്യരും പൗരസ്ത്യരും അംഗീകരിച്ചിട്ടുള്ള ഒരു കലാരഹസ്യമാണ്. ദൃഷ്ടാന്തങ്ങൾ എത്രയോ സുലഭമാണ്, ഒരു കാളിദാസനെയും ഭാസനെയും സോഫോക്ളിസ്സിനെയും ഷേക്സ്പിയറെയും ഇബ്സനെയും ഓനീലിനെയും ബ്രെഹ്ത്തിനെയും ഉദാഹരിച്ച് ഈ വസ്തുത സമർത്ഥിക്കാം. ഇതു പറയുമ്പോൾ ഒന്നോർക്കണം. നാടകത്തിൻെറ ഘടന അഥവാ കഥാവസ്തുവിൻെറ ഘടന യാന്ത്രികമായിരിക്കുക എന്നല്ല ഇതിൻെറ അർത്ഥം. ഉളിയും കൊട്ടുവടിയും നല്ലോണം പെരുമാറി സമർത്ഥനായ ഒരാശാരി തട്ടിക്കൂട്ടിയെടുക്കുന്ന യാന്ത്രികമായ പരിപൂർത്തി വരുത്തിത്തീർക്കുന്ന വസ്തുക്കളെ സുഘടിതമെന്നു പറയുന്ന അർത്ഥത്തിലല്ല, കലാസൃഷ്ടിയുടെ രചനാവിശേഷത്തെ നോക്കിക്കാണേണ്ടത്. നാടക ബീജത്തിൽ നിന്നുതന്നെ മുളപൊട്ടി ഇലവീശി, തടിവച്ച്, പുഷ്പിച്ചു ഫലിക്കുന്ന ആ വികാസമാണ് നാടകകർത്താവിന് ആദർശമായിരിക്കേണ്ടത്, അതുപോലെ, എല്ലാ കലാസൃഷ്ടിക്കും. അപ്പൊഴേ അതു കലാസൃഷ്ടി ആകുന്നുള്ളൂ, അല്ലെങ്കിൽ ഫാക്ടറികളിൽ നിന്നും പണിഞ്ഞിറക്കുന്ന യന്ത്രങ്ങളാകുകയേ ഉള്ളൂ. താങ്കൾ പറഞ്ഞ രീതിയിലുള്ള സുഘടിതനാടക സങ്കല്പം ഉണ്ടായത്, യൂജിൻ സ്ക്രൈബ് എന്നൊരാൾ തട്ടിപ്പടച്ചുണ്ടാക്കിയ യാന്ത്രിക ഘടനയോടുകൂടിയ നിരവധി ദൃഷ്ടാന്തങ്ങളുടെ അടിസ്ഥാനത്തിലായിരുന്നു. പക്ഷേ, ആ നിർമ്മാണ രീതിയുമായി ഇബ്സൻെറയും മററും സുഘടിത നാടകരീതിക്കുള്ള സാദൃശ്യം കടലാടിക്കും കടലിനും വേണ്ടിയുള്ളതാണ്. മലയാളത്തിൽ കാര്യവിവരമുള്ള നാടകനിരൂപകന്മാർപോലും ഈ വസ്തുത മനസ്സിലാക്കാതെ സുഘടിത നാടകം എന്നു കേൾക്കുമ്പോൾ നെററി ചുളിക്കുന്നു. ഇത്രയും നീട്ടിപ്പറഞ്ഞത്, കുറെക്കാലമായി നിലനിന്നു വരുന്ന ഒരു തെററിദ്ധാരണ തിരുത്താനാണ്. ഇബ്സൻെറ ഡോൾസ് ഹൗസ് പോലെ തന്നെ ഭാവനാത്മകകൃതിയായ പീർ ഗ്യാൻറും സുഘടിതമാണെന്നു മനസ്സിലാക്കാൻ വലിയ ബുദ്ധിയൊന്നും വേണ്ട.



എൻ. കൃഷ്ണപിള്ള

ചോദ്യം: സാർ പറഞ്ഞ രീതിയിലുള്ള സുഘടിതത്വത്തോടുള്ള ആഭിമുഖ്യം സാറിൻെറ നാടകങ്ങളിൽ മാത്രമല്ല, എല്ലാ രചനകളിലും

## ഗൗരവപൂർണ്ണമായ നാടകപ്രസ്ഥാനത്തിൻെറ തുടക്കം

കാണുന്നുണ്ടെന്നു തോന്നുന്നു. ഇത് ഒരു സഹജാഭിമുഖ്യം തന്നെയല്ലേ?

ഉത്തരം: അതെ. ഞാൻ എന്തെഴുതുമ്പോഴും—അത് ഒരു ചെറിയ ലേഖനമോ ഒരു വലിയ ഗ്രന്ഥമോ ഒരു സാഹിത്യചരിത്രമോ ഒരു നിരൂപണമോ ഇതൊന്നുംവേണ്ട ഒരു പ്രസംഗം തന്നെയോ ആയാൽത്തന്നെയും ഈ ഘടനാഭദ്രത ദീക്ഷിക്കണമെന്ന് എനിക്ക് എന്നും നിർബ്ബന്ധമുണ്ടായിരുന്നു. ആ നിർബ്ബന്ധത്തിൻെറ ഫലമായി ഇപ്പോൾ അത് എൻെറ ശീലംതന്നെ ആയിട്ടുണ്ട്.

ചോദ്യം: സുഘടിത നാടക സങ്കല്പം ഇബ്സൻെറ നാടകങ്ങളിലാണ് ആദ്യമായി പ്രത്യക്ഷപ്പെട്ടതെന്നും അത് മലയാളത്തിൽ അവതരിപ്പിച്ചത്, സാർ ആണെന്നുമുള്ള ധാരണയിലല്ലേ സാറിനെ 'മലയാളത്തിലെ ഇബ്സൻ' എന്നു വിളിക്കാറുള്ളത്. ഇത് ഒരു ബഹുമതിയായിട്ടാണോ അതോ അവമതിയായിട്ടാണോ സാർ കരുതുന്നത്?

ഉത്തരം: ഞാൻ മുമ്പു പറഞ്ഞതിൽനിന്ന് വ്യക്തമാകുന്നുണ്ടല്ലോ, സുഘടിത നാടകത്തിന് ഞാൻ കല്പിക്കുന്ന അർത്ഥം. അതിന് ഏററവും ഉന്നതവും ഏററവും അധമവുമായ രണ്ട് അർത്ഥങ്ങളുണ്ടെന്ന് ഞാൻ സൂചിപ്പിച്ചു കഴിഞ്ഞു. അധമങ്ങളായ യന്ത്രതുല്യ നാടകരചനകൾ എങ്ങനെ ഉണ്ടായി എന്നും ആരൊക്കെ ആ രംഗത്തു പ്രവർത്തിച്ചു എന്നും ശ്രദ്ധിക്കാതെയും പഠിക്കാതെയുമാണ് സുഘടിത നാടകത്തെപ്പററിയുള്ള അഭിപ്രായങ്ങൾ മലയാളത്തിൽ ഉണ്ടായത്. ആ പ്രമാദ ജടിലമായ ധാരണ ഒരു വശത്തും യൂറോപ്യൻ നാടകവേദിയിൽ ഒരു നവ്യചലനം സൃഷ്ടിച്ചത് ഇബ്സൻ ആണെന്ന ശരിയായ ധാരണ വേറൊരു വശത്തും നില്ക്കുന്നതുകൊണ്ടാണ് ചിലർ രചനാഭദ്രതയെ മുൻനാടക കർത്താക്കളെക്കാൾ പുലർത്താൻ ബദ്ധപ്പെട്ട എന്നെ ഇബ്സനാക്കിയത്. ഒരാളെ മറുനാട്ടുകാരനായ ഒരു സാഹിത്യകാരനുമായിട്ട്, എന്തെങ്കിലും ചില കാര്യങ്ങളിൽ സാദൃശ്യം ഉണ്ടെങ്കിൽപ്പോലും ഏകീഭാവം കല്പിക്കുന്നത് വിവരക്കേടാണ്. തുറന്ന മനസ്സോടുകൂടിയ ഒരു എഴുത്തുകാരന് അയാൾ കണ്ടെത്തുന്ന ലോകസാഹിത്യകാരന്മാരുമായി ഉണ്ടാകുന്ന ആത്മബന്ധത്തിൻെറ ഫലമായി അറിഞ്ഞും അറിയാതെയും ചില സ്വാധീനങ്ങൾ വന്നു ഭവിച്ചു എന്നു വരാം. പക്ഷേ, അയാളുടെ സ്വത്വത്തിന് യാതൊരു

ഭംഗവും പാരതന്ത്ര്യവും അതുകൊണ്ട് വന്നു പോകുന്നില്ല. ഒരു കവിയിൽ അഥവാ ഒരു സാഹിത്യകാരനിൽ, നാം വിശകലനം ചെയ്തു നോക്കുമ്പോൾ കവിതാ പാരമ്പര്യത്തിൻെറ ഏതെതെല്ലാം ഇഴകളാണ് സ്വാധീനം ചെലുത്തുന്നതെന്ന് സൂക്ഷ്മനോട്ടത്തിൽ അറിയാവുന്നതേ ഉള്ളൂ. അത് അയാളുടെ ഒരു ദോഷമല്ല, അയാളുടെ കൃതിയുടെ സമ്പത്തു തന്നെ ആയിരിക്കും.

ചോദ്യം: പ്രശ്നനാടകങ്ങൾ എന്നൊരു വകതിരിവ് നാടകത്തിനുണ്ടോ? ആകാമോ? ആ വ്യവഹാരം എങ്ങനെയുണ്ടായി?

ഉത്തരം: വാസ്തവത്തിൽ ഒരേ ഒരു സമസ്യ മാത്രമേ നാടകത്തിനു പ്രതിപാദിക്കാനുള്ളൂ. നാടകത്തിനെന്നല്ല, ഏതു കലാസൃഷ്ടിക്കും. ആ സമസ്യ ജീവിതമാണ്. ആ സമസ്യയ്ക്ക് പരിഹാരം ഒരു സൃഷ്ടിയും നിർദ്ദേശിക്കുന്നില്ല, നിർദ്ദേശിക്കാൻ കഴിയുകയില്ല, നിർദ്ദേശിക്കണമെന്ന് നാം പ്രതീക്ഷിച്ചു കൂടാത്തതുമാണ്. പക്ഷേ, ആ സമസ്യയെ ഭിന്ന വീക്ഷണകോണങ്ങളിൽ നിന്ന് എക്സ്റേ പായിച്ച് നിരീക്ഷിക്കാൻ സാഹിത്യകാരന് കഴിയും, കഴിയുകയും വേണം. വിഭാഗീയമായ പ്രശ്നങ്ങൾ കൈകാര്യം ചെയ്തിരിക്കുന്നു എന്ന് തോന്നിപ്പിക്കുന്ന കൃതികൾതന്നെയും ആ കൈകാര്യം കൊണ്ട് അവസാനിപ്പിക്കുകയാണെങ്കിൽ കലാസൃഷ്ടിക്ക് പറയത്തക്ക മൂല്യമില്ലാതെ പോകും. ആ്തരം പ്രശ്നങ്ങൾ സ്ഥൂലമായി പ്രതിപാദിക്കുന്ന കൃതികളിൽപ്പോലും ആ പ്രതിപാദനം ആത്യന്തികമായി, കൂടുതൽ മൂല്യവത്തായ പ്രശ്നത്തെ വ്യഞ്ജിപ്പിക്കുന്ന വിധത്തിലായിരിക്കണം നിർവ്വഹിക്കുക. എൻെറ ഒരു നാടകം തന്നെ ഉദാഹരിക്കാം. കന്യക തന്നെ ആവട്ടെ ദൃഷ്ടാന്തം. അത് ഒററ നോട്ടത്തിൽ, പ്രായം ചെന്നിരിക്കുന്ന, അവിവാഹിതയായ ഒരുദ്യോഗസ്ഥയുടെയോ എത്രയോ ഉദ്യോഗസ്ഥകളുടെയോ പ്രശ്നമാണ് അവതരിപ്പിക്കുന്നത്. ആ അവതരണത്തിനാവശ്യമുള്ള സാമഗ്രികൾ എല്ലാം





നാടകത്തിൽ ഒരുക്കിയിട്ടുണ്ട്. പക്ഷേ, ഗമമായി നോക്കുമ്പോൾ നാം കാട്ടുന്ന സ്നേഹത്തിനുള്ളിൽ നാം അറിയാതെയും അറിഞ്ഞും മറഞ്ഞിരിക്കുന്ന സ്വാർത്ഥം, വ്യക്തിയുടെ സ്വാതന്ത്ര്യത്തെയും സ്വാതന്ത്ര്യോചിതമായ ആനന്ദത്തെയും എങ്ങനെ കുരുടിപ്പിക്കുകയും ഞെരിക്കുകയും ചെയ്യുന്നു എന്നതാണ് സമസ്യ. വേണമെങ്കിൽ സ്ത്രീപുരുഷബന്ധത്തിലെ നൈസർഗികമായ അഭിവാഞ്ഛകളെയും ദാമ്പത്യജീവിതത്തിൻെറ സംതൃപ്തിയെയും ഹനിച്ച് യുവതികളുടെ ജീവിതങ്ങളെ പാഴാക്കുന്ന ഹീന സങ്കല്പങ്ങൾ കൂടി സ്ഥൂലവും സൂക്ഷ്മവുമായ രണ്ടു സമസ്യകൾക്കിടയിൽ മറെറാരു സമസ്യയായി അന്തർഭവിച്ചിട്ടുണ്ടെന്നും കാണാം. എൻെറ എല്ലാ നാടകങ്ങൾക്കും പൊതുവിൽ പറയാവുന്ന ഒന്നാണ് ഇത്തരം സ്ഥൂല സൂക്ഷ്മപ്രശ്നങ്ങളുടെ പ്രയോഗം. ലോകനാടകത്തിൽത്തന്നെ Problem Play അഥവാ പ്രശ്നനാടകം എന്നത് അത്ര പ്രബലമായ ഒരു വ്യവഹാരമല്ല. നെയ്ത്തുകാരുടെ പ്രശ്നം, യുദ്ധത്തിൻെറ പ്രശ്നം, അദ്ധ്യാപക പ്രശ്നം എന്നിങ്ങനെ സങ്കുചിതമായ സ്ഥൂലപ്രശ്നങ്ങളെ മുൻനിറുത്തി നാടകങ്ങൾ എഴുതുകയും നാടകങ്ങളെപ്പററി വ്യവഹരിക്കുകയും ചെയ്തിട്ടുണ്ടെന്ന് സമ്മതിക്കാമെങ്കിലും അവയിലെ അന്തർധാരകളായി വർത്തിക്കുന്നത് കൂടുതൽ സ്ഥിരതയും കഴമ്പുമുള്ള അസ്തിത്വസംബന്ധികളായ പ്രശ്നങ്ങളായിരിക്കും എന്ന് അനുഭവത്തിലറിയാം. പക്ഷേ, സ്ഥൂലപ്രശ്നങ്ങളെ നിസ്സാരമാക്കിക്കൊണ്ടല്ല ഇത് പറയുന്നത്. എന്നല്ല, സ്ഥൂലപ്രശ്നങ്ങളിൽക്കൂടി മാത്രമേ സൂക്ഷ്മമഹാപ്രശ്നങ്ങളിലേക്കു കടക്കാൻ കഴിയൂ എന്നും ധരിക്കേണ്ടതുണ്ട്. വിശേഷങ്ങളിൽക്കൂടി സാമാന്യങ്ങളിലേക്ക് എന്ന കലാസൃഷ്ടിയുടെ തത്ത്വവും രഹസ്യവും ഇവിടെ ഓർക്കുക.

ചോദ്യം: മോളിയേയിൽനിന്ന് ഇബ്സനിലേക്കുള്ള ദൂരം ചുരുങ്ങിയ കാലംകൊണ്ട് സാർ നടന്നു തീർത്തു എന്ന് സി.ജെ. തോമസ് പറയുന്നുണ്ടല്ലോ. ആ ദൂരം എന്താണ്? എത്രയാണ്?

ഉത്തരം: സി.ജെ.യുടെ അലങ്കാരഭാഷ ഒഴിവാക്കി കാര്യം മാത്രം നോക്കിയാൽ അദ്ദേഹം ഉദ്ദേശിക്കുന്നത്, മലയാളത്തിൽ, ജീവിതത്തിൻെറ ഗൗരവം ശരിക്കും ഉൾക്കൊണ്ട് ആ ഗൗരവത്തെ ആദ്യന്തം ജാഗ്രത്തായ ഒരു ശില്പവിശേഷത്തോടെ ആവിഷ്കരിക്കാൻ ആദ്യമായി മലയാളത്തിൽ ശ്രമിച്ചത് ഞാനാണ് എന്ന ആശയമാകുന്നു. പാശ്ചാത്യനാടകത്തിൽ ഈ ഒരു അവസ്ഥ ആദ്യമായി സംജാതമാക്കിയത് ഇബ്സനാണെന്ന സംഗതി സുപ്രസിദ്ധമാണല്ലോ. ഇനി ഫ്രഞ്ചു നാടകകർത്താവായ മോളിയേയെപ്പററി ആണെങ്കിൽ സമൂഹത്തിൻെറ ഉപരിതലത്തിൽ കാണുന്ന കുററങ്ങളും കുറവുകളും ശീലാചാര വൈകല്യങ്ങളുംമാത്രം വിഡംബനം ചെയ്ത് സഭാവാസികളെ ചിരിപ്പിച്ചു രസിപ്പിക്കുകയായിരുന്നു നാടകങ്ങളുടെ ലക്ഷ്യം. അതിനുപററിയ തരത്തിൽ ശിഥിലബന്ധമായ ഒരു രചനാസമ്പ്രദായമായിരുന്നു മോളിയേയ്ക്കുണ്ടായിരുന്നത്. പ്രത്യക്ഷത്തിൽത്തന്നെ അത്യന്തം അകലമുള്ള ഈ രണ്ടുതരം നാടകങ്ങളുടെയും നടുക്ക് ഒട്ടുവളരെ കൃതികൾ മോളിയേയുടെ രീതി തുടർന്നു കൊണ്ട് ഉണ്ടായിട്ടുണ്ട്. പകുതി ഗൗരവവും പകുതി ലാഘവവും പാകത്തിനുകൂട്ടിയിണക്കി ഗൗരവപ്രകൃതികളും ലഘുചിത്തൻമാരുമായ സദസ്യരെ പിടിച്ചടക്കത്തക്ക വിധമുള്ള നാടകങ്ങൾ വളരെ അധികമാണ്. ഈ രണ്ടുതരം നാടകങ്ങളിൽനിന്നും ഒററനോട്ടത്തിലും സൂക്ഷ്മനിരീക്ഷണത്തിലും അതീവ ഭിന്നങ്ങളായിരുന്നതുകൊണ്ടാണ് ഇബ്സൻെറ നാടകങ്ങൾ കാണികൾ അദ്ഭുതസ്തബ്ധരായി നോക്കിനിന്നുപോയത്. മലയാളത്തിൽ ഒരു ഗൗരവപൂർണ്ണമായ നാടകപ്രസ്ഥാനം ആരംഭിച്ചിരിക്കുന്നു എന്നതാണ് സി.ജെ.യുടെ വാചകത്തിൻെറ പൊരുൾ. അതോടൊപ്പം ഇബ്സൻെറ റിയലിസ്ററിക് നാടകങ്ങളുടെ രചനാസമ്പ്രദായവും മലയാളത്തിലേക്ക് ആവാഹപ്പെട്ടിരിക്കുന്നു എന്ന സൂചനയും ഈ പ്രസ്താവത്തിൽ കാണാം.

> തുറന്ന മനസ്സോടുകൂടിയ ഒരു എഴുത്തുകാരന് അയാൾ കണ്ടെത്തുന്ന ലോക സാഹിത്യകാരൻമാരുമായി ഉണ്ടാകുന്ന ആത്മബന്ധത്തിൻെറ ഫലമായി അറിഞ്ഞും അറിയാതെയും ചില സ്വാധീനങ്ങൾ വന്നു ഭവിച്ചു എന്നു വരാം. പക്ഷേ, അയാളുടെ സ്വാതന്ത്ര്യത്തിന് യാതൊരു ഭംഗവും പാരതന്ത്ര്യവും അതുകൊണ്ടു വന്നു പോകുന്നില്ല.

ചോദ്യം: 'ഭഗ്നഭവനം' മലയാള നാടകസാഹിത്യത്തിലെ ഒരു ഹനുമാൻ ചാട്ടമാണ് എന്നു പറയാമോ?

ഉത്തരം: ചാട്ടം എപ്പോഴും അകലത്തിലേക്കാണല്ലോ; വലിയ ചാട്ടം വലിയ അകലത്തിലേക്കും. ആ അകലത്തെപ്പററിയാണ് സി.ജെ. സൂചിപ്പിച്ചത്. ആ അകലം വ്യക്തമാക്കാൻ ശ്രമിക്കുമ്പോൾ 'ഭഗ്നഭവന'ത്തിനുമുമ്പ് മലയാളനാടകത്തിൽ ഉണ്ടായിരുന്ന കഥാപാത്രങ്ങളുടെ പശ്ചാത്തലങ്ങളും അവയുടെ പ്രകൃതികളും മാനങ്ങളും ഇതിവൃത്തത്തിൻെറ ലക്ഷ്യബോധവും പ്രമേയങ്ങളും എല്ലാംതന്നെ പരിഗണിക്കേണ്ടിവരും. അതുപോലെ തന്നെ നാടകകാരൻ സ്വീകരിക്കുന്ന സംഭാഷണരീതിയും. ഈ എല്ലാ അംശങ്ങളിലും ചില അംശങ്ങളിൽ ന്യൂനമായും മററു ചില അംശങ്ങളിൽ അധികമായും—മാററങ്ങളുണ്ടായിട്ടുണ്ട് 'ഭഗ്നഭവന'ത്തിലെത്തുമ്പോൾ. ആ മാററങ്ങളെല്ലാം ശരിക്കും സഫലമാക്കാൻ കഴിഞ്ഞോ എന്നതു വേറെ കാര്യം. ആ മാററങ്ങൾ ശ്രദ്ധിക്കപ്പെട്ടു എന്നതും നാടകരചനയിൽ അതു ശ്രദ്ധിക്കേണ്ടതാണ് എന്ന ബോധം നാടകകർത്താക്കൾക്കെങ്കിലും ഉണ്ടായി എന്നതുമാണ് പ്രധാനവസ്തുത. ചില കാര്യങ്ങളിൽ പൂർവ്വവാസനകളിൽനിന്ന് തികച്ചും മുക്തമല്ല 'ഭഗ്നഭവനം', മുമ്പുണ്ടായിരുന്ന ചില ട്രാജി—കോമഡികളിലെയും ട്രാജഡികളിലെയും വേരുറപ്പില്ലാത്ത അതിഭാവുകത്വം, വേരുറപ്പുണ്ടെങ്കിലും അതിഭാവുകത്വമായിത്തന്നെ 'ഭഗ്നഭവന'ത്തിൽ കാണാം. ആ വേരുറപ്പുള്ളതുകൊണ്ടാണ് 'ഭഗ്നഭവന'ത്തിലെ അതിഭാവുകത്വം ക്ഷന്തവ്യമായതും ആസ്വദനീയമായതും.

ചോദ്യം: 'ഭഗ്നഭവനം' എഴുതുന്നതിനുമുമ്പ്, മറെറാരു 'ഭഗ്നഭവന'മാകാമായിരുന്ന 'ബിരുദധാരി' എന്ന നാടകം 1935-ൽ സാർ എഴുതിയിട്ടുള്ളതായി പലയിടത്തും വായിച്ചിട്ടുണ്ട്. ആ നാടകത്തെക്കുറിച്ച് അല്പം പറയുമോ?

ഉത്തരം: ഞാൻ പലപ്പോഴും പറഞ്ഞിട്ടുള്ളതാണ് അതിൻെറ രചനയെപ്പററിയും അതിനുണ്ടായ ദുർവിധിയെപ്പററിയും. ഞാൻ ഇൻറർമീഡിയററു കഴിഞ്ഞുള്ള മദ്ധ്യവേനലവധിക്കാലത്ത് എഴുതിയ ഒരു ഏകാങ്കനാടകത്തിൻെറ വികസിതരൂപമായിരുന്നു ബിരുദധാരി. എൻെറ ഓർമ്മ ശരിയാണെങ്കിൽ അതിന് ഏഴോ എട്ടോ രംഗങ്ങളുണ്ടായിരുന്നു. തൊഴിലില്ലായ്മ പ്രശ്നം അതിരൂക്ഷമായിരുന്ന അവസരത്തിൽ ഉദ്യോഗവിതരണം നടന്നിരുന്ന രാജധാനിയിൽ യാതൊരു സ്വാധീനശക്തിയും ചെലുത്താൻ നിർവാഹമില്ലായിരുന്ന താണ ഇടത്തരം ഭവനത്തിലെ ഒരു ഗ്രാമീണയുവാവ് ബിരുദമെടുത്തതിനുശേഷം തറപററിയ തൻെറ കുടുംബത്തെ ഉദ്ധരിക്കാൻ ഉദ്യോഗാർത്ഥിയായി അലഞ്ഞു തിരിഞ്ഞ്, ആശകൾ മുഴുവൻ കരിഞ്ഞ് താൻ നശിക്കുന്നതോടൊപ്പം തൻെറ കുടുംബത്തെ നിരാധാരതയിൽ തള്ളിവിടുന്ന അവസ്ഥയായിരുന്നു ആ നാടകത്തിനു വിഷയം. വികാരസാന്ദ്രമായ സന്ദർഭങ്ങൾ, ജീവൻ തുടിച്ചുനിൽക്കുന്ന സംഭാഷണങ്ങൾ എന്നിവ ആ നാടകത്തിൽ ഉണ്ടായിരുന്നു. ആയിടയ്ക്കായിരുന്നു മായവും തട്ടിപ്പും ശഠനോടു ശാഠ്യം എന്ന രീതിയിൽ ആയി രാജധാനിയിൽ വന്നുകൂടുന്ന ബിരുദധാരിയായ ഒരു ചെറുപ്പക്കാരൻ ഹീനതന്ത്രങ്ങളിലൂടെ ഉദ്യോഗത്തോടൊപ്പം ഒരു ഭാര്യയെയും തട്ടിയെടുക്കുന്ന കഥ നാടകമാക്കി 'ബി.എ. മായാവി' എന്ന പേരിൽ ഈ.വി. കൃഷ്ണപിള്ള പട്ടണത്തിൽ അവതരിപ്പിച്ചത്. അതിനോടുള്ള വിപരീതപ്രതികരണം 'ബിരുദധാരി'യിൽ നിറഞ്ഞുനിന്നിരുന്നു. ആ നാടകം കൈയെഴുത്തു പ്രതിപോലും ശേഷിക്കാതെ നഷ്ടപ്പെട്ടു പോയി എന്നു പറഞ്ഞാൽ മതിയല്ലോ. പക്ഷേ, പല ദശകങ്ങൾ നീണ്ടുനിന്ന, അവിസ്മരണീയമായ ഒരു സ്നേഹബന്ധത്തിനു കാരണമായി ഭവിച്ചതും ആ നാടകം തന്നെയാണ്; പി.കെ. വിക്രമൻ നായരുമായുള്ള ബന്ധം.

(തുടരും)





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ഒരെഴുത്തുകാരൻതന്നെ കലാകാരനായും തത്ത്വചിന്തകനായും സന്മാർഗ്ഗവാദിയായും പ്രത്യക്ഷനാകുമ്പോൾ വിഭിന്നവ്യക്തികളായിട്ടേ നമുക്കു തോന്നാറുള്ളൂ. നിത്യജീവിതത്തിലെ ആ വ്യക്തി പലപ്പോഴും ആദരണീയനായിരിക്കുകയുമില്ല. കേരളത്തിലെയോ ഇന്ത്യയിലെ മററു പ്രദേശങ്ങളിലെയോ എഴുത്തുകാരെക്കുറിച്ചു പറയാൻ വൈഷമ്യമുള്ളതുകൊണ്ട് പടിഞ്ഞാറൻ സാഹിത്യകാരന്മാരെപ്പററി എഴുതുകയാണ്. ഫ്രഞ്ച് കവി റാങ്ബോ (Rimbaud 1954-91) മറെറാരു ഫ്രഞ്ച് കവിയായ പൊൾ വെർലേനുമായി (Paul Verlaine 1844-96) അനാശാസ്യബന്ധം പുലർത്തി വളരെക്കാലം കഴിഞ്ഞുകൂടി. ഒടുവിൽ അവർ തമ്മിൽ പിണങ്ങി. വെർലേൻ 1873-ൽ റാങ്ബോയെ വെടിവച്ചു കൊല്ലാൻ ശ്രമിച്ചു. അതിന്റെ ഫലമായി തടവറയിലാകുകയും ചെയ്തു. വേറൊരു ഫ്രഞ്ച് കവിയായ ഫ്രാങ്സ്വ വീയൊങ് (Francois Vllon 1431-1436) സൊർബൊനിൽ വിദ്യാർത്ഥിയായിരിക്കുമ്പോൾ ഒരുത്തനെ കൊന്നു. പാരീസിൽനിന്നു ബഹിഷ്കരിക്കപ്പെട്ട വീയൊങ് ഒരു തസ്കരസംഘത്തിലെ അംഗമായി. ആ കള്ളന്മാർക്കുവേണ്ടി പാട്ടുകളെഴുതി. വെൽഷ് കവി ഡിലൻ തോമസ് (Dylan Thomas 1914-53) അതിമദ്യപനായിരുന്നു. പത്തുദിവസം നിറുത്താതെ കുടിച്ച സംഭവവുമുണ്ട്. കുടിച്ചു ലക്കുകെട്ട കവി തരുണികളെ കയറിപ്പിടിച്ചിരുന്നു. അടിമേടിച്ചിരുന്നു. കുടിച്ചുകൊണ്ട് റസ്ററൻറിലിരിക്കുന്ന വേളയിൽ തോമസ് റോഡിലൂടെ പോകുന്ന ആളുകളുടെ നേർക്കു കൊഞ്ഞനം കാണിച്ചിരുന്നു. അതിരുകടന്ന മദ്യപാനവും അതിരുകടന്ന പുകവലിയും കൊണ്ടു ശ്വാസംമുട്ടി ആശുപത്രിയിലായ കവിക്ക് ഡോക്ടർ മോർഫിയ കൊടുത്തു. ഒരു ഗ്രെയ്നിന്റെ ആറിലൊരംശമേ വേദന കുറയ്ക്കാനായി നല്കാൻ പാടുള്ളൂ. പക്ഷേ ഡോക്ടർ മൂന്നിരട്ടി മോർഫിയയാണ് കൊടുത്തത്. ഡിലൻ തോമസ് മരിച്ചു. (Paul ferris എഴുതിയ Dylan Thomas എന്ന ജീവചരിത്രം വായിച്ച ഓർമ്മയിൽനിന്ന്). കേരളത്തിലെ എഴുത്തുകാരെക്കുറിച്ചു പറയാൻ വൈഷമ്യമുണ്ടെന്നു മുകളിലെഴുതിയെങ്കിലും പേരുനല്കാതെ ഒരു കവിയെക്കുറിച്ചു പറയാം. പ്രഖ്യാതനായ ആ കവി കൊലപാതകങ്ങളേറെ നടത്തി. സ്വന്തം ഭാര്യയോട് ആർക്കെങ്കിലും ബന്ധമുണ്ടെന്ന് അദ്ദേഹത്തിനു തെററിദ്ധാരണയുണ്ടായാൽ ആ മനുഷ്യനെ വെള്ളത്തിൽ മുക്കിക്കൊല്ലുമായിരുന്നു. തലപിടിച്ചു വെള്ളത്തിൽ താഴ്ത്തിവയ്ക്കും. ശ്വാസം മുട്ടി മരിക്കുമ്പോൾ കുളത്തിലേക്ക് ഇറങ്ങാനുള്ള കല്പടി ഇളക്കി അതിന്റെ താഴെ ശവം വയ്ക്കും. എന്റെ ഒരു പ്രപിതാമഹനെ ഈ കവി ഇങ്ങനെ കൊന്നിട്ടുണ്ട്. കലാകാരന്മാരെന്ന നിലയിൽ ഇവരെല്ലാം നിസ്തുലരുമായിരുന്നു.

മഹർഷിതുല്യനായ ലിയോ ടോൾസ്റേറായിയോ? ലൈംഗികവേഴ്ചയെ നിന്ദിച്ചുകൊണ്ട് 'ക്രൊയ്റ്റ്സർ സനാറ്റ' എന്ന നോവലെഴുതി അദ്ദേഹം. എഴുതിക്കൊണ്ടിരിക്കുമ്പോൾ എല്ലാ രാത്രിയിലും അദ്ദേഹം ഭാര്യയെ പ്രാപിച്ചിരുന്നു. അങ്ങനെ അവർ പതിമ്മൂന്നാമത്തെ തവണ പ്രസവിച്ചു. എഴുതുന്നത് ഒന്ന്, പ്രവർത്തിക്കുന്നതു മറെറാന്ന്. ഇതെങ്ങനെ ശരിയാവുമെന്ന് ഭാര്യ അദ്ദേഹത്തോടു ചോദിച്ചപ്പോൾ എന്തുണ്ടായി? ജീവചരിത്രകാരൻ പറയുന്നതു കേട്ടാലും:

......he swelled out his chest and spoke of his mission on earth, and she bowed to the majesty of the written word. (Tolstoy-Henri Troyat.—chapter 23). മിസ്ററിക്കായ ഖലീൽ ജിബ്രാൻ അതിമദ്യപനും വ്യഭിചാരിയുമായിരുന്നു എന്നുകൂടെ എഴുതിക്കൊണ്ട് ഈ ഭാഗം നിറുത്തട്ടെ. കലാകാരന്മാരിൽ പല സ്വത്വങ്ങളുണ്ടെന്നു വേണം വിചാരിക്കാൻ. 'ക്രൊയ്റ്റ്സർ സനാറ്റ' എഴുതുന്നത് ഒരു സ്വത്വം. (personality) അത് എഴുതുന്ന വേളയിലും തുടർന്ന്, മരിക്കുന്നതിന് ഒരു വർഷം മുൻപുവരെയും—ഏതാണ്ട് എൺപതുവയസ്സുവരെയും—ഭാര്യയുടെ ശയനമുറിയിൽ കയറുന്നതു വേറൊരു സ്വത്വം. ജാരനെന്നു സംശയിക്കപ്പെട്ടവനെ വെള്ളത്തിൽ മുക്കിപ്പിടിച്ചു കൊല്ലുന്ന കവി, കാവ്യത്തിലൂടെ കിളിയുടെ മരണത്തിൽ കണ്ണീരൊഴുക്കും.

**ആവശ്യത്തിലധികം ശബ്ദമുയർത്തി സംസാരിക്കുന്നവൻ ഇൻഫീരിയോറിററി കോംപ്ളെക്സ് ഉള്ളവനാണ്. അതുകൊണ്ട് ശബ്ദം ഉയർത്തരുത്.**



## ഈ പുസ്തകം വായിക്കൂ

ലിയോ ടോൾസ്റ്റോയിയുടെ ഈ ക്രൂരതയേയും കാപട്യത്തെയും വ്യക്തമാക്കി സ്ത്രീയുടെ നേർക്കുള്ള നൃശംസതയെ—എല്ലാവിധത്തിലുമുള്ള നൃശംസതയെ—വിശദമായി പ്രതിപാദിക്കുന്ന ഒരുജ്ജ്വല ഗ്രന്ഥം പടിഞ്ഞാറൻ ദേശത്ത് ആവിർഭവിച്ചിരിക്കുന്നു; ആൻഡ്രീയ ഡ്വോർക്കിന്റെ "Intercourse" (Arrow Books. Rs. 65/-) വിശ്വവിഖ്യാതയായ ജർമ്മേൻ ഗ്രീർ ഈ പുസ്തകത്തെക്കുറിച്ച് The most shocking book any feminist has yet written എന്നാണ് പറഞ്ഞത്. സ്ത്രീസമത്വവാദം പ്രഗല്ഭമായി അവതരിപ്പിക്കുന്ന ഈ ഗ്രന്ഥം ലൈംഗികവേഴ്ചയുടെ താത്ത്വികവശങ്ങളെ സ്പഷ്ടമാക്കുന്നു. അങ്ങനെ അത് ഒരു മോഡേൺ ക്ളാസ്സിക്കായി പരിണമിക്കുന്നു. കേറ്റ്മിലറ്റിന്റെ Sexual Politics, സീമോൻ ദെ ബൊവ്വാറിന്റെ The Second Sex, ബെറ്റി ഫ്രീഡ്മാന്റെ The feminine Mystique, ഷൂലാമിത്ത് ഫയർസ്ററണിന്റെ The Dialectic of Sex, ജർമ്മേൻ ഗ്രീറുടെ The female Eunuch ഇവയ്ക്ക് സദൃശമാണ് ഈ പുസ്തകം. (ഇവയിൽ ബെററി ഫ്രീഡ്മാന്റെ ഗ്രന്ഥം ഞാൻ വായിച്ചിട്ടില്ല).

അച്ചടിക്കാൻ പ്രയാസമുള്ള വസ്തുതകൾ മാത്രം അടങ്ങിയ ഈ ഗ്രന്ഥത്തിന്റെ സ്വഭാവം വ്യക്തമാക്കാൻ വയ്യ. സോമർസെററ് മോം മെഡിക്കൽ സ്ക്കൂളിലായിരുന്നപ്പോൾ ഡയറിയിൽ ഇങ്ങനെ എഴുതി: –

The Professor of Gynaecology: - He began his course of lectures as folllows: gentlemen, woman is an animal that micturates once a day, defecates once a week, menstruates once a month, parturates once a year and copulates whenever she has the opportunity. ഇതിനുശേഷം മോമിന്റെ കമൻറ്:— I thought it a prettily—balanced sentence. ഈ ഗൈനീക്കോളജി പ്രൊഫസർക്കും സോമർസെററ് മോമിനുമുള്ള മറുപടികൂടിയാണ് ഈ പുസ്തകം. ശുദ്ധമായ ധൈഷണികാഹ്ലാദം ഈ ഗ്രന്ഥം എനിക്കു പ്രദാനം ചെയ്തു. കാരണം ഇത് സാഹിത്യനിരൂപണംകൂടിയാണ് എന്നതത്രേ.

## ചോദ്യം, ഉത്തരം

"ചിന്താപ്രാധാന്യംകൊണ്ട് നിങ്ങളെ ഉന്നമിപ്പിച്ച ഒരു പുസ്തകത്തിന്റെ പേരു പറയു."

"ഷാങ് പൊൾ സാർത്രിന്റെ "The War Diaries" (Pantheon Books, New York$.10

"പി. കുഞ്ഞിരാമൻ നായർ?"

"വലിയ കവി. പക്ഷേ കാവ്യം എവിടെ നിറുത്തണമെന്ന് അറിഞ്ഞുകൂടായിരുന്നു.

യൂക്കിയോ മിഷിമ?"

"സ്വന്തം വാളാൽ വയറുകീറി മരിച്ച ജപ്പാൻ സാഹിത്യകാരൻ. Swaddling Clothes എന്ന ഒററക്കഥകൊണ്ട് അമരത്വം വരിച്ച പ്രതിഭാശാലി. പക്ഷേ കാവാബത്തയെക്കാൾ വലിയ സാഹിത്യകാരനായിരുന്നില്ല. അതുകൊണ്ടാവണം ആത്മഹത്യ ചെയ്തത്."

"ഏററവും വിരസമായ സാഹിത്യം?"

"അശ്ളീല സാഹിത്യം. ചെറുപ്പക്കാരെപ്പോലും ഇന്ന് അതു രസിപ്പിക്കുന്നില്ല."

"സ്നേഹിതനെ അയാളുടെ വീട്ടിൽച്ചെന്നു കാണുന്നതിനെക്കുറിച്ച് ഒരുപദേശം തരൂ."

"വിളിക്കാതെ പോകരുത്. ക്ഷണിച്ചാലും രണ്ടുമാസത്തിലൊരിക്കലേ പോകാവൂ. അല്ലാതെ പോയാൽ പരോക്ഷമായ അപമാനം ഉണ്ടാകും."

"അതെങ്ങനെ?"

"ഗൃഹനായിക ഉച്ചത്തിൽ സംസാരിക്കും. അടുക്കളയിൽ പാത്രം താഴെയിടുന്നതിന്റെ ശബ്ദം നിങ്ങൾ കേൾക്കും. ഇതിനൊന്നും കുററം പറയാനില്ല. ഓരോരുത്തർക്കും അവരുടെ ജീവിതമാണ് പ്രധാനം. അതിൽ അന്യൻ എപ്പോഴും ഭംഗമുണ്ടാക്കാൻ ചെന്നാൽ ഏതു നല്ല സ്ത്രീക്കും ദേഷ്യം വരും."

"ആററൂർ കൃഷ്ണപ്പിഷാരടി?"

"മഹാപണ്ഡിതൻ. ഏതുകാലത്തെയും മലയാളം പ്രൊഫസർക്കും സംസ്കൃതം പ്രൊഫസർക്കും ഭാഷ പഠിപ്പിച്ചുകൊടുക്കാൻ കഴിവുണ്ടായിരുന്ന മഹാവ്യക്തി. പക്ഷേ സർവകലാശാലയിൽ ജോലിക്ക് അപേക്ഷിച്ചിരുന്നെങ്കിൽ അതു കിട്ടുമായിരുന്നില്ല അദ്ദേഹത്തിന്. കാരണം ഡിഗ്രി ഇല്ലായിരുന്നു."

## അക്കിത്തം, കക്കാട്

കവികളെന്തു ചെയ്യുന്നു? അവർ മണൽക്കാടുകളെ പൂന്തോട്ടങ്ങളാക്കി മാററുന്നു. പച്ചവെള്ളം മുന്തിരിച്ചാറാക്കുന്നു. പാവയ്ക്കാനീരിന് തേനിന്റെ മാധുര്യം നല്കുന്നു. ശോകത്തിന്റെ കണ്ണുനീരിനെ ഹർഷത്തിന്റെ ബാഷ്പമാക്കുന്നു. അക്കിത്തവും കക്കാടും ഈ വിധത്തിലുള്ള കവികളാണ്. സംശയമുണ്ടെങ്കിൽ കക്കാടിന്റെ 'സഫലമീയാത്ര' എന്ന ഒററക്കാവ്യം വായിക്കൂ. അക്കിത്തത്തെക്കുറിച്ചുണ്ടോ സന്ദേഹം? എന്നാൽ മാതൃഭൂമി വിശേഷാൽപ്രതിയിൽ അദ്ദേഹമെഴുതിയ

**ഗ്രന്ഥനിരൂപണമോ, ഗ്രന്ഥവിമർശമോ വിശ്വസിക്കരുത്. യഥാക്രമം സ്നേഹമോ, വിദ്വേഷമോ ആയിരിക്കും അതിന്റെ പിറകിലുള്ളത്.**

'കക്കാടേ നമസ്കാരം' എന്ന ഉജ്ജ്വലമായ കാവ്യം വായിച്ചാലും. സ്നേഹം ശാശ്വത സത്യമാണെന്ന് അതു നിങ്ങളെ ഗ്രഹിപ്പിക്കും. ശാശ്വത സത്യമെന്നു പറഞ്ഞാൽ കാലത്തിനോ, സ്ഥലത്തിനോ അധീനമല്ലാത്തതെന്ന് അർത്ഥം. അക്കിത്തത്തിന് കക്കാടിനോടുള്ള നിർവ്യാജമായ സ്നേഹത്തിന് ഇത് തെളിവു നല്കുന്നു. സത്യവും സൗന്ദര്യവും കാവ്യത്തിൽ മാത്രമല്ല സ്വന്തം ജീവിതത്തിലും പുലർത്തിയ വലിയ മനുഷ്യനായിരുന്നു



അക്കിത്തം

കക്കാട്. അവയെ അക്കിത്തം സ്വന്തം കവിതയിലേക്കും സംക്രമിപ്പിക്കുന്നു.

മെല്ലെ ഞാനിമവെട്ടി വിടർത്തി:
ജനവാതിൽ
വിള്ളലിലൂടെപ്പൂർവ ചക്രവാളത്തിൻ
മീതെ
ഉജ്ജ്വലിക്കുന്നു ശുക്രൻ; എഴുന്നേ
റേറാടിച്ചെന്നി-

ട്ടുച്ചത്തിലാക്രോശിപ്പേൻ:
'കക്കാടേ നമസ്കാരം'

ഈ വരികളിലെത്തിയപ്പോൾ എന്റെ ദുഃഖബാഷ്പം ഹർഷബാഷ്പമായി മാറി. ഈ മാററത്തിന് എന്നെ സഹായിച്ച അക്കിത്തത്തിന് ധന്യവാദം. മറഞ്ഞ കക്കാടിനും ധന്യവാദം.

## നിരീക്ഷണങ്ങൾ

യാത്ര:- പണ്ട് മാനസോല്ലാസത്തിനും ആരോഗ്യവർദ്ധനയ്ക്കും പ്രയോജനപ്പെട്ടിരുന്നത്. ഇപ്പോൾ തിരുവനന്തപുരത്തുനിന്നു കോഴിക്കോടുവരെ പോയിട്ടുവന്നാൽ രണ്ടാഴ്ച രോഗാപിടിച്ചു കിടക്കും. കുഷ്ഠരോഗി കുടിക്കുന്ന കപ്പ് കഴുകാതെ അതിൽത്തന്നെ ചായ ഒഴിച്ചുതരുന്ന പ്ളാററ്ഫോം ചായ വില്പനക്കാരൻ. സ്ററീൽ പ്ളേററിൽ വേകാത്ത ചോറും ഛർദ്ദിയുണ്ടാക്കുന്ന കൂട്ടാനും തരുന്ന റെയിൽവേ ജോലിക്കാരൻ. നാലുപേർക്കിരിക്കാവുന്ന സീററിൽ എട്ടുപേർ. തുടരെത്തുടരെ വരുന്ന യാചകർ. ഇവരെല്ലാവരുംകൂടി നമ്മെ തളർത്തുന്നു. അതുകൊണ്ട് വീട്ടിലിരിക്കൂ. വീട്ടിലിരുന്നാലും രക്ഷയില്ല. അമ്പലത്തിന്റെ പേരുംപറഞ്ഞ് പിരിവുകാർ ഇടവിടാതെ വന്നുകൊണ്ടിരിക്കും. അതുകൊണ്ടു യാത്രതന്നെയാവട്ടെ.

എം.എ.(മലയാളം):— നിരൂപകനാകാൻ ലൈസൻസ് നല്കുന്ന ഡിഗ്രിയാണിത്. പി.എച്ച്.ഡി കൂടിയെടുത്താൽ വലിയ നിരൂപകനാകാം.

ബലാത്സംഗം:- പുരുഷൻ സ്ത്രീയെ ആക്രമിക്കുന്നതല്ല ഇത്. ആദ്യം പ്രസംഗിച്ചവനെ രണ്ടാമതു പ്രസംഗിക്കുന്നവൻ പുലഭ്യം പറയുമ്പോൾ ഈ ധർഷണം നടക്കുന്നു.

## സക്കറിയ

മുൻപൊരു ലക്കം കലാകൗമുദിയിൽ ഞാൻ കാബ്രീറ ഇൻഫാന്റെയുടെ Infante's Infero എന്ന് നോവലിനെക്കുറിച്ച് എഴുതിയിരുന്നു. അതിൽ "പ്രാകൃതമായത് ഒന്നും ദൈവികമല്ല, എന്നാൽ പ്രാകൃതമായതെന്തും മനുഷ്യനെ സംബന്ധിച്ചതാ"ണെന്ന് പറഞ്ഞിട്ടുണ്ട്. (Nothing vulgar can be divine; but everything vulgar is human—ഓർമ്മയിൽ നിന്ന് ഉദ്ധരിക്കുന്നത്) പ്രാകൃതമായതു ചിത്രീകരിച്ച് മാനുഷിക ജീവിതത്തിലേക്കും ലോകഗതിയിലേക്കും വായനക്കാരനെ നയിക്കുന്ന നവീനതമമായ ചെറുകഥയാണ് സക്കറിയയുടെ " 'ഇതാ ഇവിടെ വരെ'യുടെ പരസ്യവണ്ടി പുറപ്പെടുന്നു" എന്നത്. (മാതൃഭൂമി വാർഷികപ്പതിപ്പ്) 'ഇതാ ഇവിടെവരെ' എന്നത് ഒരു മലയാള ചലച്ചിത്രമാണ്. അക്കാലത്ത് സിനിമയെസ്സംബന്ധിച്ച് പരസ്യങ്ങൾ ഓടുന്ന കാളവണ്ടിയിലൂടെയാണ് ബഹുജനത്തിനു നല്കിയിരുന്നത്. വണ്ടിയുടെ വശത്ത് സിനിമയുടെ പേരെഴുതിയ വലിയ ബോർഡ്. അതിൽ ചലച്ചിത്രതാരങ്ങളുടെ പേരുകൾ. റോഡിലൂടെ പൊയ്ക്കൊണ്ടിരിക്കുന്ന വണ്ടിയുടെ മുൻപിൽ, ചെണ്ടക്കാരൻ. കാലംകഴിഞ്ഞപ്പോൾ കാളവണ്ടിക്കു പകരം ഓട്ടോറിക്ഷ. ഒരിക്കൽ ചെമ്മണ്ണുനിറഞ്ഞ പാതയിലൂടെയാണ് കാളവണ്ടി നീങ്ങിയിരുന്നത്. പിന്നീട് ഓട്ടോറിക്ഷ പോയത് ടാറിട്ട റോഡിലൂടെയും. ഇങ്ങനെ സിനിമാപ്പരസ്യത്തിന്റെ വിവിധരീതികൾ ആവിഷ്കരിച്ച് കാലത്തിന്റെ അനുസ്യൂതമായ പ്രവാഹത്തെ സക്കറിയ ചിത്രീകരിക്കുന്നു. കാളകളുടെയും അവയെ ഓടിക്കുന്നവന്റെയും മുൻപിൽ നടക്കുന്ന ചെണ്ടക്കാരന്റെയും മാററങ്ങൾ ആലേഖനം ചെയ്ത് ജീവിതത്തിന്റെ മാറിമാറിവരുന്ന ഭാവങ്ങൾ അദ്ദേഹം സ്ഫുടീകരിക്കുന്നു. ഈ സ്ഫുടീകരണത്തിന് അല്ലേ

ങ്കിൽ ആവിഷ്കാരത്തിന് ഗൗരവാവഹങ്ങളായ സംഭവങ്ങൾ വേണ്ട, ക്ഷുദ്രങ്ങളായ സംഭവങ്ങൾ മതി എന്ന് നമ്മെ ഗ്രഹിപ്പിക്കുകയാണ് കഥാകാരൻ. വയററുപിഴപ്പിനുവേണ്ടി ഠേംഠേം എന്നു ചെണ്ടകൊട്ടി നടക്കുന്ന പാവത്തിൻെറ നേർക്കും ആ പാവത്തെക്കാൾ പാവത്തമുള്ള കാളകളുടെ നേർക്കും സഹതാപത്തിൻെറ നീർചാല് ഒഴുക്കുവാൻ സക്കറിയയ്ക്കു കഴിഞ്ഞിട്ടുണ്ട്. അതേസമയം ഈ ലോകജ്ജീവിതത്തിന് അപ്പുറത്തായി എന്തെങ്കിലുമുണ്ടെങ്കിൽ അതിനു സിനിമാപ്പരസ്യരീതികളിലൂടെ രൂപംനല്കാനും അദ്ദേഹം യത്നിക്കുന്നു; അതിൽ വിജയം പ്രാപിക്കുകയും ചെയ്യുന്നു.

## അവർ പറഞ്ഞു

വക്കം അബ്ദുൾ ഖാദർ:— പണ്ട് ഒരിടയപ്പയ്യൻ 'പുലിവരുന്നേ, പുലിവരുന്നേ' എന്നു നിലവിളിച്ചു. പുലി വന്നതുമില്ല. ഇവിടെയാണു സാഹിത്യത്തിൻെറ തുടക്കം.

വൈലോപ്പിള്ളി:— കുറച്ചങ്ങോട്ടു നീങ്ങി സാഹിത്യ അക്കാഡമി ബിൽഡിങ്ങിന് അടുത്തുനിന്നാൽ കാററുകൊളളാം. (പവനൻ അക്കാഡമി സെക്രട്ടറിയായിരുന്ന കാലം)

ജിബ്രാൻ:— നിങ്ങളുടെ ഏററവും മനോഹരമായ ഉടുപ്പ് മറെറാരാൾ നെയ്തുതന്നതാണ്. നിങ്ങളുടെ ഏററവും രുചികരമായ ഭക്ഷണം മറെറാരാളിൻെറ മേശയുടെ പുറത്തുനിന്ന് എടുത്തുകഴിക്കുന്നതാണ്.

നിങ്ങളുടെ ഏററവും സുഖകരമായ കിടക്ക മറെറാരാളിൻെറ വീട്ടിലുള്ളതാണ്. ഇനി എന്നോടു പറയൂ മറെറാരാളിൽനിന്നു നിങ്ങൾ വേർപെട്ടു നില്ക്കുന്നതെങ്ങനെയെന്ന്.

കേശവദേവ്:— കേരളത്തിൽ കമ്മ്യൂണിസം കൊണ്ടുവന്നതു ഞാനാണ്. (ഹായ്—ലേഖകൻ)

## പട്ടുപോലെ, പുഴപോലെ

ആകാശം ഒരു മേഘംപോലുമില്ലാതെ നിർമ്മലം. അതിൻെറ ആനീല വർണ്ണത്തിന് എന്തൊരു ഭംഗി! ഒരു ചെറിയ കാററു മാത്രം ആ പൂന്തോട്ടത്തിലെ ചെടികളെ ചലിപ്പിച്ചിരുന്നു. ഞാനൊരു വന്മരത്തിൻെറ മറവിൽ നിന്ന് പ്രകൃതിഭംഗി ആസ്വദിക്കുകയായിരുന്നു. സ്വർണ്ണനിറമാർന്ന പോക്കുവെയിലിൽ മുങ്ങി ഞാനങ്ങനെ നില്ക്കുമ്പോൾ പട്ടുസാരി ഇളകുന്ന ശബ്ദം. നിശ്ശബ്ദതയിലൂടെ കടന്നുവരുന്ന ഏതു ചെറിയ ഒച്ചയും നമുക്കു കേൾക്കാനാവും. ഒരു പൂവിതൾ വീണാൽപ്പോലും നമ്മളതു കേൾക്കും. ഞാൻ ഒളിഞ്ഞു നോക്കി. വർണ്ണനയ്ക്കു രാമണീയകം നല്കാനായി കള്ളം പറയുകയല്ല. സുന്ദരിതന്നെയായിരുന്നു ആ മറാഠി യുവതി. അവൾ ആരെയും പ്രതീക്ഷിക്കുന്നില്ലെന്ന മട്ടിൽ അവിടെയുള്ള ഒരു കൽബഞ്ചിൽ വന്നിരുന്നു. അല്പം കഴിഞ്ഞപ്പോൾ കേരളത്തിലുള്ള ഒരു യുവാവ് (സൂക്ഷ്മമായി പറയാം. തിരുവനന്തപുരത്തുള്ള ആളാണ് അയാൾ.) അവിടെയെത്തി. അവളുടെ അടുക്കലിരുന്നു. ചുററും നോക്കി. ആരുമില്ലെന്ന് ഉറപ്പുവരുത്തിയതിനുശേഷം അവളെ ചുംബിച്ചു. പൊറെറക്കാട്ട് എഴുതിയതുപോലെ ചെഞ്ചുണ്ടിലങ്കുരിച്ച പുഞ്ചിരിയെ പട്ടുസാരിയുടെ തുമ്പുകൊണ്ടു തുടച്ചുകൊണ്ട് അവൾ ഹിന്ദിയിലോ മറാഠിയിലോ എന്തോ അയാളോടു പറഞ്ഞു. അയാൾ പുഞ്ചിരിതൂകിയതേയുള്ളു. ഒരു നിമിഷം. രണ്ടുപേരും എഴുന്നേററ് അവിടെയുള്ള ഒരു പക്ഷിക്കൂടിൻെറ പിറകിലേക്കു പോയി. സൂര്യൻ ചക്രവാളത്തിൽ താണുകൊണ്ടിരുന്നു. വെയിലിൻെറ കാഞ്ചനപ്രഭ ഇല്ലാതെയായി. ഞാൻ പാർപ്പിടത്തിലേക്കു നടന്നു. നിലാവിൽ വീണ മൂടൽമഞ്ഞുപോലെ ഈ സംഭവം എൻെറ മനസ്സിൽ വീണുകിടക്കുകയായിരുന്നു. ഇപ്പോൾ കലാകൗമുദിയിലെ 'ഒസ്യത്ത്' കഥ വായിച്ചപ്പോൾ അത് എല്ലാ മനോഹാരിതകളോടുംകൂടി തെളിയുകയായി. രണ്ടിൻെറയും—യഥാർത്ഥ സംഭവത്തിൻെറ ദർശനത്തിൻെറയും കഥാപാരായണത്തിൻെറയും— അനുഭൂതികൾ തുല്യം. ആനീല ശോഭയാർന്ന അന്തരീക്ഷത്തിൻെറ ഭംഗിയും അതേനിറമുള്ള കഥാന്തരീക്ഷത്തിൻെറ ഭംഗിയും സദൃശം. രണ്ടിടത്തും പട്ടുസാരിയുടെ ചലനവും ഒച്ചയും. കഥയെന്തെന്ന് എന്നും മററും ഞാൻ സൂചിപ്പിക്കുകപോലും ചെയ്യുന്നില്ല. അടിത്തട്ടു കാണാവുന്ന പുഴപോലെ ഒഴുകുന്ന ഈ ആഖ്യാനത്തിൽ ആമജ്ജനം ചെയ്യാൻ വായനക്കാരെ ക്ഷണിച്ചുകൊണ്ട് ഞാൻ വന്മരത്തിൻെറ പിറകിൽ മറയട്ടെ. (കഥയെഴുതിയവർ:— ബേബി മേനോനും കണ്ണൻ മേനോനും)

## പരിഹാസകഥ

ബുദ്ധിവിലാസം കാണിക്കുന്ന ഏതു പ്രസ്താവത്തിൻെറയും പിറകിൽ സത്യം കാണും. ഫ്രഞ്ച് നോവലിസ്ററും നാടകകർത്താവുമായ ഷാങ് ഷീറോദൂവിൻെറ (Jean Giraudoux 1882-1944) ആംഫിട്രീയൻ 38 എന്ന നാടകം വായിച്ചുതീർത്തു ഞാനിപ്പോൾ. അതിലൊരിടത്ത് ''ചാരിത്രശാലിനികളായ സ്ത്രീകളെല്ലാവരും ഒരേ രീതിയിലാണ്. അവർ തങ്ങളുടെ ചാരിത്രത്തെക്കുറിച്ചു മാത്രമേ ചിന്തിക്കാറുള്ളു, ഭർത്താക്കന്മാരെക്കുറിച്ചു വിചാരിക്കാറില്ല'' എന്നു കണ്ടു. അതുപോലെ സാക്കിയുടെ ഒരു രചനയിൽ ''സ്ത്രീകളും ആനകളും ക്ഷതങ്ങൾ മറക്കാറില്ല'' എന്നും കണ്ടു. രണ്ടും ബുദ്ധിവിലാസം കാണിക്കുന്ന പ്രസ്താവങ്ങൾ. വായനക്കാരിൽ ഒരു 'ഇംപാക്ററ്' ഉണ്ടാക്കണമെന്ന ലക്ഷ്യമാണ് ഷീറോദൂവിൻെറയും സാക്കിയുടെയും പ്രസ്താവനകളിലുള്ളത്. എങ്കിലും രണ്ടിലും സത്യത്തിൻെറ അംശങ്ങളുണ്ട്. സത്യത്തെക്കാൾ സത്യാംശം ഉള്ളവയാണ് പരിഹാസകഥകൾ. ഇത്തരം കഥകളെഴുതാൻ ഗോപിക്കുട്ടന് വൈദഗ്ദ്ധ്യമുണ്ട്. അതിനു നിദർശകമാണ് അദ്ദേഹം മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ ''അച്ഛൻ മരിച്ചു, പാഞ്ഞുവായോ'' എന്ന സററയർ. ദരിദ്രനായ ഓഫീസ് ക്ളാർക്കിനു കമ്പികിട്ടുന്നു അച്ഛൻ മരിച്ചുപോയിയെന്ന് അറിയിച്ചുകൊണ്ട്. 1500 രൂപയോളം കടം വാങ്ങിക്കൊണ്ട് അയാൾ കൂട്ടുകാരോടുകൂടി കാറിൽ നാട്ടിലെത്തുമ്പോൾ അച്ഛൻ തടിപോലെ ഇരിക്കുന്നു. എന്തു പററി? അടുത്ത വീട്ടിലെ പയ്യൻ തൻെറ അച്ഛൻ മരിച്ചുവെന്നാണ് കമ്പിയടിച്ചത്. പക്ഷേ ഫാദർ എക്സ്പയേഡ് എന്നേ അറിയിച്ചുള്ളു. ഫാദറിനുമുൻപ് 'മൈ' എന്നുകൂടി ചേർത്തില്ല അവൻ. അന്യായപ്പലിശയ്ക്കു 1500 രൂപ കടംമേടിച്ചു ചെലവാക്കിയല്ലോ എന്നു വിചാരിച്ച് ഗുമസ്തൻ കരഞ്ഞപ്പോൾ തൻെറ മരണത്തിൽ മകന് ഉണ്ടാകാവുന്ന ദുഃഖത്തിൻെറ ഫലമാണ് ആ കരച്ചിലെന്നു വിചാരിച്ച് തന്ത സന്തോഷിച്ചു. സർവസാധാരണമെന്നു തോന്നിയേക്കാവുന്ന ഈ കഥയെ കഥാകാരൻ പ്രാഗല്ഭ്യംകൊണ്ട് ഹൃദ്യമാക്കി മാററിയിരിക്കുന്നു. ബുദ്ധിവിലാസം! അതിൻെറ പിറകിലെ സത്യാംശം നക്ഷത്രംപോലെ തിളങ്ങുന്നു.

## ഉപദേശങ്ങൾ

1) ഗ്രന്ഥനിരൂപണമോ, ഗ്രന്ഥവിമർശമോ വിശ്വസിക്കരുത്. യഥാക്രമം സ്നേഹമോ വിദ്വേഷമോ ആയിരിക്കും അതിൻെറ പിറകിലുള്ളത്.

2) പുരുഷന്മാരായ നമ്മൾ രണ്ടുപേരും സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു സുന്ദരി വന്നുകയറിയെന്നു വിചാരിക്കൂ. ഞാൻ അവളെ നോക്കാതെ നിങ്ങളുടെ കണ്ണുകളിലേക്കാണു നോക്കുന്നതെങ്കിൽ ഞാൻ നല്ലവനല്ല എന്നു വിചാരിച്ചുകൊള്ളൂ.

3) Made in England, Made in Germany എന്നൊക്കെ വാങ്ങുന്ന വസ്തുക്കളിൽ കണ്ടാൽ അത് തയ്‌വാനിലോ മാലിയിലോ നിർമ്മിച്ചതാണെന്നു ഗ്രഹിക്കൂ.

4) ആവശ്യത്തിലധികം ശബ്ദമുയർത്തി സംസാരിക്കുന്നവൻ ഇൻഫിരിയോറിറ്റി കോംപ്ളെക്സ് ഉള്ളവനാണ്. അതുകൊണ്ട് ശബ്ദം ഉയർത്തരുത്.

5) ഒരുകാലത്ത് മനുഷ്യരെ ഉന്നമിപ്പിച്ചിരുന്ന റേഡിയോയും ടെലിവിഷനും ഇന്ന് ടോർച്ചർ ചെയ്യുന്നു എന്നു മനസ്സിലാക്കിയാലും.

6) ട്രൗസേഴ്സും ഷർട്ടും ധരിച്ച് തലമുടി ക്രോപ്പ് ചെയ്തു നടക്കുന്നവരൊക്കെ ആണുങ്ങളാണെന്നു തെററിദ്ധരിച്ച് ഉരുമ്മിനടക്കരുത്. അവർ പലപ്പോഴും പെൺകുട്ടികളായിരിക്കും. അങ്ങനെ മാംസപിണ്ഡത്തിന് ഹാനിനേരിടും അവരുടെ ബന്ധുക്കളിൽ നിന്ന്.

7) വെറുപ്പിനെ വെറുപ്പുകൊണ്ടും ശത്രുതയെ ശത്രുതകൊണ്ടും നേരിടരുത്. നർമ്മബോധം രണ്ടിനെയും തളർത്തും.

8) പെണ്ണുകാണൽ നടത്തി സുന്ദരിയെ തിരഞ്ഞെടുക്കുമ്പോൾ ഒരുവർഷം കഴിഞ്ഞ് അവൾ എന്തൊരു രൂപത്തിലായിരിക്കും എന്ന് ആലോചിച്ചുനോക്കൂ.

## പുനത്തിൽ കുഞ്ഞബ്ദുള്ള

''അങ്കുശമില്ലാത്ത ചാപല്യമേ മന്നി-
ലംഗനയെന്നു വിളിക്കുന്നു നിന്നെ ഞാൻ.''

എന്ന് എല്ലാ പുരുഷന്മാരുടെയും പ്രതിനിധിയായി കവി നിലവിളിക്കുന്നു. ഇതിലെ ആശയം കൊള്ളാമെങ്കിലും സത്യത്തോടു വലിയ പൊരുത്തമില്ല. സന്തത്യുൽപാദനമാണ് സ്ത്രീയുടെ ലക്ഷ്യം. അതിനു യോജിച്ച പുരുഷനെ അവൾ തിരഞ്ഞെടുക്കുന്നു. ഒരു പുരുഷനെ സ്നേഹിച്ചുകൊണ്ടിരിക്കുമ്പോൾ അവനെക്കാൾ സുന്ദരനും ശക്തനും സമ്പന്നനുമായ വേറൊരുത്തനെ കണ്ടാൽ അവൾ അവൻെറ പിറകേ പോകും. അതു മനസ്സിലാക്കാതെയാണ് 'അങ്കുശമില്ലാത്ത ചാപല്യമേ' എന്നു പുരുഷൻ മുറവിളി കൂട്ടുന്നത്. ഇങ്ങനെ ആദ്യത്തെ പുരുഷനെയും പിന്നീട് രണ്ടാമത്തെ പുരുഷനെയും വേണ്ടിവന്നാൽ മൂന്നാമനെയും തിരഞ്ഞെടുക്കാൻ സ്ത്രീയെ പ്രേരിപ്പിക്കുന്നത് അവളുടെ ജന്മവാസനയാണ്. അതു നിയന്ത്രിക്കാൻ പ്രയാസം. പുരുഷനും ജന്മവാസനയ്ക്ക് അധീനനാണ്. സന്തത്യുൽപാദനത്തിനു വേണ്ടി അവൻ ബീജം വാരിവിതറുന്നു. വിതറാൻ ക്ഷേത്രം വേണം. അതുകൊണ്ട് പല സ്ത്രീകളെയും അവൻ പ്രാപിക്കുന്നു; ആക്രമണോത്സുകതയോടെ പ്രാപിക്കുന്നു. അപ്പോൾ ''തരുണിമണികളെപ്പോലുള്ളഴിഞ്ഞുള്ള രാഗം പുരുഷരിലൊരുനാളും കാണ്മതില്ലെന്തു ചെയ്യാം?'' എന്നു സ്ത്രീ നിലവിളിക്കും. അതിലും അർത്ഥമില്ല. സ്ത്രീയുടെ ജന്മവാസന ഒരുതരത്തിൽ, പുരുഷൻേറതു മറെറാരുതരത്തിൽ. ഓരോന്നിൻെറയും സ്വഭാവമനുസരിച്ച് പ്രവർത്തനമുണ്ടാകുന്നു. കുറച്ച് Passivityയുണ്ട് (നിഷ്ക്രിയത്വമുണ്ട്) സ്ത്രീയുടെ ജന്മവാസനയ്ക്ക്. അനലസതയാണ് പുരുഷൻെറ ജന്മവാസനയുടെ സവിശേഷത. ഇവ തമ്മിൽ പ്രവർത്തനവും പ്രതിപ്രവർത്തനവും നടത്തുന്നത് പുനത്തിൽ കുഞ്ഞബ്ദുള്ള ആകർഷകമായി ചിത്രീകരിക്കുന്ന ''ഒരു വയററാട്ടിയുടെ ജീവചരിത്ര പ്രശ്നങ്ങൾ'' എന്ന കഥയിൽ (മാതൃഭൂമി വാർഷികപ്പതിപ്പ്). തമ്പുരാട്ടിയുടെ പ്രസവമടുത്തപ്പോൾ തമ്പുരാൻ വയററാട്ടിയെ അന്വേഷിച്ചുപോകുന്നു. പക്ഷേ വയററാട്ടിതന്നെ പ്രസവിച്ചു കിടക്കുകയാണ്. പകരം വയററാട്ടിയുടെ അവിവാഹിതയും പുരുഷസ്പർശം അന്നുവരെ അറിഞ്ഞിട്ടില്ലാത്തവളുമായ മകളെ തമ്പുരാൻെറകൂടെ അയയ്ക്കുന്നു വയററാട്ടിയുടെ ഭർത്താവ്. മാറുമറയ്ക്കാത്ത പതിനെട്ടുവയസ്സുകാരി തമ്പുരാൻെറ കൂടെ നടന്നു. പരിതഃസ്ഥിതികൾ അനുകൂലം. ആരെയും കടന്നാക്രമിക്കുന്ന പുരുഷലൈംഗികത്വം സ്ത്രൈണലൈംഗികത്വം കണ്ട് ഉദ്ദീപ്തമായി. നക്ഷത്രങ്ങളുടെ അവസ്ഥിതി ഒരു സുപ്രജയുടെ ജനനത്തിന് ഒന്നാന്തരമാണെന്നു തമ്പുരാൻ യുക്തിയുക്തതയോടെ കണ്ടുപിടിച്ചു. മലപോലെ തമ്പുരാൻ പതിനെട്ടുകാരിയുടെ പുറത്തു വീഴുമ്പോൾ കഥ പരിസമാപ്തിയിലെത്തുന്നു. നല്ല ആഖ്യാനം. അതു വിഷയത്തിനു യോജിച്ച വിധത്തിൽ ചടുലഗതിയുള്ളതാണ്. അദമ്യമായ കാമത്തെ ചിത്രീകരിക്കുമ്പോഴും കടക്കണ്ണിൽ പരിഹാസത്തിൻെറ ദ്യുതിയോടുകൂടിയാണു കുഞ്ഞബ്ദുള്ളയുടെ നില്പ്. മിന്നല്പിണർ വീശുമ്പോൾ മഴയിൽ വിറച്ചുനില്ക്കുന്ന മരത്തിൻെറ നനവ് നമ്മൾ കാണുമല്ലോ. കാമത്തിൻെറ മിന്നലൊളിയിൽ സ്ത്രീയുടെ ആർദ്രത നമ്മളിവിടെ ദർശിക്കുന്നു.

മാർട്ടിൻ ബൂബർ (Martin Buber 1978-1965) വിശ്വവിഖ്യാതനായ ജൂതദാർശനികനായിരുന്നു. അദ്ദേഹം ഒരിക്കൽ പറഞ്ഞു: ''നീതിബോധവും സത്യസന്ധതയുമുള്ള കുറച്ചാളുകൾ ഉണ്ടെങ്കിൽ അവർക്കു സമുദായത്തിൻെറ ജീർണ്ണത തടയാൻ കഴിയും. 'അരുത്' എന്ന് അവർ ഉറക്കെപ്പറഞ്ഞാൽ മതി.''. സി.വി.രാമൻപിള്ളയ്ക്കു പലരും ''കല്പിച്ചു'' കൊടുത്തിരിക്കുന്ന പദവി സ്ഥൂലീകരിക്കപ്പെട്ടതാണ്. എങ്കിലും അദ്ദേഹം കേരളത്തിലെ സുപ്രധാനനായ നോവലിസ്ററാണ്. തിന്മയുടെ നേർക്ക് 'അരുത്' എന്ന് അദ്ദേഹം നോവലുകളിലൂടെ ഉറക്കെപ്പറഞ്ഞു. ഈ സാന്മാർഗ്ഗികബോധം റീയലിസ്ററിക് കാലയളവിലെ നോവലുകൾ പ്രകടിപ്പിക്കുന്നില്ല. ഫ്രാൻസിലെ ഷാങ് ഷെനെയുടെ നോവലുകൾ നോക്കൂ. സങ്കുചിതങ്ങളാണ് അവ. മനുഷ്യരുടെ സാന്മാർഗ്ഗികബോധത്തെ ഉദ്ദീപിപ്പിക്കാൻ അവ അസമർത്ഥങ്ങളാണ്. അത്തരം കൃതികൾ നിലനില്ക്കില്ല.

# പ്രതിസന്ധി ശാസ്ത്രത്തിനോ ശാസ്ത്രജ്ഞനോ?

**പൊ**തുവെ ശാസ്ത്രത്തിലെയും പ്രത്യേകിച്ച് ഭൗതികത്തിലെയും പ്രതിസന്ധി (ഫിസിക്സ്) കേൾക്കാൻ തുടങ്ങിയിട്ട് നൂററാണ്ട് ഒന്നു തികയാൻ പോവുകയാണ്. രണ്ടാം വൈജ്ഞാനിക വിപ്ളവം എന്ന് ചരിത്രത്തിൽ പേരുപിടിച്ച പ്രക്രിയയാണ് ഈ പ്രതിസന്ധിക്ക് തുടക്കം കുറിച്ചത്. കൃത്യമായി പ്പറഞ്ഞാൽ 1895 നും 1905 നും ഇടയ്ക്കുള്ള ഒരു പതിററാണ്ടുകാലത്താണ് ഈ രണ്ടു വൈജ്ഞാനിക വിപ്ളവത്തിന് തിരികൊളുത്തിയ അരഡസനോളം കണ്ടുപിടിത്തങ്ങൾ ഒന്നിനുപിറകെ ഒന്നായി സുമാർ മൂന്നു നൂററാണ്ട് മേൽക്കോയ്മ വഹിച്ചിരുന്ന ഒന്നാം വൈജ്ഞാനിക വിപ്ളവത്തിന്റെ അടിത്തറ ഇളക്കിയത്.




പോളണ്ടുകാരനായ കോപർ നിക്കസും ഇററലിക്കാരനായ ഗലീലിയോയും ഇംഗ്ളീഷുകാരനായ ന്യൂട്ടനും മററും ചേർന്ന് 16-ാം 17-ാം നൂററാണ്ടുകളിൽ കരുപ്പിടിപ്പിച്ച ഒന്നാം വൈജ്ഞാനിക വിപ്ളവം 19-ാം നൂററാണ്ടിന്റെ അന്ത്യപാദംവരെ—അതിനല്പംമുമ്പുമുതൽ അസ്വാസ്ഥതയുടെയും സന്ദിഗ്ദ്ധതയുടെയും നേരിയ ഇരമ്പങ്ങൾ ആരംഭിച്ചിരുന്നുവെങ്കിലും അപ്രതിരോദ്ധ്യമായി മേൽക്കോയ്മ നടത്തിയിരുന്നു. ഗലീലിയോയും ന്യൂട്ടനും അടിത്തറ പാകിയ ആ യാന്ത്രിക പ്രപഞ്ചവീക്ഷണത്തിന്റെ യുക്തിഭദ്രതയും മനോഹാരിതയും പൗർവാപര്യവും മനുഷ്യന് പ്രകൃതിയുടെമേൽ നല്കിയ ആത്മവിശ്വാസനിർഭരമായ ആധിപത്യസാദ്ധ്യത ഈ നൂററാണ്ടിന്റെ പിറവിയോടെ ആശങ്കകളും സംഭ്രാന്തിയും അപകർഷബോധവുമായി മാറിയെന്നു തോന്നിച്ചു.

1895-96 ൽ ജർമ്മൻകാരനായ കൊൺറാഡ് വോൺ റോൺട്ഗന്റെ "എക്സ്-റേ" 1898 ൽ ഇംഗ്ളീഷുകാരനായ ജെ.ജെ. തോംപ്സന്റെ 'ഇലക്ട്രോൺ", 1900 ൽ ചെക്കോസ്ളാവാക്യൻ ഫാദർ മെൻഡലിന്റെ "ജനിതകം" (മെൻഡൽ വളരെനേരത്തെ മരിച്ചുപോയെങ്കിലും അദ്ദേഹത്തിന്റെ യുഗസൃഷ്ടസമർത്ഥമായ കണ്ടുപിടിത്തം ലോകം അറിഞ്ഞത് 1900 ൽ മാത്രം.) അതേവർഷം തന്നെ ജർമ്മൻകാരൻ മാക്സ് പ്ളാങ്കിന്റെ "ക്വാണ്ടം സിദ്ധാന്തം", ഇവയുടെയെല്ലാം മൂർദ്ധന്യമായ 1905 ലെ ആൽബർട്ട് ഐൻസ്റ്റൈന്റെ "വിശിഷ്ടാപേക്ഷിക സിദ്ധാന്തം" തുടങ്ങിയവയാണ് ന്യൂട്ടന്റെ സുന്ദരവും യുക്തിഭദ്രവുമായ പ്രപഞ്ചവീക്ഷണത്തെ തകർത്തുകളഞ്ഞത്. രണ്ടര സഹസ്രാബ്ദത്തോളം മേൽക്കോയ്മ നടത്തിയ അരിസ്തോതേലിയൻ പരികല്പനയെ ന്യൂട്ടനും ഒന്നര സഹസ്രാബ്ദത്തെ പരമാധികാര ചരിത്രമുണ്ടായിരുന്ന ടോളമിയൻ ഭൂമദ്ധ്യപ്രപഞ്ച കല്പനയെ കോപർ നിക്കസും അട്ടിമറിച്ച ചരിത്രത്തിന്റെ പുതിയതലത്തിലെ ആവർത്തനംതന്നെ.

ഈ രണ്ടാം വൈജ്ഞാനിക വിപ്ളവത്തെത്തുടർന്നുള്ള 20-ാം നൂററാണ്ടിലെ വൈജ്ഞാനിക-സാങ്കേതികമുന്നേററം അഭൂതപൂർവ്വമായ വേഗതയിലും അവിശ്വസനീയമാംവിധം സാഹസികവുമായിരുന്നു. അണുവിസ്ഫോടനവും ബഹിരാകാശസഞ്ചാരവും ഇലക്ട്രോണിക്സും ജനിതക എൻജിനീയറിംഗും ക്വാണ്ടം ബലതന്ത്രവും—എന്നിങ്ങനെ പോകുന്നു പണ്ട് സഹസ്രാബ്ദങ്ങൾകൊണ്ടു നേടിയ നേട്ടങ്ങളെ വെല്ലുന്ന ദശകങ്ങളിലേക്ക് ഒതുങ്ങിയ വൈജ്ഞാനിക വിസ്ഫോടനങ്ങൾ.

ഈ സാഹസികതയും പുരോഗതിയുടെ അഭൂതപൂർവ്വമായ വേഗവും ഒരു രസകരമായ വിരോധാഭാസം സൃഷ്ടിച്ചു. അരിസ്തോതലും ടോളമിയും ന്യൂട്ടനും തങ്ങൾ സൃഷ്ടിച്ച പ്രപഞ്ചത്തിന്റെ തകർച്ച കാണാൻ ജീവിച്ചിരുന്നില്ല എന്നു മാത്രമല്ല, അവരുടെ കാലശേഷം സുമാർ 20-ാ 15-ാ 3-ാ നൂററാണ്ടുകൾ അവയെല്ലാം മേൽക്കോയ്മ നടത്തുകയും ചെയ്തു. എന്നാൽ 20-ാം നൂററാണ്ടിലാകട്ടെ, അരിസ്തോതലിനോടും ടോളമിയോടും ന്യൂട്ടനോടും താരതമ്യമർഹിക്കുന്ന മഹാമതികൾക്ക് തങ്ങളുയർത്തിയ പ്രപഞ്ചസിദ്ധാന്തസൗധങ്ങളുടെ തകർച്ചയ്ക്കും എതിർസൗധങ്ങളുടെ ഉയർച്ചയ്ക്കും ഉൾക്കിടിലത്തോടെ സാക്ഷ്യംവഹിക്കേണ്ടതായും വന്നു. പ്രത്യേകിച്ചും ഐൻസ്റ്റൈന്റെയും പ്ളാങ്കിന്റെയും സംഭാവനകളുടെ തുടർച്ചയും ഇടർച്ചയുമായിരുന്ന ക്വാണ്ടം ബലതന്ത്രവും വേവ് മെക്കാനിക്സും "അനിശ്ചിതാസിദ്ധാന്ത"വും (ഇൻസിറേറർമിനസി) മററും 20-ാം നൂററാണ്ടിന്റെ വൈജ്ഞാനിക വിപ്ളവപിതാക്കളായ ഐൻസ്റ്റൈനും പ്ളാങ്കിനും മററും ദഹിച്ചില്ല. ഈ യുഗസ്രഷ്ടാക്കളായ മഹർഷികളുടെ ദഹനക്കേടു മാറാൻ കാത്തിരിക്കാതെ ഈ സിദ്ധാന്തങ്ങൾ ഇലക്ട്രോണിക്സിലും കമ്പ്യൂട്ടറിലും ബഹിരാകാശസഞ്ചാരത്തിലും തന്മാത്ര ജീവശാസ്ത്രത്തിലും ജനിതക എൻജിനീയറിംഗിലുമെല്ലാം മാലപ്പടക്കം പൊട്ടുന്നതുപോലെ തുടരെത്തുടരെ വിസ്ഫോടനം നടത്തിക്കൊണ്ട് ജൈത്രയാത്ര തുടർന്നു എന്നത് ചരിത്രഗതിയുടെ അനിവാര്യത. ഇതേക്കുറിച്ച് "ഭൗതികത്തിലെ പുതിയ സരണി" എന്ന പ്രഥമാദ്ധ്യായത്തിൽ 1930 കളുടെ മദ്ധ്യത്തിൽ 30 തികയാത്ത ക്രിസ്ററഫർ കാഡ്വെൽ ഇങ്ങനെ ആരംഭിക്കുന്നു:

"ഭൗതികത്തിലെ പ്രതിസന്ധി അടുത്തകാലംവരെ ഭൗതികജ്ഞന്മാർക്കിടയിൽ മാത്രം അറിയാവുന്ന ഒരു രഹസ്യമായിരുന്നു. ഇന്നത് പരസ്യമായിരിക്കുന്നു. തെരുവിലെ മനുഷ്യനുപോലും അതറിയാം, ഭൗതികത്തിൽ എന്തോ കുഴപ്പമുണ്ടെന്ന്. ഭൗതികമായ സൗധത്തിൽ വേഗത്തിൽ വളർന്നുവരുന്ന വിള്ളലുകൾ അടയ്ക്കാനായി ഇന്നേവരെ ശാസ്ത്രത്തിനു പരിചയമില്ലാത്ത പല നിഗൂഢാത്മക സങ്കേതങ്ങളും ഉപയോഗിക്കാൻ തുടങ്ങിയിരിക്കുന്നു. പേരുകേട്ട ഭൗതികജ്ഞന്മാർ ഉൽഘോഷിക്കുന്നു: 'നിയാമകത'യും 'കാര്യകാരണബന്ധ'വുമൊക്കെ ഭൗതികത്തിൽനിന്ന് പുറന്തള്ളപ്പെട്ടിരിക്കുന്നു; പ്രപഞ്ചം ഗണിതജ്ഞന്റെ സൃഷ്ടിയാണ്. അതിന്റെ യഥാർത്ഥപ്രകൃതി അജ്ഞേയമാണ് എന്നൊക്കെ. ജീൻസ്, എഡിങ്ങ്ടൻ, ഷ്രോഡിംഗർ, ഹൈസൻ ബർഗ്, ദിറാക്ക് മുതലായവരാണ് ഇതിന്റെ ഉപജ്ഞാതാക്കൾ. ഇവരെല്ലാം തന്നെ പ്രശസ്തരായ ഭൗതികജ്ഞരത്രെ. അവരെ എതിരിടുന്നതാകട്ടെ, പ്ളാങ്കും ഐൻസ്റ്റൈനുമാണ്. പഴയ ധാരണകൾ സംരക്ഷിക്കാനായി ഇവർക്കുള്ള ആയുധം ഇവരുടെ പേരും പെരുമയും മാത്രമാണ്."

ഇത് പ്രതിസന്ധിയാണോ? പുരോഗതിയാണോ? പ്രതിസന്ധിയാണെങ്കിൽ അത് ഭൗതികത്തിലോ ഭൗതികം കൈകാര്യം ചെയ്യുന്ന ശാസ്ത്രജ്ഞന്മാരിലോ? അതോ ആ ശാസ്ത്രജ്ഞന്മാർ പങ്കാളികളായ സമൂഹത്തിലോ? ഒന്നാം വൈജ്ഞാനിക വിപ്ളവത്തോടുകൂടി പരസ്പരപൂരകമായി ഉയർന്നുവന്ന വ്യാവസായിക-മുതലാളിത്ത സമൂഹം 20-ാം നൂററാണ്ടിൽ മറെറാരു സമൂഹസംവിധാനത്തിന് വഴിമാറിക്കൊടുക്കുമ്പോൾ, അങ്ങനെ പഴമയും പുതുമയും തമ്മിലുള്ള നിത്യമത്സരം പുതിയൊരു തലത്തിലേക്കുയരുമ്പോൾ തത്തുല്യമായ എക്കാലത്തും സംഭവിക്കാറുള്ള അങ്കലാപ്പും ആശങ്കയുമാണോ "പ്രതിസന്ധി"യെന്ന പദത്തിലൂടെ പുറത്തുവരുന്ന ഈ പ്രതിഭാസം?

ഈവക വിഷയങ്ങളെക്കുറിച്ച് വലിയൊരു ഗ്രന്ഥപ്പുര നിറയാൻമാത്രം പുസ്തകങ്ങൾ മററു ഭാഷകളിലുണ്ടെങ്കിലും മലയാളം അക്കാര്യത്തിൽ ദരിദ്രമാണ്. ഈ ഗ്രന്ഥപ്രളയത്തിനു മുമ്പുതന്നെ ഭൗതിക പ്രതിസന്ധിയെക്കുറിച്ച് പുതിയ ചില വീക്ഷണചക്രവാളങ്ങളിലേക്ക് കണ്ണയയ്ക്കാൻ ഉതകുന്ന ഈ ലഘുകൃതി ക്രിസ്ററഫർ, കാഡ്വെല്ലിനെപ്പോലൊരു യുവാവ് എഴുതി എന്നു വിശ്വസിക്കാൻ പ്രയാസം. ജെയിംസ് ജീൻസിന്റെയും ആർതർ എഡിങ്ങ്ടന്റെയും ഐൻസ്റ്റൈന്റെയും ഹൈസൻ ബർഗിന്റെയും മററും വിശ്വപ്രശസ്തിയുടെ മദ്ധ്യാഹ്നസൂര്യൻ ജ്വലിച്ചുനിന്നിരുന്നപ്പോഴാണ് മീശ മുളയ്ക്കാനുള്ള പ്രായം തുടങ്ങുകമാത്രം ചെയ്തിരുന്ന കാഡ്വെൽ എന്ന ഈ അപ്രശസ്ത യുവാവ് ഈ സാഹസികത്തിനൊരുമ്പെട്ടത്.

ബൗദ്ധികരംഗത്തു മാത്രമല്ല, ക്രിസ്ററഫർ കാഡ്വെൽ എന്ന ഈ ഇംഗ്ളീഷ് ചെറുപ്പക്കാരൻ സാഹസികത പ്രകടിപ്പിച്ചത്. ജീവിതത്തിലും അങ്ങനെയായിരുന്നു. ലോകചരിത്രത്തിലെ അവിസ്മരണീയ അദ്ധ്യായമായ സ്പാനിഷ് ഫാസിസ്ററു വിരുദ്ധ ആഭ്യന്തരയുദ്ധത്തിൽ (1936-39) ഇൻറർനാഷനൽ ബ്രിഗേഡിൽ അംഗമായിരുന്ന കാഡ്വെൽ 30 തികയുംമുമ്പ് പടവെട്ടി മരിച്ചു. അങ്ങനെ തങ്ങളുടെ ആദർശങ്ങളുടെ സാക്ഷാത്കാരത്തിനായി യൗവനത്തിലേക്കു കാൽകുത്തിനില്ക്കുന്ന എത്രയോപേർ ജീവിതം ബലിയർപ്പിച്ചിട്ടുണ്ട്. എന്നാൽ ഇത്ര ചെറുപ്രായത്തിനകംതന്നെ വിവിധ വിഷയസംബന്ധികളായ ഇത്രയേറെ ആധികാരിക ഗ്രന്ഥങ്ങൾ രചിച്ച യുവരക്തസാക്ഷികൾ ഏറെയില്ല.

കാഡ്വെല്ലിനെക്കുറിച്ച് നാമെല്ലാം ഏററവും കൂടുതൽ അറിയുന്നതും ബൗദ്ധികലോകത്ത് അദ്ദേഹത്തിന് സ്ഥിരപ്രതിഷ്ഠ നേടിക്കൊടുത്തതും "മോഹവും യാഥാർത്ഥ്യ"വും (ഇല്യൂഷൻ ആൻഡ് റിയാലിററി) എന്ന പ്രശസ്ത മാർക്സിസ്ററ് സൗന്ദര്യശാസ്ത്ര ഗ്രന്ഥമാണ്. "സ്ററഡീസ് ഇൻ എ ഡയിങ്ങ് കൾച്ച"റും "ഫർദർ സ്ററഡീസ് ഇൻ എ ഡയിങ്ങ് കൾച്ച"റും അദ്ദേഹത്തിന്റെ രണ്ടു ലേഖനസമാഹാരങ്ങളാണ്. ഇതിനുപുറമെ നോവലുകളും കവിതകളും രചിക്കാനും അദ്ദേഹം സമയം കണ്ടെത്തി. വിമാന സാങ്കേതികശാസ്ത്രത്തിലും അദ്ദേഹം കൃതികൾ രചിച്ചിട്ടുണ്ട്. ഇവയിൽ പലതും ഇവിടെ പരാമർശിക്കുന്ന "ഭൗതികത്തിലെ പ്രതിസന്ധി"യും മരണാനന്തര പ്രസിദ്ധീകരണങ്ങളാണ്. പൂർത്തിയാകാത്ത കൃതിയാണിതെങ്കിലും ഇതിലെ ഉൾക്കാഴ്ച ഇന്നും പ്രസക്തമായ പല ചിന്താസരണികളും വെട്ടിത്തുറക്കുന്നു.

ശാസ്ത്രത്തെ അന്ധവിശ്വാസത്തിന്റെയും യുക്തിരാഹിത്യത്തിന്റെയും സംഘടിത മതത്തിന്റെയും തൊഴുത്തിൽ തളയ്ക്കാൻ കല്പമാരും സുദർശന്മാരും ഗാരിസുക്താവുമാരും അത്തരം "സോപ്പുപെട്ടി" പ്രഭാഷകരും നടത്തുന്ന കാമ്പയിന് കേരളത്തിലും അനുയായികൾ വർദ്ധിച്ചുവരുമ്പോൾ ഇത്തരം ചില മറുമരുന്നുകൾ ശാസ്ത്രസാഹിത്യ പരിഷത്തിൽനിന്നു വരേണ്ടതുണ്ട്. പക്ഷേ, ഈ ഒരു ഡോസുകൊണ്ടുമാത്രം മാറുന്നതല്ല ശാസ്ത്രവിരുദ്ധ മഹാമാരിയെന്ന് ഡോക്ടർമാർക്ക്—കുറവില്ലാത്ത പരിഷത്ത് ഓർക്കുമല്ലോ.

ഭൗതികത്തിലെ പ്രതിസന്ധി
ക്രിസ്തഫർ കാഡ്വെൽ
തർജ്ജമ: കെ.ഗോപിനാഥ്
കേരള ശാസ്ത്രസാഹിത്യപരിഷത്ത്
വില: 15 രൂപ



## ലങ്കാശാപം

"അകതളിരിലറിവു കുറയുന്നവർക്കേററമു—
ള്ളജ്ഞാനമൊക്കെ നീക്കേണം ബുധജനം
അതു ജഗതി കരുതു, കരുണാത്മാനാം ധർമ്മമെ
ന്നാത്മോപദേശമജ്ഞാനിനാം മോക്ഷദം."
പഞ്ചവർണ്ണക്കിളിപ്പാട്ടിതിന്നൊപ്പമായ്
നെഞ്ചിലമൃതമൊഴുക്കും മൊഴികളാൽ
രാമാനുജാത്മ നാദസ്പന്ദനങ്ങളാം
രോമാഞ്ചമേററും ദിനങ്ങളിന്നാളിലും
ആചാര്യശീലുകൾക്കമ്പേ നമസ്കരി
ച്ചാത്മനിർവ്വാണമുണർത്തുന്നു ഹൃത്തടം!
രംഗമെൻ മുന്നിൽ പ്രകാശിപ്പു; രാവണൻ
തങ്കൽ കതിരിടും രോഷാന്ധഭാവവും!
ലങ്കാധിപനവൻ തന്നെ,യെതിരിടാൻ
ഹുങ്കാരമോടെ ഹനൂമാനണയവെ,
ജീവനിലൊട്ടും ഭയമിയലാതഹം—
ഭാവക്കൊടും ഭീഷണിയങ്ങുയരവെ,
സംഹരിച്ചീടായുടൻ നിന്നെയെന്നതാം
സങ്കല്പമത്രേ പ്രകടമായ് ത്തീർന്നതും
ശാരികപ്പൈതലിൻ തേനൊലി ചോരുന്നി—
താരുടേയും കാതിലേററ മാസ്വാര്യമായ്
കുന്നിക്കുപോലും കുലുങ്ങാതെ മാരുതി
മുന്നിലുയർത്തും ഗദയോങ്ങിനില്ക്കവെ,
അഗ്നിനാളംപോൽ ഭണിതമുയരുന്നു
ദഗ്ദ്ധാന്തരീക്ഷം! ദശാനനോപാന്തമേ
പാഴിലാവുന്നു സാരോക്തികൾ സർവ്വവും
പാദമുറയ്ക്കുന്നതില്ലാ സഭാതലേ
വാശിയുമജ്ഞാനവും കൂടി രാവണൻ
നാശം വിതയ്ക്കാനുഴറിവർത്തിക്കയാം.
ഉൾപ്പൊരുളേതുമുദാരമാം ഭാഷയിൽ
കേൾപ്പിച്ചതെല്ലാം വിഫലമായ്പ്പോകയാം!
രാമദേവന്നാത്മദൂത, നതേ തന്റെ
രോമത്തിനു മില്ലിവന്റെ പാഴ്വേലകൾ!
ചൊല്ലുകളെല്ലാമൊരിക്കലീ ദാനവ—
നുള്ളത്തിലേറാൻ സമയമെടുത്തിടാം.
കൂട്ടാക്കിടാത്ത ദശാനനഭാവമേ
കൂട്ടുയരും കുലനാശമടുത്തുപോയ്!
ദേവിയെക്കട്ടവൻ ലങ്കേശനാകിലും!
പോവില്ലതിൻ വൻ കളങ്കമൊരിക്കലും...
ആയതിനാൽ ശാപം യുഗാന്തരത്തിങ്കലും
മായാതെ ലങ്കതൻ മണ്ണിലുയർന്നിടാം.
എങ്കിലും, വേണം നയജ്ഞത മാററാന്റെ
യേതു കർമ്മത്തിനുമപ്പുറം സാക്ഷ്യമായ്!
ആത്മോപദേശമജ്ഞാനികൾക്കെപ്പോഴും
ആർത്തി തീർക്കാനുപയുക്തമെന്നാകവെ,
ദൗത്യസാരം ലവമന്യഭാവത്തിലും.
ഏവയിങ്ങാത്മഗതയിരമ്പീടിലും
സാവധാനമാഞ്ജനേയൻ മൊഴികയായ്:
"ത്യജ മനസി ദശവദന!
രാക്ഷസീം ബുദ്ധിയെ
ദൈവീം ഗതിയെ സമാശ്രയിച്ചീടുനീ..."
ഇന്നുമാഹ്ലാദം ധ്വനിച്ചുയർന്നീടുന്നി—
തൊന്നുതാനാത്മ ധർമ്മത്തിൻ പൊരുളുകൾ!
ധന്യാത്മനത്തുഞ്ച സൂരിതൻ ചൊല്ലുകൾ
തന്നെ ലങ്കാ ചരിത്രത്തിന്റെ നാളുകൾ
വാഴ്വിൽ പ്രതിഫലിച്ചീടുമിക്കാലവും
വായു തനയനോടൊത്തു നാമോർക്കയാം:
അധ്യാത്മ രാമായണക്കിളിപ്പാട്ടുകൾ—
നിത്യനിർവ്വാണദം വാതാത്മജോക്തിയും!